# ഭാഷാമഞ്ജൂഷ

(പാഠ്യപുസ്തകാവശ്യത്തിനുള്ളത്)




പ്രസാധകൻ

വെമ്പ്ള്ളാശ്ശേരി അച്യുതമേനോൻ,

ബി. ഏ. ബി. എൽ.

# ഭാഷാമഞ്ജൂഷ

(പാഠ്യപുസ്തകാവശ്യത്തിനുള്ളതു്)

പ്രസാധകൻ

വെമ്പ്ളാശ്ശേരി അച്യുതമേനോൻ,

ബി. ഏ. ബി. എൽ.

പത്മാലയാബുക്ക്ഡിപ്പോ,

എറണാകുളം.



[വില ക. ൧.

# മുഖവുര

എറണാകുളത്തെ പത്മാലയാ പ്രസിദ്ധീകരണശാലക്കാൎക്കു വേണ്ടി ഹൈസ്കൂളുകളിലെ ഉയൎന്ന ക്ലാസ്സുകളിലെ ഉപയോഗത്തിനായി സംഗ്രഹിച്ചിട്ടുള്ളതാണു് ഭാഷാമഞ്ജുഷ. ഭാഷയിലെ പ്രധാന ആധുനിക ഗദ്യപ്രസ്ഥാനങ്ങളിൽ പെട്ടവയും, കല, ശാസ്ത്രം, ചരിത്രം, സാഹിത്യം മുതലായവയെ അധികരിച്ചു സാഹിത്യഭംഗിയോടുകൂടി രചിച്ചിട്ടുള്ളവയുമായ ഗദ്യലേഖനങ്ങൾ ഇതിൽ ചേൎത്തിട്ടുണ്ടു്. ഗ്രാമീണ പുനരുദ്ധാരണം, പൊതുജനാരോഗ്യം എന്നിവയെ ആസ്പദിച്ചുള്ള ഗദ്യലേഖനങ്ങൾക്കു് കൊച്ചീ ഗവൎമ്മെൻറു് ഇയ്യിടെ നിൎദ്ദേശിച്ചിരുന്ന പ്രകാരം ഇതിൽ പ്രാധാന്യം നൽകിയിരിക്കുന്നു. ഉൽകൃഷ്ടമായ ഭാവം, ഉജ്ജ്വലമായ ഭാവന, ഉത്തമമായ ചിന്ത എന്നിവ സുലഭങ്ങളായ കാവ്യഭാഗങ്ങൾ പ്രാചീനങ്ങളും നവീനങ്ങളുമായ പദ്യകൃതികളിൽ നിന്നും തിരഞ്ഞെടുത്തിട്ടുള്ളവയാണു് ഇതിൽ സംഗ്രഹിച്ചിരിക്കുന്ന പദ്യവിഭാഗം. നവീന പദ്യസാഹിത്യത്തിനും, പ്രാചീനരും ആധുനികരുമായ പ്രസിദ്ധ കവികൾക്കു പ്രാധാന്യവും കൂടുതൽ സ്ഥലവും ഇതിൽ അനുവദിച്ചിട്ടുണ്ടു്. പ്രബന്ധങ്ങളുടെ ഓരോന്നിന്റേയും മുകളിൽ തൽകൎത്താവിനെപ്പറ്റിയും മറ്റും വിവരങ്ങൾ നൽകുന്ന കുറിപ്പുകൾ ചേൎത്തിരിക്കുന്നു. വിദ്യാൎത്ഥികളുടെ പഠനത്തിനു യോഗ്യമല്ലാത്ത ഭാഗങ്ങൾ ഇതിൽ ചേൎത്തിട്ടില്ല.



തിരുവനന്തപുരം,
22-7-1939.

വി. അച്യുതമേനോൻ.

# വിഷയവിവരം.

ഭാഗം I

ഗദ്യം

## ഭാഗം II



കേരള സാഹിത്യ
അക്കാദമി

# ഭാഷാമഞ്ജുഷ.

## I

## സസ്യങ്ങളുടെ ബീജവിതരണം

[ഇന്നത്തെ ചെറുകഥയെഴുത്തുകാരുടെയും ഗദ്യമെഴുത്തുകാരുടെയും മുന്നണിയിൽ നില്ക്കുന്ന ഒരു ദേഹമാണ് ശ്രീമാൻ കെ. സുകുമാരൻ. സസ്യങ്ങളുടെ ബീജവിതരണത്തിനായി പ്രകൃതി സ്വീകരിച്ചിട്ടുള്ള അത്ഭുതകരങ്ങളായ മാർഗ്ഗങ്ങളെയാണ് ഇതിൽ വിവരിച്ചിരിക്കുന്നതു്]

ഓരോരോ സസ്യം പല സ്ഥലങ്ങളിലും പൊടിച്ചു വളർന്നാൽ മാത്രമേ അതതു തരങ്ങൾ നിശ്ശേഷം നശിച്ചുപോകാതെ ഭൂമിയിൽ വളരെ കാലത്തോളം നിലനില്ക്കയുള്ളു. അതുകൊണ്ട് ഓരോ സസ്യത്തിന് വ്യാപനയ്ക്കു വേണ്ടുന്ന ഓരോ മാതിരി കോപ്പുകളും ദത്തമായി കാണുന്നതിൽ ആശ്ചര്യപ്പെടുവാനില്ല. ഭൂമിയിൽ പടർന്നുപിടിക്കുന്ന സസ്യങ്ങൾ തങ്ങളുടെ മൂലസ്ഥാനവും വിട്ടു വളരെ ദൂരത്തോളം എത്തുന്നതുകൊണ്ട് അതിന്നു വ്യാപിക്കാനുള്ള ശക്തിയും അത്രയ്ക്കു വർദ്ധിക്കുന്നു. കായ്ക്കുന്നതോടുകൂടി നശിച്ചുപോകുന്ന സസ്യങ്ങളുടെ (വാഴകൾ) കണ്ടകളിൽ നിന്ന് ചെറിയ തൈകൾ പൊട്ടിവരുന്നതുകൊണ്ട്, ഓരോ തൈ, പൊയ്പ്പോയതിന്റെ സ്ഥാനത്തോ, അല്പം അകന്നിട്ടോ, വളർന്നുവരുന്നതു കാണാം. എന്നാൽ ഉന്നതജാതിവൃക്ഷങ്ങളൊക്കെ ഒരേടത്തു് ഉറച്ചു

നില്ക്കുന്നവയാകകൊണ്ടു വ്യാപനശക്തിക്കു പ്രത്യേകം ഏൎപ്പാടുകൾ ഒന്നും ഇല്ലാതെ പോയാൽ, കാലക്രമേണ സംഖ്യയിൽ അവ വളരെ കുറഞ്ഞുപോകേണ്ടതാണു്.

ചോടെ വീഴുന്ന ബീജങ്ങളിൽ നിന്നു മുളയ്ക്കുന്ന സ്വന്തം സന്താനങ്ങളെക്കൊണ്ടു തന്നെ മാതാവിന്നു ദ്രോഹം നേരിടുമായിരുന്നു. ചിലതിന്റെ കായു് മൂപ്പെത്തി ഉണങ്ങുമ്പോൾ ഉച്ചത്തിൽ പൊട്ടുകയും, കുരു ഊക്കിന്നു വളരെ ദൂരെ തെറിച്ചുപോകയും ചെയ്യുന്നു. ഇതിന്നു് ഒരു നല്ല ദൃഷ്ടാന്തം പൂളയാണു്. പൂളക്കായ്ക്കു് നേന്ത്രവാഴക്കയോളം വലിപ്പമുണ്ടാകും. അതിന്റെ ഉള്ളിൽ ഘനം കുറഞ്ഞ പട്ടുപോലെ ഇരിക്കുന്ന ഉന്നവും, ഉന്നത്തിന്റെ ഉള്ളിൽ കറുത്ത വിത്തുകളുമാണു്. മൂത്തു കറുത്തുതുടങ്ങുമ്പോളാണു് പൂളക്കായു് ശബ്ദത്തോടുകൂടെ പൊട്ടുന്നതു്. അപ്പോൾ അതിന്റെ ഉള്ളിൽ നിന്നു് ഉന്നംകൊണ്ടു മൂടപ്പെട്ട ഓരോ കുരു പുറത്താകുന്നു. പൂള വളരെ ഉയരമുള്ള മരമാകകൊണ്ടും, ഉന്നം ഘനം കുറഞ്ഞതാകകൊണ്ടും, ആ ഉന്നതവിതാനത്തിൽ നിന്നു് കാററാൽ വഹിക്കപ്പെട്ടതായിട്ടു് അതിന്റെ ബീജം നിലത്തു വീഴുംമുമ്പേ വളരെ ദൂരത്തോളം യാത്രചെയ്യുന്നു. കൊട്ടയുടെ കായും ഇപ്പോലെ തന്നെ പൊട്ടിത്തെറിക്കുന്ന തരത്തിൽ പെട്ടതാണു്. ഇങ്ങിനെ പൊട്ടിത്തെറിക്കുന്ന കായു് ചെറിയ ചെടികൾക്കും ഞാൻ കണ്ടിട്ടുണ്ടു്. കിടക്കമെടക്കി (Balsam) എന്നു വിളിച്ചുവരുന്ന ഒരു ചെറിയ തരം ചെടി ഉണ്ടു്. ഇതിന്റെ കായു് പൊട്ടുമ്പോൾ ഒരു ഭാഗം പായ മടക്കിവെച്ചപോലെ ചുരുണ്ടു കളയുന്നു. ഈ സ്വഭാവംകൊണ്ടായിരിക്കണം ഈ ചെടിക്കു് കിടക്കമെടക്കി എന്ന ചിരുക്നാമം സിദ്ധിച്ചതു്.

കായ് പൊട്ടിച്ചുരുളുമ്പോൾ ഇതിന്റെ വിത്തുകൾ മൂന്നു നാലടി ദൂരെ തെറിച്ചുപോകുന്നു. ഇതിലും ആശ്ചര്യമായി എനിക്കു തോന്നിയതു് മറെറാരുതരം ചെടിയുടെ ചേഷ്ടയാണു്. ഇതു് നിലത്തോടു നല്ലവണ്ണം പററിനില്ക്കാതെ അർദ്ധലതയെപ്പോലെ വളരുന്ന ഒരു സസ്യമാണു്. തിണ്ടുകളിന്മേലും ഇവ ധാരാളം കാണും. ഇളം നീലനിറത്തിലാണു് ഇതിന്റെ പൂവു്. കായ് അര ഇഞ്ചു നീളം ഉണ്ടാകും. അഗ്രത്തിന്റെ അല്പം ചോടെ വീൎത്തിട്ടും, പിന്നോക്കം ചെല്ലുന്തോറും തടി കുറഞ്ഞുപോകുന്ന രീതിയിലും നിൽക്കുന്ന ഈ കായ് ഉണങ്ങിയ നിലയിൽ ഒരു വൈക്കോലിന്റെ നിറമാണു്. ഇങ്ങിനെ ഉണങ്ങിക്കിടക്കുന്ന കായ്, ഹിമംകൊണ്ടു നനയുകയാകട്ടെ, മേലെ മഴത്തുള്ളി വീഴുകയാകട്ടെ ചെയ്താൽ, അല്പനേരത്തിനുള്ളിൽ പടക്കം പൊട്ടുമ്പോലെ (അത്ര ഉച്ചത്തിലല്ലെങ്കിലും), പൊട്ടി, വിത്തു വളരെ ദൂരെ തെറിക്കുന്നു. മറെറാരുതരം ചെറിയ ചെടിയുടെ കായ് പൊട്ടുമ്പോൾ പെട്ടെന്നു് ഒരു പുകയാണു കാണുന്നതു്. ഈ പുക എത്രയോ നേരിയ വിത്തിൻകൂട്ടമാകകൊണ്ടു് നിലത്തു വീഴുന്നതു് വളരെനേരം സഞ്ചരിച്ചതിൽ പിന്നെ മാത്രമായിരിക്കുമെന്നു് ഊഹിക്കുന്നതിൽ തെററില്ല. ഈ മാതിരി വിത്തു ഒരുതരം ക്രസം (കുമിൾ) പ്രകടിപ്പിക്കാറുണ്ടു്.

കാററിൽക്കൂടി പറക്കുവാനുള്ള ഏർപ്പാടുകളുള്ള ബീജങ്ങളും ചില വൃക്ഷങ്ങൾക്കു കാണുന്നുണ്ടു്. പയ്യാനയുടെ നീണ്ട കായുടെ ഉള്ളിൽ, ചെറിയ വെള്ളയപ്പംപ്പോലെ നടു അല്പം തടിച്ചിട്ടും, പുറവട്ടം കടലാസ്സുപോലെ വളരെ നേർമ്മയായും ഉള്ള അനേക ബീജ

ങ്ങൾ അടക്കിവെച്ചിട്ടുണ്ടാകും. കായ്മൂക്കുമ്പോൾ പിളൎന്നിൽക്കുകയും ചെയ്യുന്നു. അങ്ങിനെ ചെയ്യുമ്പോൾ ഒരിഞ്ചു വ്യാസമുള്ള, ഘനം കുറഞ്ഞ ബീജങ്ങൾ പൂമ്പാററകളെപ്പോലെ കാററാൽ സാവധാനം വഹിക്കപ്പെട്ടുകൊണ്ട് പറന്നുപോകുന്നതു കാണാം. മറെറാരുതരം മരത്തിൻെറ കായയുടെ ഞെട്ടി അര ഇഞ്ചു നീളത്തിൽ കഷ്ടിച്ച് ഒരു ഈളോളം വണ്ണമുണ്ടാകും. ഇതിൻെറ ഒരറ്റത്ത്, ഒന്നു രണ്ട് ഇഞ്ച് നീളത്തിൽ നേരിയ രോമങ്ങൾ നിറഞ്ഞുനിൽക്കുന്നതു കാണാം. ഈ രോമങ്ങളുടെ സഹായംകൊണ്ട് ഞെട്ടി വളരെ ദൂരത്തിൽ വഹിക്കപ്പെട്ടുകൊണ്ടുപോകുന്നു. ഈ ഞെട്ടിയുടെ ഉള്ളിലാണ് യഥാൎത്ഥത്തിൽ ബീജം നിൽക്കുന്നതു്. പലതരം ചെടികളും ബീജവിതരണത്തിന് കാററിനെ ആശ്രയിച്ചുനിൽക്കുന്നുണ്ട്. പുഴകളുടേയും തോടുകളുടേയും തീരത്തു നിബിഡമായി പൊടിച്ചു വളരുന്ന ഒരുതരം പുല്ലുണ്ട്. ഈ പുല്ല് മൂന്നാലടി നീളം വെയ്ക്കും. ഓരോ പുല്ലിൻെറ മേലേ അററത്താണ് പൂങ്കുല കിടക്കുന്നതു്. പൂങ്കുലയ്ക്കു നീണ്ട ഇതളുകൾ വളരെ ഉണ്ട്. പൂങ്കുല ബീജമായി മൂത്തുവന്നാൽ പഞ്ഞിയുടെ ഉറയുള്ള ഓരോ ബീജം വെവ്വേറെ തണ്ടോടു യോജിച്ചു നിൽക്കുന്നതു കാണാം. പുല്ലിൻെറ സ്ഥാനം കാററ് നല്ലവണ്ണം ഏൽക്കുന്ന രീതിയിലും ദിക്കിലുമാണ്. വിത്ത് നല്ലവണ്ണം മൂത്താൽ തണ്ടോടു യോജിച്ച ഭാഗം അല്പം വിട്ടുനിൽക്കുന്നു. ആ നിലയിൽ കാററു വീശുമ്പോൾ കാററിൽ പെട്ട്, ചെറിയ പാററകളെപ്പോലെ വളരെ ദൂരത്തോളം ദ്രുതഗതിയായി പാറിപ്പോകുന്നു. അപ്പ, ചെട്ടിപ്പൂ (കൊങ്കിണിപ്പൂ), പൂവാംകുരുന്തല മുതലായവയും കാററിനെ ആശ്രയിച്ചു

നിൽക്കുന്ന ചെടികളാണു്. ഇതിൻെറ പൂ, ഒരു നാളത്തിൽ അനേകം രോമങ്ങൾ പോലെ ഇരിക്കുന്ന അനുസാരം നീണ്ട നാരുകൾ (ദളങ്ങൾ) മാത്രമാണു്. ഓരോ ദളത്തിൻെറയും നാളത്തിൽ താണുകിടക്കുന്ന അററമാണു് വിത്തു്. ബീജങ്ങൾ, നാളത്തിൻെറ ഉള്ളിൽ പുറമെ കാണാത്ത വിധം കിടക്കുന്നു. മൂന്നാംഗം പുറമെ തള്ളിനില്ക്കുന്ന ബീജം മൂക്കുമ്പോൾ അതിനു് അനുസാരം തടിയും നല്ല കറുപ്പും കൂടുന്നു. അപ്പോൾ കോപ്പപോലെയുള്ള നാളത്തിൻെറ ഉൾഭാഗം മുന്നോട്ടു തുറുത്തുകയും ബീജനാരുകൾ അതിന്മീതെ ഒരു പെരിന്നു മാത്രം തൊട്ടു നിൽക്കുകയും ചെയ്യുന്നു. ആ സമയത്തു് കാററു തട്ടുമ്പോൾ ഇവ അതിൽപെട്ടു് എങ്ങുമെങ്കിലും ദൂരെ വഹിക്കപ്പെട്ടുപോകുന്നു.

നീരോട്ടവും കൂടി സസ്യങ്ങളെ ബീജവിതരണത്തിൽ സഹായിക്കാറുണ്ടു്. ചില വിലിയ കായകൾ ഉണങ്ങിനാൽ വെള്ളത്തിൽ കേവലം ഒരുണ്ടുപോകുകയില്ല. തേങ്ങയും കൂടി സമുദ്രത്തിൽകൂടെ ഒഴുകി പല ദ്വീപുകളിലും എത്തി, മുളച്ചുവളൎന്നതായി കണ്ടിട്ടുണ്ടു്. മഴ പെയ്യുമ്പോൾ കുന്നിന്മേൽ നിന്നും, ഉയൎന്ന ദിക്കുകളിൽ നിന്നും വരിവെട്ടു ചാൽവഴിയായി ഒഴുകിവരുന്ന വെള്ളത്തിൽകൂടെ അനേകതരം പുല്ലുകളുടെയും ചെടികളുടെയും വിത്തുകൾ വളരെ ദൂരത്തോളം ഒലിച്ചുപോവാൻ സംഗതിയുണ്ടു്.

കുളങ്ങളിലും ഏരികളിലും പൊന്തിക്കിടക്കുന്ന ചമ്മിയും, ചണ്ടിയും, ചെറുവള്ളികളും, നാനാതരം നീർച്ചെടികളും നീർപ്പക്ഷികളുടെ കാലിന്മേൽ കുടുങ്ങി, ഒരു കുളത്തിൽ നിന്നു് എത്ര ദൂരെയായാലും വേണ്ടില്ല

മറെറാരു കുളത്തിൽ എത്തിച്ചേരുന്നു. ചില നീർച്ചെടികളുടെ പൊടിപ്പ് വരുന്ന ഭാഗത്തിന്മേൽ ഒരുതരം പശ പൊടിയുന്നതുകൊണ്ടു്, ആ ഭാഗം നീർപ്പക്ഷികളുടെ തൂവലോടു പററി, വിട്ടുവിട്ടുകിടക്കുന്ന പല ജലാശയങ്ങളിലും വ്യാപിക്കുന്നു. ഒരുതരം ഞണ്ടു്, തന്റെ ശത്രുക്കളുടെ കണ്ണിൽ പൊടിയിടുവാൻ വേണ്ടി, കടലിൽ കാണുന്ന ചില വള്ളികൾ മുറിച്ചു് അതിന്റെ ശരീരത്തിന്മേൽ ചുററി വളരെ അകലെ കിടക്കുന്ന ഭാഗങ്ങളിൽ സഞ്ചരിക്കുന്നു. ഞണ്ടിന്റെ അഭാവത്തിൽ ഈ വള്ളികൾ അവിടെ വളരുകയും ചെയ്യുന്നു.

വളരെ സസ്യങ്ങൾക്കു് അതിന്റെ കൊമ്പുകളും പുള്ളികളും മുറിച്ചു സ്ഥലംമാററം ചെയ്താൽ ആ കഷണങ്ങൾ പൊടിച്ചു വെവ്വേറെ സസ്യങ്ങളായി വളരുവാൻ സാധിക്കും. ഒരു തൊട്ടാവാടി പറിച്ചു് ചെറുകഷണങ്ങളാക്കി എറിഞ്ഞാൽ ഓരോ കഷണവും ഓരോ തൊട്ടാവാടിയായി വളരുന്നതാണു്. പൂളക്കിഴങ്ങിന്റെ തടിയും ഇങ്ങിനെ അംശിക്കാവുന്നതാണു്. കുങ്കുമവും (പാല) മുരിക്കും ചൈതന്യം വളരെ ഉള്ള മരങ്ങളാണു്. മെക്സിക്കൊ രാജ്യത്തു് വളരുന്ന ഒരുതരം ചെടിമേൽ മുള്ളുകൾ നിറഞ്ഞ ഉരുണ്ട പൊടിപ്പുകൾ ഉണ്ടു്. അവ തൊടുമ്പോൾ വീണുപോകുന്ന മാതിരിയിലാണു നില്ക്കുന്നതു്. അതുകൊണ്ടു് ആവക പൊടിപ്പുകൾ, ചെടിയുടെ സമീപത്തു വന്നു മേയുന്ന നാല്ക്കാലികളുടെ രോമത്തിൽ കുടുങ്ങി പല സ്ഥലങ്ങളിലും എത്തുന്നു.

മരത്തിന്റെ കായ്കൾ, അതിന്റെ ബീജവാഹികളാകുന്നു. പൂർണ്ണവലിപ്പം എത്തുമ്പോൾ ചില കായകൾക്കു

ഒരു മാംസളഭാഗം മിക്കവാറും അവസരത്തിൽ, മധുരരസം വഹിച്ചു്, കണ്ണിന്നു് ആഹ്ലാദം തോന്നിക്കുംപ്രകാരം നില്ക്കുന്നുണ്ടാകും. മുന്തിരിങ്ങ, മാങ്ങ, നാരങ്ങ മുതലായിട്ടുള്ള മനുഷ്യാഹാരസാധനങ്ങളും, ആലിൻകായു് മുതലായ പറവകളുടെ ആഹാരസാധനങ്ങളും മേല്പറഞ്ഞ ജനസ്സിൽപെട്ടവയാണു്. മററു ചില മരങ്ങളുടെ കായു്, ഉണങ്ങികട്ടപ്പമുള്ള തോലിരിക്കും. ബദാം, തേങ്ങ, കൊട്ടക്ക മുതലായ കായ്കളാണു് ഈ ജനസ്സിൽപെട്ടവ. മിക്കവാറും ജന്തുക്കൾ പഴം തിന്നുന്നതുകൊണ്ടു് നല്ല പഴമുള്ള സസ്യങ്ങളുടെ ബീജങ്ങൾ പലദിക്കിലും എത്തിച്ചേരുന്നു. ഇതിനു പുറമേ പഴത്തിന്റെ ഉള്ളിൽ കിടക്കുന്ന കാമ്പു് ഉറപ്പും കട്ടപ്പവുമുള്ള ഒരു ഉറയാൽ മൂടപ്പെട്ടിരിക്കുന്നതുകൊണ്ടു് ജന്തുക്കൾ പഴം ആകപ്പാടെ വിഴുങ്ങിയാലും, അതിന്റെ സാക്ഷാൽ ബീജം ദഹിച്ചുപോകാതെ പുറമെ വിസർജ്ജിക്കപ്പെട്ടുപോകുന്നു. പഴത്തിന്റെ രുചിയുള്ള ഭാഗം മാത്രം തിന്നുന്ന ജന്തുക്കൾ, ആ പഴം തിന്നുംകൊണ്ടു നടക്കുമ്പോൾ അതിന്റെ ബീജം ഒരേടത്തിൽനിന്നു കുറെ അകലെ ഇട്ടുകളയുന്നു.

പഴങ്ങളുടെ ഹൃദയാകർഷകങ്ങളായ വണ്ണങ്ങളും കൊതി വീണുപോകുന്ന രുചിയും ജന്തുക്കളെ ആകർഷിക്കേണ്ടുന്നതിനു മാത്രം ഉതകങ്ങളായിട്ടുള്ളതാണു്. എന്തുകൊണ്ടെന്നാൽ ഒരു സസ്യത്തിന്നു് രുചിയുള്ള പഴങ്ങൾ ഉണ്ടാകുന്നതു് ആ പഴങ്ങൾ ജന്തുക്കൾ ഭക്ഷിച്ചു് ഉപജീവനം കഴിച്ചുകൊള്ളട്ടെ എന്ന ഉദ്ദേശത്തിന്മേലല്ല, പഴത്തിന്റെ ഭംഗിയും രുചിയുംകൊണ്ടു് അവ ഭക്ഷിപ്പാൻ ആകൃഷ്ടരാകുന്ന ജന്തുക്കൾ, അവ അനുഭവി

കുന്നതോടുകൂടി അവയുടെ ബീജങ്ങൾ ഒരേടത്തിൽ നിന്നു മറെറാരേടത്തു് എത്തിക്കുവാൻ സംഗതി ഉണ്ടാകുകയില്ലാ എന്ന ഉദ്ദേശംകൊണ്ടു മാത്രമാണു്. അതുകൊണ്ടു തന്നെയായിരിക്കും നല്ലവണ്ണം മൂപ്പെത്താത്ത പഴങ്ങൾക്കു നല്ല നിറമോ നല്ല രുചിയോ ഉണ്ടായിക്കാണാത്തതു്. നല്ല മൂപ്പെത്തിയ കാലമായാൽ അവ നിറവും രുചിയും വെച്ചു്, മരത്തിന്മേൽ ആരെയും ആകർഷിക്കത്തക്ക നിലയിൽ നിൽക്കുന്നതു കാണുമ്പോൾ ഏതു ജന്തുക്കളാണു് അവ തിന്നാൻ ചെല്ലാത്തതു്. മരത്തിന്റെ ആവശ്യവും അതുതന്നെയാണു്. കുരങ്ങന്മാരും പഴംതിന്നികളായ മററു സ്തനധാരികളും വൃക്ഷങ്ങളെ ഇങ്ങിനെ സഹായിക്കുന്നുണ്ടെങ്കിലും, പക്ഷികളെപ്പോലെ ഈ വിഷയത്തിൽ മരങ്ങൾക്കു തുണ ചെയ്യുന്നവ വേറെയുണ്ടെന്നു തോന്നുന്നില്ല. മനുഷ്യരും അവക്കു് ആഹാരമായിത്തീരുന്ന സസ്യങ്ങളെ പലേടത്തും നട്ടുവളത്തിപ്പോരുന്നുണ്ടു്.

മിക്ക പഴങ്ങളുടെയും ബീജങ്ങൾ പക്ഷികളുടെ കുക്ഷിയിൽനിന്നു ദഹിച്ചുപോകാതെ വിസർജ്ജിക്കപ്പെടുന്നുണ്ടു്. പക്ഷികാഷ്ഠങ്ങളിൽനിന്നു പെറുക്കിയെടുത്ത ബീജങ്ങൾ നട്ടുനോക്കിയപ്പോൾ അവ നൂററിനു ൭൫-മുതൽ ൮൫-വരെ കണ്ടു മുളയ്ക്കുന്നുണ്ടെന്നു് കെർനർ എന്ന പണ്ഡിതൻ പരിശോധനകൊണ്ടു നിർണ്ണയിച്ചിട്ടുണ്ടു്. ആലിന്റെ കായ്‌ തിന്നുന്ന പക്ഷികളുടെ ഉദരത്തിൽനിന്നു് ആ കായയുടെ പൊൻതരികൾപോലെയുള്ള വിത്തുകൾ ദഹിച്ചുപോകാത്തതുകൊണ്ടു് ആലു് പലേടങ്ങളിലും വ്യാപിക്കുന്നു. മനുഷ്യർ ആലുകളെ മിക്ക ദിക്കിൽനിന്നും നശിപ്പിക്കാതെയിരുന്നാൽ നമ്മുടെ കേരളത്തിനു് ആലിലം എന്ന പേർ സിദ്ധിച്ചുപോകുമായി

ശുന്നു. മരത്തിന്മേൽ പററിക്കൂടി വളൎന്നുപോരേണ്ടുന്ന ഇത്തിക്കണ്ണി തന്റെ വംശത്തിന്റെ വ്യാപ്തിക്കു വേണ്ടി ഒരു നല്ല വിദ്യയാണു കണ്ടുപിടിച്ചുള്ളതു്. അതിന്റെ പഴവും പക്ഷികളെ ആകൎഷിക്കാൻ തക്ക അഴകുള്ളതാണു്. ഇതിന്റെ ഉള്ളിൽ കിടക്കുന്ന മാംസളഭാഗം പശപോലെ ഇരിക്കും. പഴം പക്ഷിയുടെ ഉദരത്തിൽ എത്തി പുറമെ വിസൎജ്ജിക്കപ്പെടുമ്പോഴും ബീജത്തിന്റെ ചുററുമുള്ള പശയുടെ ശക്തി ക്ഷയിച്ചുപോകുന്നില്ല. അതുകൊണ്ടു് ഈ പഴങ്ങളും ഭക്ഷിച്ചു് പക്ഷികൾ ഓരോരോ മരക്കൊമ്പുകളിൽ ചെന്നിരുന്നു്, അവിടവിടെ വിസൎജ്ജിക്കുമ്പോൾ ബീജങ്ങൾ പശകൊണ്ടു് ആവക സ്ഥാനങ്ങളിൽ പററിപ്പിടിക്കുകയും, അവിടുന്നു് ഇത്തിക്കണ്ണികളായി മുളയ്ക്കുകയും ചെയ്യുന്നു.



മററു ചില ജന്തുക്കൾക്കു്, മേലാലുള്ള ആവശ്യത്തിനു പഴങ്ങളും ഫലങ്ങളും ധാന്യങ്ങളും ശേഖരിച്ചുവെയ്ക്കുന്ന ഒരു സമ്പ്രദായം ഉണ്ടു്. മിക്കവാറും അവസരത്തിൽ സംഭരിച്ചുവെച്ച സാധനങ്ങൾ മുഴുവനും തിന്നുപോകുന്നില്ല. തിന്നുപോകാതെ ബാക്കി കിടക്കുന്നതൊക്കെ സൌകൎയ്യാവസ്ഥ കിട്ടുമ്പോൾ മുളയ്ക്കുന്നു. നമ്മുടെ രാജ്യത്താണെങ്കിൽ അണ്ണാക്കൊട്ടന്മാരും പൊന്മകളും ഉറുമ്പുകളും പലതും ശേഖരിച്ചുവെയ്ക്കുന്ന കൂട്ടരാണു്. ഉറുമ്പിന്റെ കാൎയ്യത്തിൽ ഒരു സംഗതി കൂടെ ആലോചിക്കാനുണ്ടു്. ഉറുമ്പു് ശേഖരിച്ചുവെയ്ക്കുന്ന ചാമപ്പുല്ലിന്റെ മണികളിൽ, മണിയുടെ പുറമേ നില്ക്കുന്ന പോഷണോപയോഗ്യം മാത്രം തിന്നു് ബീജമുള്ള ഭാഗം തിന്നാതെ വിടുകയാണു ചെയ്യുന്നതു്. ആ ഭാഗം കാലക്രമേണ മുളച്ചുവരികയും ചെയ്യും.

ഇങ്ങിനെ ആഹാരാൎത്ഥമായി ജന്തുക്കളാൽ ഉപയോഗിക്കപ്പെടുന്ന അവസരത്തിൽ വിതരണം ചെയ്തുപോകുന്നതിന്നു പുറമെ ചില സസ്യങ്ങളുടെ ബീജങ്ങൾ ജന്തുക്കളുടെ ദേഹത്തിന്മേലോ ഉടുപ്പിന്മേലോ പററിപ്പോകുന്ന നിലയിലായി പലേടങ്ങളിലും കൊണ്ടുപോകപ്പെടുന്നു. നീൎച്ചെടികളുടെ ഒഴുകുന്ന ബീജങ്ങൾ പ്രത്യേക കോപ്പുകളൊന്നുംകൂടാതെ, പക്ഷികളുടെ തൂവലുകളിന്മേൽ പിണഞ്ഞുപോകപ്പെട്ട നിലയിൽ പല ജലാശയങ്ങളിലും ചെന്നുചേരുന്നു. ചില സസ്യങ്ങളുടെ ബീജങ്ങൾ ചതുപ്പുസ്ഥലത്തും ചളിയിലും വീണുകിടക്കുകയും ആ വഴിയെ ആഹാരാൎത്ഥം നടക്കുന്ന പക്ഷികളുടെ കാലിന്മേൽ പററുവാനിടയുള്ള മണ്ണോടൊ ചളിയോടൊ ഇടകലൎന്നു കിടക്കുന്ന ഇവ വളരെ ദൂരദേശങ്ങളിൽകൂടി പക്ഷികളാൽ കൊണ്ടിടപ്പെടുകയും ചെയ്യുന്നു. ചില ചെടികളുടെ തൊട്ടാൽ പററുന്ന പഴങ്ങളും കായകളും, കന്നുകാലികളുടെ കാലിന്മേലോ ദേഹത്തിന്മേലോ പറ്റിപ്പോയ നിലയിൽ അങ്ങുമിങ്ങും കൊണ്ടുപോകപ്പെടുന്നു. ഉതിരത്തിന്റെ കായ് മുഴുവൻ ചെറിയ നാരുകൾ നിറഞ്ഞതാണ്. ഈ നാരിന്ന് അസാരം പശയുണ്ട്. അതുകൊണ്ട് അതിനിടയിൽകൂടെ വല്ല ജന്തുക്കളും നടന്നാൽ ഈ കായ് അവയുടെ ദേഹത്തിന്മേൽ ഉണ്ണി പററുമ്പോലെ പററിക്കിടക്കും. ചില കായകൾക്കു ചൂണ്ടൽപോലെയുള്ള ഒരംശം ഉള്ളതുകൊണ്ട് അവയ്ക്ക് പലേടങ്ങളിലും കൊളുത്തിപ്പിടിക്കുവാൻ സാധിക്കുന്നു. ചില പുല്ലുകൾ ഈ കാൎയ്യത്തിൽ എണ്ണം പറഞ്ഞവയാണ്. വയലുകളിൽകൂടെ നടന്നാൽ മുണ്ടിന്മേൽ സീമയില്ലാതെ ജീരകംപോലെ ഇരിക്കുന്ന വിത്തുകൾ പററിക്കിടക്കു

ന്നതു കണ്ടാൽ അതൊക്കെ ഒരു പ്രത്യേക തരം പുല്ലിൻേറതാണെന്നു മനസ്സിലാക്കണം.

തെക്കൻ ആഫ്രിക്കയിലെ ഒരുതരം വൃക്ഷത്തിന്റെ കായമേൽ വലിയ മുള്ളുകൾ ഉള്ളതുകൊണ്ടു്, മൃഗങ്ങളുടെ മേൽ വീണാൽ അവ അവിടെ തറച്ചുപോകയും, പൊട്ടേന്നുള്ള വേദനകൊണ്ടു് മൃഗങ്ങൾ വളരെ ദൂരം ഓടിപ്പോകയും, പിന്നെ ഒരേടത്തുനിന്നു് വല്ല പ്രകാരത്തിലും കടന്നു് ആ കായു് തള്ളിയിട്ടു ദ്രോഹത്തിൽനിന്നു് ഒഴിയുകയും ചെയ്യുന്നു. ഇങ്ങിനെയാണു് ആ വൃക്ഷത്തിന്റെ കായു് മറെറാരേടത്തു് എത്തുവാൻ വഴി കാണുന്നതു്. ചില സമയത്തു് ദേഹത്തിന്മേൽ തറച്ചുപോകുന്ന ഈ കായു് തട്ടിക്കളവാൻ സാധിക്കാതെ പോയിട്ടു് വലിയ മാനുകളും സിംഹങ്ങളും ചത്തുപോകാറുണ്ടു്. അങ്ങിനെ വരുമ്പോൾ സ്ഥലമാററം കിട്ടിയതു കൂടാതെ ഈ കായക്കു് വളവും കൂടി സമൃദ്ധിയായി കിട്ടുന്നു. കമിലുകൾ (കൃമകൾ) തിന്നു് ഉപജീവനം കഴിക്കുന്ന അനേകം പ്രാണികളുണ്ടു്. കമിലിൻെറ ചെറിയ പൊടിപോലെ ഇരിക്കുന്ന ബീജങ്ങൾ ദഹിച്ചുപോകാതെ പ്രാണികളുടെ ഉദരത്തിൽനിന്നു പുറത്തുവരുന്നു. ഈ സംഗതിയാൽ കമിലിന്നും തൻെറ വംശക്കാരെ പലേടങ്ങളിലും പരത്തുവാൻ സാധിക്കുന്നു. നിലത്തിരകൾ (Earth worm) ഇങ്ങിനെ ചില കമിലുകളെ സഹായിക്കുന്നുണ്ടു്.

രോഗകാരണങ്ങളായി നിൽക്കുന്ന അണുസസ്യങ്ങളുടെ ബീജങ്ങൾ ബാക്കിയുള്ള ജന്തുക്കൾ ഏതെല്ലാം വിധത്തിൽ പരത്തുന്നുണ്ടെന്ന കാൎയ്യം ഗ്രന്ഥവിസ്തരം ഭയപ്പെട്ടു് ഇവിടെ വിവരിക്കുന്നില്ല.

# II

# എൻെറ ജീവിതത്തിലെ ഒരു പ്രധാന സംഭവം.

[തിരുവിതാംകൂർ ഹൈക്കോടതിയിലെ ഒരു അഡ്വൊക്കേററും ഏതാനും സരസങ്ങളായ ഭാഷാപ്രസംഗങ്ങളുടെ കർത്താവുമാണ് ശ്രീമാൻ എം. ജി. കേശവപിള്ള. അദ്ദേഹം തൻെറ വിദ്യാഭ്യാസം വിപുലമാക്കുവാൻ തന്നെ ബാല്യകാലത്തിൽ പ്രേരിപ്പിച്ച ഒരു സംഭവത്തെ ഇവിടെ വർണ്ണിച്ചിരിക്കുന്നു]

ജീവിതത്തിലെ രണ്ടു മൂന്നു പ്രധാന സംഭവങ്ങൾ അഹമഹമികയാ എൻെറ മനോദൃഷ്ടിയിൽ പ്രതിഫലിക്കുന്നുണ്ട്. ഒന്നെഴുതാനേ പത്രാധിപർ അനുവദിച്ചിട്ടുള്ളു. അതുകൊണ്ട് അതിൽ ആദ്യത്തേത് ആയിക്കളയാമെന്നു വച്ചു. അതു ചുവടെ ചേർക്കുന്നു.

അന്നു ഞാൻ മലയാളം പള്ളിക്കൂടത്തിൽ പഠിക്കുകയായിരുന്നു. വ്യാകരണം തെററരുതെങ്കിൽ "പഠിച്ചുകഴിഞ്ഞു" എന്നു തിരുത്തണം. എന്തെന്നാൽ അന്നത്തെ മലയാളവിദ്യാഭ്യാസത്തിൻെറ "സർവ്വജ്ഞപീഠ"മായ "നാട്ടുഭാഷാമുഖ്യപരീക്ഷ"—കുറേക്കൂടി മോടിയിൽ പറഞ്ഞാൽ "ഹയർപരീക്ഷ"—എഴുതിക്കഴിഞ്ഞ് അതിൻെറ ഫലം പ്രതീക്ഷിച്ചുകൊണ്ടിരുന്ന സന്ദർഭമാണ്. ചെറുപ്രായത്തിൽ തന്നെ ഇത്ര വലിയ ഒരു പരീക്ഷാവിജയത്തിൽ വലിയ ആശങ്കയ്ക്കു് അവകാശമില്ലാത്ത രീതിയിൽ, എഴുതിക്കഴിഞ്ഞിരുന്നതിനാൽ "അമ്പട ഞാനേ" എന്നുള്ള ഒരു ഭാവത്തിലാണ് ഞാൻ അന്നു നടന്നിരുന്നത്. അതിനപ്പുറത്ത് പിന്നെ യാതൊന്നുംതന്നെ

പഠിക്കാനില്ല എന്നുള്ള സ്ഥിതിക്ക് അഹങ്കാരം അനാസ്പദമല്ലെന്നു വിശദമല്ലേ? ഹയർപരീക്ഷയ്ക്കു ജയിക്കാത്ത പലരേയും പററി—ബി. എ. പരീക്ഷ ജയിച്ചവരായിരുന്നാലുംകൂടി—ഒരു പുച്ഛമാണു തോന്നിയിരുന്നതു്. ഭാവിയെ പററി പല ആലോചനകളും അതിനിടയ്ക്കു കഴിച്ചുവച്ചിരുന്നു. പരീക്ഷാഫലം പുറത്തായാൽ—ജയിക്കുമെന്നുള്ള കാര്യം നിർവിവാദമാണല്ലോ—ഉടൻ കിട്ടും ഒരു വാദ്ധ്യാരുജോലി. സമുദായപ്രാതിനിധ്യവാദവും, സർവീസ് ജി. ഒ-യും ഒന്നും ഉള്ള കാലമല്ല പ്രസ്തുത പരീക്ഷയ്ക്കു് ആയാണ്ടിൽ ചേർന്നിരുന്നവരുടെ സംഖ്യ അമ്പതിനു താഴെ മാത്രം. പിന്നെന്താ ജോലി കിട്ടാൻ വിഷമം? ജോലി കിട്ടിക്കഴിഞ്ഞാലോ, ഒരു കൊച്ചുസുന്ദരിയെ—അതാരാണെന്നറിയാൻ കൌതുകം തോന്നുന്നവർ നിരാശപ്പെടാനേ തരമുള്ളു—യഥാകാലം വിവാഹവും ചെയ്തു് അങ്ങനെ സുഖമായും സന്തോഷമായും കഴിക്കാം ജീവിതം, എന്നെല്ലാം മോഹിച്ചിരുന്ന എനിക്ക് അവിചാരിതമായി കിട്ടിയ ഒരടി—എന്റെ ആത്മാഭിമാനത്തെ അത്യധികം ക്ഷതപ്പെടുത്തി, എന്നെ ഇന്നു കാണുന്ന ഞാനാക്കിത്തീർത്ത ഒരു സംഭവം—വായനക്കാർക്കു് പക്ഷേ രസപ്രദമായിരിക്കും എന്നു വിശ്വസിക്കുന്നു.

ഇംഗ്ലീഷ്സ്കൂളിൽ മൂന്നും നാലും ഫാറങ്ങളിൽ പഠിക്കുന്ന ചില സ്നേഹിതന്മാരും ഞാനുംകൂടി ഒരു അപരാഹ്നത്തിൽ കാഴ്ചബംഗ്ലാവു കാണാൻ പോകയായിരുന്നു. വഴിക്കു് കാളേജു (തിരുവനന്തപുരത്തെ ഇന്നത്തെ സയൻസ് കാളേജ്) വളപ്പിനടുത്തെത്തിയപ്പോൾ പണി പൂർത്തിയായി വരുന്ന ഫിസിക്സ് ലാബറട്ടറി സന്ദർശിക്കാൻ ഞങ്ങൾക്കു് ഉത്സാഹം തോന്നി. എന്റെ കൂട്ടുകാരെക്കാളും

ആ വിഷയം അന്നു് എനിക്കറിയാമായിരുന്നു. അന്നത്തെ ഹയർപരീക്ഷയ്ക്കു് ഫിസിക്സും, കെമിസ്ട്രിയും, ആൾജിബ്രയും, ജാമട്രിയും ഒക്കെ നിർബന്ധവിഷയങ്ങളാണു്. എങ്കിലും ആ കെട്ടിടത്തിൻെറ പരിമിതിയും, അതിനകത്തു സംഭരിച്ചിരുന്ന ഉപകരണങ്ങളുടെ വിവിധത്വവും എന്നെ അത്ഭുതപരതന്ത്രനാക്കി. ആയുശാലമുക്കിനടുത്തു് ഇന്നും പഴയ സ്ഥിതിയിൽ കാണാമെന്നുള്ള പാലസ്കൂൾ കണ്ടിട്ടുള്ളവർക്കു് എനിക്കു തോന്നിയ അത്ഭുതം മനസ്സിലാക്കാം. നിരയും പുരയും ആയിട്ടുള്ള ഒരു പഴയ നാലുകെട്ടാണതു്. വിദ്യാർത്ഥികളെ "കണ്ണുകാണാറാക്ക"ന്നതിനുള്ള ഒരു സ്ഥാപനത്തിൽ പാഠ്യാർക്കും കൂടി കണ്ണു കാണാൻ പാടില്ലാത്തവരാകണമെന്നു് ഉദ്ദേശിച്ചായിരിക്കാം നിര അവിടവിടെ വെട്ടിത്തുറന്നു് ചെറിയ ജാലകങ്ങൾ ഉണ്ടാക്കിയിട്ടുള്ളതു്. 'സമദർശി'യുടെ സ്ഥാപകനായ ശ്രീമാൻ രാമൻമേനോൻ അന്നവിടെ ഒരു സഹായാദ്ധ്യാപകനായിരുന്നു. അദ്ദേഹം എണീറ്റുനിന്നു പഠിപ്പിച്ചാൽ കെട്ടിടത്തിന്റെ തട്ടും അദ്ദേഹത്തിൻെറ തൊപ്പിയുമായി കഷ്ടിച്ചു് ഒന്നരച്ചാണിൻെറ അകലമേ കാണൂ. ഞങ്ങൾക്കുണ്ടായിരുന്ന ഒരു ഡ്രായിംഗ്മാസ്റ്ററുടെ കുടുമ പുറകിലായിരുന്നതുകൊണ്ടു് അതു് തുലാത്തിൽ തട്ടാറില്ല. അങ്ങിനെയുള്ള വിദ്യാലയം കണ്ടു പഴകിയിട്ടുള്ള എൻെറ കണ്ണുകൾ ആ ഡ്രായിംഗ്മാസ്റ്റർ സചാമിക്കപോലും സുഖമായി നിവർന്നിന്നു് രണ്ടു കയ്യും ഭയാശങ്കകൂടാതെ മുകളിലോട്ടു് ഉയർത്താൻ തക്ക വിസ്തീർണ്ണമുള്ള ജനാലകളും, ആകാശസ്പർദ്ധിയായ മൂന്നാംനിലയും ഒക്കെക്കൂടി കണ്ടപ്പോൾ, വട്ടൻ വലുതായെങ്കിൽ അതിൽ അസാംഗത്യത്തിനു് അവശേഷം വകയില്ല. കണ്ണു മാത്രമല്ല വായും

അല്പം തുറന്നിരിക്കണമെന്നാണ് എനിക്കിപ്പോഴും സംശയമുള്ളതു്. ഹയറും ജയിച്ചു് വാദ്ധ്യാർവേലയ്ക്കു പോയിക്കഴിഞ്ഞാൽ ഇമ്മാതിരി ഒരു വിദ്യാലയത്തിൽ ഒന്നു പഠിക്കാൻ ഇനി ഈ ജന്മത്തു് സാദ്ധ്യമാകുമോ എന്നൊരു അസംതൃപ്തി ഗൂഢമായി എന്നെ ബാധിച്ചു.

കാഴ്ചബംഗ്ലാവിലെത്തി പക്ഷിമൃഗാദികളെ നോക്കി രസിച്ചു നടന്നപ്പോഴും പ്രസ്തുത വിചാരം എന്നെ വിട്ടുമാറിയിട്ടുണ്ടായിരുന്നില്ല. നേരംപോക്കുകൾ പറഞ്ഞും യുവസഹജമായ വികൃതികൾ പലതും കാട്ടിയും നടന്നു് ഞങ്ങൾ മ്യൂസിയം കെട്ടിടത്തിന്റെ മുൻവശത്തെത്തി. അവിടെയാണല്ലോ ഫൌണ്ടൻ—ഒരു ആർട്ടിഫിഷ്യൽ ഫൌണ്ടൻ (Artificial Fountain) ആണതെന്നു് കൂട്ടുകാരിൽ ഒരാൾ പറഞ്ഞുകേട്ടതു് ഞങ്ങളുടെ മടക്കയാത്രയിൽ ഓരോ വർത്തമാനങ്ങൾ പറഞ്ഞതിനിടയ്ക്കു് സന്ദർഭവശാൽ ഞാനൊന്നു പ്രയോഗിക്കാൻ മുതിർന്നു. ഇംഗ്ലീഷു വിദ്യാലയത്തിൽ പഠിക്കുന്നവർ ഇന്നും ഉപയോഗിക്കുന്ന "മണിപ്രവാള"ത്തിലായിരുന്നു വർത്തമാനം എന്നു് വിശേഷിച്ചു പറയേണ്ടതില്ലല്ലോ.

മലയാളം പള്ളിക്കൂടത്തിൽ "കേമ്പോടി"ക്കു മാത്രം ഇംഗ്ലീഷ് അന്നു പഠിപ്പിച്ചുവന്നു. "Dick had a hat as well" എന്ന വാചകം "ഡിക്കിന് കിണറുപോലെ കുഴിഞ്ഞ ഒരു തൊപ്പിയുണ്ടായിരുന്നു" എന്നു് ഒരു അദ്ധ്യാപകൻ പരിഭാഷപ്പെടുത്തിതന്നതു് ഞാൻ നാലാംക്ലാസിൽ പഠിച്ചിരുന്നപ്പോഴാണ്. ആ മുറയ്ക്കു് എട്ടാംക്ലാസിൽ (അന്നത്തെ ഹയർക്ലാസ്) എത്തിയപ്പോഴേയ്ക്കും,

"Ba, Ba, Black Sheep
Have you any wool?"

എന്ന പദ്യശകലം

"കരുത്തയോടെ അരികത്തു വാ വാ
നിനക്കുള്ളതോ കിമപി ച രോമം?"

എന്നു് എന്റെ ഒരു സഹപാഠി തർജ്ജിമ ചെയ്തു. ഇംഗ്ലീഷുഭാഷയോടു് അത്രത്തോളമൊക്കെ സമ്പർക്കമുണ്ടായിരുന്ന എനിക്കു് ആ സ്നേഹിതന്മാരോടുള്ള സംഭാഷണത്തിൽ അങ്ങും ഇങ്ങും ചില ഇംഗ്ലീഷുപദങ്ങൾ കൂടി കുത്തിച്ചെലുത്തിയില്ലെങ്കിൽ അതു് എന്റെ സർവ്വജ്ഞതയ്ക്കു വലുതായ ഒരു ന്യൂനതയായിരിക്കും എന്നു തോന്നി. അതാണു് മുൻ പറഞ്ഞ പുതിയ സമ്പാദ്യം ഒന്നു് ഉപയോഗിക്കണമെന്നു് ഞാൻ ആഗ്രഹിച്ചതു്. അതിലാണു് എനിക്കു വലിയ ഇളിഭ്യത പറ്റിയതും.

ആർട്ടിഫിഷ്യൽ എന്ന ഇംഗ്ലീഷുപദം അതിനു മുൻപു് ഞാൻ കേട്ടിട്ടുള്ളതല്ല. അതിനോടു് സാമാന്യം സാമ്യമുള്ള മറ്റൊരു പദം അറിയാമായിരുന്നുതാനും. അതാണു് "അഗ്രിക്കൾച്ചറൽ" (Agricultural). ഈ പദത്തിന്റെ അർത്ഥം അറിയാമായിരുന്നു എന്നല്ല "അഗ്രിക്കൾച്ചറു"മായി വിശേഷബന്ധമൊന്നും എനിക്കുണ്ടായിരുന്നുമില്ല. കരമനപ്പാലം കഴിഞ്ഞു് അല്പം കൂടി കിഴക്കോട്ടു പോയാൽ അവിടെ റോഡിനു തെക്കുവശത്തു് ഒരു ഗേറ്റിനു മീതെ അർദ്ധവൃത്താകൃതിയിൽ ഒരു വലിയ ബോർഡ് അക്കാലത്തുണ്ടായിരുന്നു. ഇംഗ്ലീഷും മലയാളവും വശമുള്ളവർ മാത്രമേ കാര്യം മനസ്സിലാക്കാവൂ എന്നുള്ള നിർബന്ധംകൊണ്ടെന്നപോലെ മൂന്നു ഇംഗ്ലീഷുവാക്കുകളാണു് മലയാളലിപികളിൽ ആ ബോർഡിൽ എഴുതിയിരുന്നതു്. "അഗ്രിക്കൾച്ചറൽ ഡെമാൺസ്ട്രേഷൻഫാറം" (Agricultural Demonstration Farm). ഞങ്ങളുടെ അതുവഴി പോയി

പരിചയമുള്ള ഞാൻ ഈ വാക്കുകൾ മൂന്നും ഏഡിസ്ഥമാക്കിയിരുന്നു. അതിലെ ആദ്യപദമാണു് കാഷ്ബംഗ്ലാവിലെ ഫൌണ്ടനു് വിശേഷണമായി ഞാൻ പ്രയോഗിച്ചുപോയതു്. "നമ്മൾ ആ അഗ്രിക്കൾച്ചറൽഫൌണ്ടന്റെ അടുത്തുവെച്ചു കണ്ടില്ലേ" എന്നു് സധൈര്യം തട്ടിവിട്ടുകൊടുത്തു. കൂട്ടുകാർ പൊട്ടിച്ചിരിച്ചു് ആർത്തുവിളിച്ചു തുള്ളിച്ചാടി പബ്ളിക്റോഡിൽ ഗതാഗതതടസ്സമുണ്ടാക്കിയിട്ടും എനിക്കു കാര്യം മനസ്സിലായില്ല. അതിലൊരാൾ സകരുണം എന്റെ തെറ്റു തിരുത്തിത്തന്നു. ഞാൻ എന്റെ "താങ്ക്സും" പറഞ്ഞു. എന്നാൽ മറ്റൊരു വീരൻ വിട്ടില്ല. വീട്ടിലെത്തുന്നതിനിടയ്ക്കു് പത്തിരുപത്തു പ്രാവശ്യം "അഗ്രിക്കൾച്ചറൽ ഫൌണ്ടൻ" ആ നിർദ്ദയൻ ആവർത്തിച്ചു. ചുരുക്കിപ്പറഞ്ഞാൽ ഞാൻ വെറും ഒരു ഇളിഭ്യനായിട്ടാണു് വീട്ടിൽ മടങ്ങിയെത്തിയതു്. സർവ്വജ്ഞപീഠം കയറാൻ തയ്യാറെടുത്തു മപ്പും കൊട്ടി നടന്ന എനിക്കു് അതെത്ര കുണ്ഠിതമുണ്ടാക്കി എന്നു് എഴുതി അറിയിക്കാൻ പ്രയാസം.

ഞാൻ പരീക്ഷയിൽ ജയിച്ചു എന്നുള്ള വാർത്ത എന്നെക്കാൾ മുൻപേ വീട്ടിലെത്തി എന്റെ സഹോദരന്മാരേയും സഹോദരിയേയും (അവർ മാത്രമേ അടുത്ത ബന്ധുക്കളായി അന്നുള്ളു) ആഹ്ലാദഭരിതരാക്കിയിരുന്നു. എന്നാൽ എനിക്കു് വലിയ സന്തോഷമൊന്നും ഉണ്ടായില്ല. "അഗ്രിക്കൾച്ചറൽഫൌണ്ടൻ" എന്നെത്തുറിച്ചുനോക്കിക്കൊണ്ടു് മുമ്പിൽ നില്ക്കുമ്പോൾ സന്തോഷം എങ്ങിനെ ഉണ്ടാകും? പോരെങ്കിൽ ഫിസിക്സ് ലാബറട്ടറി കണ്ടപ്പോൾ ഉണ്ടായ അസംതൃപ്തിയും ഉണ്ടു്. രണ്ടും കൂടി എന്നെ വളരെ വിഷമിപ്പിച്ചു. അത്താഴം കഴിച്ചെന്നും കഴിച്ചില്ലെന്നും വരുത്തി ഞാൻ

വേഗം ഉറക്കറയിൽ കടന്നു. ഉറങ്ങാനല്ല. ഉറക്കം അന്നു സാദ്ധ്യമായിരുന്നില്ല. എന്തെന്നാൽ അവിടെയും ഉണ്ടായിരുന്നു "അഗ്രിക്കൾച്ചറൽഫൈൻഡെൻ." നെടുനെടാന്നുള്ള ആ സത്വം മാർഗ്ഗവിലംഘിയായി നില്ക്കുമ്പോൾ നിദ്രാദേവി എങ്ങിനെ എന്നെ സമീപിക്കും? എന്തിനധികം. ഉരുണ്ടും പിരണ്ടും കിടന്നു് ഒരുവിധം നേരം വെളിപ്പിച്ചെന്നു ചുരുക്കത്തിൽ പറഞ്ഞാൽ വായനക്കാരെ മുഷിപ്പിക്കാതെ കഴിക്കാം.

ഇംഗ്ലീഷ് എന്തായാലും പഠിക്കണം എന്നുള്ള ഒരു ദൃഢവ്രതത്തോടെയാണ് പിറേറന്നു രാവിലെ ഞാൻ എണീററതു്. "ജോലിക്കു് അപേക്ഷ കൊടുക്കണോ, അതോ ഇനിയും പഠിക്കണമോ?" എന്നായിരുന്നു എന്റെ രക്ഷകർത്താവായ മൂത്തജ്യേഷ്ഠന്റെ ആദ്യത്തെ ചോദ്യം. അപ്പൻ ഇച്ഛിച്ചതും പാൽ, വൈദ്യൻ കല്പിച്ചതും പാൽ! ഇംഗ്ലീഷു പഠിക്കണമെന്നുള്ള അത്യുൽക്കണ്ഠ "ഭർത്താരം ദേഹി" എന്നു പണ്ടു് നാളായണിയെക്കൊണ്ടു് അഞ്ചുപ്രാവശ്യം തുടരെത്തുടരെ പറയിച്ചതുപോലെ എന്റെ കാര്യത്തിലും പ്രവർത്തിച്ചില്ലയോ എന്നു് എനിക്കിന്നും സംശയമാണു്.

അന്നത്തെ കാളേജിനോടു് അനുബന്ധിച്ചു നടത്തിവന്ന മഹാരാജാസ് ഇംഗ്ലീഷ് ഹൈസ്ക്കൂളിലാണു ഞാൻ പ്രവേശനത്തിന്നു് അപേക്ഷിച്ചതു്. ഹെഡ്മാസ്റ്റർ സുപ്രസിദ്ധനായ മി. രഘുനാഥയ്യരായിരുന്നു. എന്റെ ഹയർപരീക്ഷാവിജയത്തെ ആദരിച്ചു് അഞ്ചാം ഫാറത്തിൽ പ്രവേശനം നൽകാമെന്നു് അദ്ദേഹം പറഞ്ഞു. അപഹാസവിരുതനായ ആ സ്നേഹിതൻ അന്നു് ആ സ്കൂളിൽതന്നെ നാലാംഫാറത്തിൽ പഠിക്കുകയായിരുന്നതിനാൽ ഹെഡ്മാസ്റ്ററുടെ കാരുണ്യത്തെ ആശ്രയിച്ചു് ആ യുവസാഹസികന്റെ മുകളിലത്തെ ക്ലാസ്സിൽ

കയറി ഇരിക്കാൻ എനിക്ക് ആഗ്രഹം തോന്നി. എങ്കിലും അപജയഭയം എന്നെ അതിന്ന് അനുവദിച്ചില്ല. അതുകൊണ്ട് മൂന്നാംഫാറം ഞാൻ സ്വയം വരിച്ചത് ആ ഗുരുഭൂതനെ അത്യധികം വിസ്മയിപ്പിച്ചു. അങ്ങിനെയാണ് ഞാൻ ഇംഗ്ലീഷു പഠിക്കാനും ഇന്നത്തെ നിലയിൽ എത്തിച്ചേരാനും ഇടയായത്. മൂന്നാംഫാറത്തിലാണ് അന്നു ഞാൻ ചേർന്നതെങ്കിലും ഒരിക്കലും മറക്കാത്ത ആ സ്നേഹിതനെ അചിരേണ പിന്നിലാക്കിയെന്നു മാത്രമല്ല, ഞാൻ ബി. എ. പാസ്സായി കാളേജു വിട്ട സന്ദർഭത്തിൽ മാത്രമേ അദ്ദേഹത്തിന് ഒരു കാളേജു ക്ലാസ്സിൽ കാൽ കുത്താൻപോലും സാധിച്ചുള്ളു എന്നുള്ള പരമാർത്ഥം ഇവിടെ രേഖപ്പെടുത്തുന്നത് ഒരു അഹങ്കാരമായി തോന്നിയാലും ക്ഷന്തവ്യമാണ്.

ഇന്ന് തിരുവിതാംകൂറിനു വെളിയിൽ ഒരു ഉയർന്ന ഉദ്യോഗത്തിൽ പരിശോഭിക്കുന്ന ആ മാന്യസ്നേഹിതനോട് ഞാൻ ആജീവനാന്തം കടപ്പെട്ടിരിക്കുന്നു. അദ്ദേഹത്തിന്റെ അന്നത്തെ നിഷ്കരുണമായ അപഹാസം കൊണ്ടല്ലെങ്കിൽ, എന്റെ ഹയർപരീക്ഷാവിജയം, ഫിസിക്സ് ലാബറട്ടറിയുടെ സ്മരണയേയും അതിലംഘിച്ച് എന്നെ ഒരു മലയാളംസ്കൂൾ അദ്ധ്യാപകനാക്കുന്നതിന് സമർത്ഥമാകുമായിരുന്നു. എങ്കിൽ ഞാൻ ഇപ്പോൾ ഏതു സ്ഥിതിയിലായിരിക്കുമായിരുന്നു? കൂടിവന്നാൽ ഒരു വി. എച്ച്. സ്കൂൾ ഹെഡ്മാസ്റ്റർ! തലവേദനകൊണ്ട് അപേക്ഷാഫാറത്തിൽ "മദീയകണ്ഠദേശസിരാസങ്കോചപരിഹരണാർത്ഥം" എന്ന് കരണം കുറിക്കുന്ന മലയാളംസ്കൂൾ അദ്ധ്യാപകന്റെ മൂത്തചേട്ടൻ! അഹോ "ആഗ്രികൾച്ചർ" ചെയ്ത ഉപകാരം!

# III

# തൃക്കണാമതിലകം

[പ്രസിദ്ധനായ മഹാകവി കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻതമ്പുരാൻ പദ്യരചനയിലാണ് ഒട്ടു മുക്കാലും സമയം വിനിയോഗിച്ചിരുന്നതു്. എങ്കിലും അദ്ദേഹം ചിലപ്പോഴെല്ലാം എഴുതാറുണ്ടായിരുന്ന ഗദ്യം അദ്ദേഹം ഒരു നല്ല ഗദ്യമെഴുത്തുകാരനും കൂടി ആയിരുന്നു എന്നു കാണിക്കുന്നുണ്ടു്. പണ്ടു് കേരളത്തെ ഭരിച്ചിരുന്ന പെരുമാക്കന്മാരുടെ രാജധാനിയായ കൊടുങ്ങല്ലൂരിന്റെ വടക്കേ അതൃത്തിയിൽ സ്ഥിതി ചെയ്തിരുന്ന പ്രസിദ്ധപ്പെട്ട തൃക്കണാമതിലകം ക്ഷേത്രത്തിന്റെ നാശത്തെപ്പററിയുള്ള ഐതിഹ്യം അദ്ദേഹം ഈ ലേഖനത്തിൽ വിവരിച്ചിരിക്കുന്നു]

മലയാളത്തെക്കുറിച്ചു് ശരിയായ ചരിത്രപുസ്തകങ്ങളൊന്നുമില്ലാതിരിക്കുന്നതു വലിയ പോരായ്മയാണെന്നും മററും നവീനവിദ്യാഭ്യാസമുള്ളവർ ആവലാതി പറയുന്നതു് ഏറെക്കുറെ വാസ്തവമായ ഒരു സംഗതിതന്നെയാണു്. പക്ഷേ നമ്മുടെ പൂർവ്വന്മാർ നിർഭാഗ്യവശാൽ ഈ ഒരു വിഷയത്തിൽ അത്ര ദൃഷ്ടി വെയ്ക്കാതിരുന്നതിനാൽ, ഇപ്പോഴത്തെ പുതിയ കൂട്ടർ പലരുംകൂടി പരിശ്രമിച്ചാലും മലയാളത്തിന്റെ പൂർവ്വചരിത്രം ഏതു വിധത്തിലെങ്കിലും ഒന്നൊന്നാക്കിത്തീർക്കുവാൻ അത്ര എളുപ്പത്തിലൊന്നും സാധിക്കയില്ലെന്നു തീർച്ചയായി പറയാം. എന്നാൽ അതു വിചാരിച്ചു് നാം ഈ കാര്യത്തിൽ ഒന്നും

പ്രവൎത്തിക്കാതിരിക്കുന്നതും ഇപ്പോഴത്തെ പരിഷ്കൃതരീതികൾ ചേൎന്നതല്ല. അതുകൊണ്ടു് നമ്മുടെ കുലവൃദ്ധന്മാർ പറഞ്ഞുവരുന്ന ചില ഐതിഹ്യങ്ങളെ ശേഖരിച്ചിട്ടു്, നമ്മെ വൃദ്ധന്മാരെന്നു പറയുവാൻ തക്കവണ്ണം ഇനിയുണ്ടാവുന്ന അനന്തിരവന്മാരായ നവീനപണ്ഡിതന്മാൎക്കു സൂക്ഷ്മാസൂക്ഷ്മവിവേചനം ചെയ്തു ശരിയായ ഒരു ചരിത്രപുസ്തകം ഉണ്ടാക്കിത്തീൎക്കുന്നതിന്നു വേണ്ട സ്വത്തു് സമ്പാദിച്ചുവെപ്പാൻ മാത്രമെങ്കിലും നാം ഇപ്പോൾ യഥാശക്തി ശ്രമിക്കാതെ കഴികയില്ലെന്നു വന്നിരിക്കുന്നു. ചുരുക്കിപ്പറയുന്നതായാൽ നമ്മുടെ മലയാളത്തിന്നു ചരിത്രകാലമായിട്ടില്ല; ഐതിഹ്യകാലമേ ആയിട്ടുള്ളു. എങ്കിലും 'കാലത്തിനടുത്ത കോലം' എന്ന പഴഞ്ചൊല്ലു പ്രകാരം പഴമക്കാർ പറഞ്ഞുകേട്ടിട്ടുള്ള ഒരു വലിയ ഐതിഹ്യത്തെ നമ്മുടെ ചരിത്രത്തിന്നുള്ളൊരു പ്രസ്താവനയായി വെക്കുന്നതു് ഒട്ടുംതന്നെ അനാവശ്യമായിരിക്കുകയില്ലെന്നാണു് എന്റെ വിശ്വാസം.

പ്രാചീനകേരളത്തിൽ പരിഷ്കാരത്തിന്നു പരിപൂൎത്തി ഉണ്ടായിട്ടുള്ളതു പെരുമാക്കന്മാരുടെ വാഴ്ചക്കാലത്തായിരുന്നു എന്നു പ്രസിദ്ധമാണല്ലോ. അക്കാലത്തു കേരളത്തിന്റെ തലസ്ഥാനം കൊടുങ്ങല്ലൂരായിരുന്നു. ഈ പ്രധാന പട്ടണം കൊടുങ്ങല്ലൂരഴി മുതൽ 'തൃക്കണാമതിലകം' എന്നു കേൾവി കേട്ടിരുന്ന മഹാക്ഷേത്രത്തിന്റെ വടക്കെ അതിൎത്തിവരെ നീണ്ടുകിടന്നിരുന്നു എന്നു മാത്രം പറഞ്ഞാൽ ഇതിന്നു് അന്നുണ്ടായിരുന്ന വിസ്താരം എത്ര

യാണെന്നു വായനക്കാൎക്കു സാമാന്യമൊക്കെ ഊഹിക്കാമല്ലോ. ഈ മഹാക്ഷേത്രമായിരുന്നു അക്കാലത്തു കേരളത്തിലുള്ള മറെറല്ലാക്ഷേത്രങ്ങളിലും വെച്ചു് അധികം പ്രധാനപ്പെട്ടതും. പന്നിയൂർ, ശുകപുരം (ചൊവ്വരം) മുതലായ പ്രധാനപ്പെട്ട ഗ്രാമക്ഷേത്രങ്ങൾപോലും അന്നു് ഈ ഒരു ക്ഷേത്രത്തിന്റെ കീഴിലായിരുന്നു എന്നു തന്നെ പറയണം. എന്തുകൊണ്ടെന്നാൽ അവയെല്ലാം പ്രത്യേകം ഓരോ ഗ്രാമക്കാരുടെ യോഗപരദൈവക്ഷേത്രങ്ങളെ ആയിരുന്നുള്ളൂ. തൃക്കണാമതിലകമോ, കേരളത്തിലുള്ള അറുപത്തിനാലു ഗ്രാമക്കാൎക്കും പൊതുവിലുള്ള ഒരു കുലദൈവാലയമായിരുന്നു. എന്നു മാത്രമല്ല, ധനപുഷ്ടി, പതിവാദ്യം വിശേഷിപ്പുമുള്ള ഓരോ അടിയന്തിരങ്ങൾ, ഉത്സവങ്ങൾ, ഉപാസനാഭേദങ്ങൾ, ഈശ്വരചൈതന്യം എന്നിവകൊണ്ടും തൃക്കണാമതിലകംതന്നെയാണു് അന്നു മറെറല്ലാ ദേവാലയങ്ങളേയും അതിശയിച്ചു നിന്നിരുന്നതു്. അക്കാലങ്ങളിൽ ഈ മഹാക്ഷേത്രത്തിന്റെ അതിവിശാലമായ കളപ്പുരയിൽ കേരളത്തിലുള്ള സകല ബ്രാഹ്മണരുടേയും ഒരു മഹായോഗം (വലിയസഭ) നിത്യസന്നിഹിതമായിരുന്നു. അന്നു വേദശാസ്ത്രാദിപാഠങ്ങളുടെ പരിപൂൎത്തി വരുത്തുക മാത്രമല്ല, മതവിഷയങ്ങളായും ആചാരവിഷയങ്ങളായുമെന്നുവേണ്ട രാജ്യതന്ത്രങ്ങളെ സംബന്ധിച്ചും, ജനസമുദായത്തിന്റെ യോഗക്ഷേമങ്ങളെ ഉദ്ദേശിച്ചും മററുമുള്ള സകല കാൎയ്യങ്ങളിലും വാദപ്രതിവാദം ചെയ്തു സംശയനിവൃത്തി വരുത്തി ഒരു തീൎപ്പുവിധി കല്പിക്കുന്നതും ഈ മഹാബ്രാഹ്മണയോഗത്തിൽ തന്നെയായിരുന്നു. കേരള

ചക്രവൎത്തികളായ പെരുമാക്കന്മാരുടെ ഒരു പാൎല്ലിമെൻറുസഭ തന്നെയായിരുന്നു ഈ മഹാസമാജം എന്നു കൂടി പറഞ്ഞാൽ ഇതിൻെറ മാഹാത്മ്യാതിശയത്തെക്കുറിച്ചു് ചുരുക്കത്തിൽ എല്ലാ വിവരണവും കഴിഞ്ഞു.

പെരുമാക്കന്മാരുടെ വാഴ്ചക്കാലത്തിനു ശേഷവും കുറെ കാലത്തോളം ഈ മഹാക്ഷേത്രം വളരെ പുഷ്ടിയോടുകൂടിത്തന്നെ നിന്നിരുന്നു. മഹാബ്രാഹ്മണരുടെ, എന്നുവെച്ചാൽ കേരളത്തിലുള്ള ജനസമുദായപ്രതിനിധികളുടെ, ആ മഹായോഗവും പിന്നീടു ചില ശതാബ്ദങ്ങളോളം അവിടെത്തന്നെയാണു കൂടിയിരുന്നതു്. എന്നാൽ കൊല്ലവൎഷാരംഭങ്ങൾക്കു മുമ്പായി കലിവൎഷം ൩൬൬൬-ാമാണ്ടു് പന്നിയൂർ ഗ്രാമക്കാർ വരാഹമൂൎത്തിയെ ചുട്ടുപൊടിച്ചതായി പറയുന്ന കാലത്തിനും, "ഒരലാശ്ശേരി യോഗിയാതിരിപ്പാടു്" എന്നു പ്രസിദ്ധനായ മഹാപുരുഷൻ 'തൃശ്ശിവപേരൂർ മതിലകം' പുഷ്ടിവരുത്തിയതായി പറയുന്ന കാലത്തിനും ഇടയ്ക്കാണു് 'തൃക്കണാമതിലകം' നശിച്ചുപോയതെന്നു് ഊഹിക്കേണ്ടിയിരിക്കുന്നു. പന്നിയൂർ ഗ്രാമം ക്ഷയിച്ചതിൽ പിന്നെയാണു് ഇരിങ്ങാലക്കുട ഗ്രാമം ഉയൎന്നതെന്നും, ഒരലാശ്ശേരി യോഗിയാതിരിപ്പാടാണു് തൃക്കണാമതിലകത്തുണ്ടായിരുന്ന മഹാബ്രാഹ്മണയോഗം തൃശ്ശിവപേരൂർ ഭക്തപ്രിയക്ഷേത്രത്തിലേക്കു മാററിയതെന്നും പ്രസിദ്ധിയുണ്ടു്. തൃക്കണാമതിലകത്തിൻെറ താഴ്ചയും, ഇരിങ്ങാലക്കുട ഗ്രാമത്തിൻെറ ഉയൎച്ചയും തമ്മിൽ എന്തോ ഒരു ദൃഢമായ സംബന്ധമുണ്ടെന്നു തോന്നുന്നതിനാലാണു് ഈ തൃക്കണാമതിലകം നശിച്ചതു് മുൻ പറഞ്ഞ കാലത്തായിരിക്കാമെന്നു് ഊഹിക്കുവാനിടവന്നതു്.

ഒടുക്കത്തെ ചേരമാൻപെരുമാളായിരുന്ന ഭാസ്കര രവിവൎമ്മ കുലശേഖരപ്പെരുമാൾ രാജ്യാധികാരം വിട്ടൊഴിയുമ്പോൾ, കൊടുങ്ങല്ലൂർ നാട്ടകം മുഴുവൻ ഐരാണിക്കുളം ഗ്രാമത്തിന്റെ അദ്ധ്യക്ഷനായ പടിഞ്ഞാറേടത്തു ഭട്ടതിരിക്കാണു ദാനപ്രകാരം അധികാരപ്പെട്ടത്തീട്ടുള്ളതെങ്കിലും, തൃക്കണാമതിലകം ക്ഷേത്രകാൎയ്യം പണ്ടേതന്നെ അന്വേഷിച്ചുവന്നിരുന്നതു തെക്കേടത്തു നായരെന്നും വടക്കേടത്തു നായരെന്നും പറഞ്ഞുവരുന്ന രണ്ടു നായർ കുടുംബക്കാരായിരുന്നു. അതിനാൽ അദ്ദേഹം തന്റെ അധികാരകാലത്തു് അവരുടെ മേൽ ഒരു രാജ്യാധികാരം മാത്രമേ വഹിച്ചിരുന്നുള്ളു. ക്ഷേത്രത്തിലെ ഊരാളന്മാരുടെ നിലയിൽ സകല കാൎയ്യങ്ങളും അവർ തന്നെയാണു നടത്തിപ്പോന്നിരുന്നതു്. ആ ക്ഷേത്രത്തിനു സകല വിധത്തിലും പുഷ്ടി വരുത്തുവാൻ ഇവർ സന്നദ്ധരായിരുന്നു. ഇവരുടെ പ്രാബല്യത്തിനും ധനപുഷ്ടിക്കും എതിരില്ലാതിരുന്നതിനാൽ ക്ഷേത്രത്തിനു ക്രമേണ അധികമായ പുഷ്ടി കൂടി വന്നിരുന്നു. തൃപ്പേക്കുളം, ഗുരുവായൂർ മുതലായ മഹാക്ഷേത്രങ്ങൾ പലതും ഈ ക്ഷേത്രത്തിന്റെ കീഴേടങ്ങളായിരുന്നതിനാൽ അവയും ഇവർ വേണ്ടപോലെ പുഷ്ടി വരുത്തിക്കൊണ്ടിരുന്നു. ഈ മഹാക്ഷേത്രത്തിന്റെ 'മതിലകം', 'തൃപ്പേക്കുളത്ത'മ്പലവും, 'നെയ്ഭരണി'യമ്പലവും പുറത്തുള്ള ചെറു ദേവന്മാരുടെ ക്ഷേത്രങ്ങളുമായിരിക്കത്തക്കവണ്ണം രണ്ടര നാഴികയോളം വിസ്താരമുള്ളതായിരുന്നു. ഈ മതിലകത്തിന്റെ വിസ്താരം നിമിത്തമാണു് ആ ദേശത്തിനു തന്നെ 'മതിലകം' എന്നു പേരു വന്നതു്. ഇപ്പോൾ ആ മഹാക്ഷേത്രവും മതിലുമെല്ലാം നശിച്ചുപോയിട്ടും

'മതിലകം' എന്ന പേർ മാത്രം ശേഷിച്ചിരിക്കുന്നു. ഇക്കാലത്തു് ആ ക്ഷേത്രത്തിന്റെ സൂചകമായി വലിയകുളം ഒന്നു മാത്രമേ അവിടെ കാണുന്നുള്ളു.

അക്കാലത്തു് അങ്ങിനെയുള്ള മതിൽക്കെട്ടിന്നു പുറമേ ആറു മതിൽക്കെട്ടും കൂടിയുണ്ടാക്കി അതാതിന്നുള്ളിൽ അവസ്ഥാനുസാരേണ ഓരോ ജാതിക്കാരുടെ ഭവനങ്ങളും ക്രമത്തിൽ ഉണ്ടാക്കിച്ചു് ആ പ്രദേശം 'ശ്രീരംഗം' പോലെ ഭംഗിയാക്കിത്തീർക്കണമെന്നുള്ള ഉദ്ദേശ്യത്തോടു കൂടി ഏകശാസനക്കാരും കേരളകുബേരന്മാരുമായ നായന്മാർ ഉത്സാഹിച്ചു പുറപ്പെട്ടു. അവരുടെ ഈ ഉദ്യമത്തിന്നു് ഉടനെ വലിയ വിരോധക്കാരും ഉണ്ടായി. ഈ വിരോധകക്ഷിക്കാർ ഇരിങ്ങാലക്കുടക്കാരല്ലാതെ മററാരുമായിരുന്നില്ല. അവക്കതിൽ പ്രത്യേകം തടസ്ഥം പറയുവാൻ നല്ല കാരണവുമുണ്ടായിരുന്നു. ഒടുക്കത്തെ മതിൽക്കെട്ടു് ഇരിങ്ങാലക്കുടെ ഗ്രാമത്തിന്റെ സങ്കേതത്തിൽ കടന്നു കെട്ടേണ്ടിവന്നതിനാൽ അവക്കതിൽ കലശലായ വൈരസ്യം ജനിച്ചു. എന്നാൽ അതിപ്രബലന്മാരായ മതിലകത്തുകാരുണ്ടോ ദുർബലന്മാരും സാധുക്കളും ആയ ഇരിങ്ങാലക്കുടക്കാരുടെ വൈരസ്യം വകവെയ്ക്കുന്നു? ഇരിങ്ങാലക്കുടക്കാരുടെ ശാഠ്യവും സങ്കടവും കണ്ടപ്പോൾ ഒടുവിലേ മതിൽക്കെട്ടു് ആദ്യംതന്നെ തീൎത്തുകളയാമെന്നാണു് നായന്മാരുറച്ചതു്. അവർ മുറയ്ക്കു കിടങ്ങു കോരി പണി നടത്തിച്ചുതുടങ്ങി. അതിൽ മറേറ കൂട്ടൎക്കു വളരെ സങ്കടമായി. ആ ഗ്രാമസങ്കേതവാസികളിൽ പ്രമാണികളായ നമ്പൂരിമാർ ഒന്നിച്ചുകൂടി ആലോചിച്ചു് നായന്മാരോടു നേരിട്ടുതന്നെ വിരോധം പറഞ്ഞുനോക്കി. ബ്രാഹ്മണരെക്കാളും തങ്ങളുടെ ഈശ്വരന്നാണു മാഹാത്മ്യം കൂടുന്നതെന്നു വിചാരിച്ചുറച്ചിട്ടുള്ള മതിലകത്തു

നായന്മാർ ആ മഹാബ്രാഹ്മണവാക്കും നിരാകരിച്ചതേയുള്ളു.



ഇരിഞ്ഞാലക്കുട കൂടൽമാണിക്യം ക്ഷേത്രം.

ഈവരുടെ ഈ അതിത്തിത്തക്ക്ത്തിൽ മതിലകത്തു യോഗക്കാരായ മഹാബ്രാഹ്മണരുടെ മദ്ധ്യസ്ഥവിധിപോലും ഫലിച്ചില്ലെന്നേ വേണ്ടു. 'വിനാശകാലേ വിപരീതബുദ്ധിഃ' എന്നു പറഞ്ഞ സൂത്രത്തിൽ, ആപത്തടുത്തിരിക്കുമ്പോൾ എന്തു സദുപദേശം ചെയ്താലും നേരേ തോന്നാൻ പ്രയാസമാണല്ലോ. ഇത്രയൊക്കെയായിട്ടും ഇരിങ്ങാലക്കുടക്കാരും ഒഴിച്ചുപോയില്ല. നിവൃത്തിയുണ്ടെങ്കിൽ ഇതു മുടക്കണമെന്നുതന്നെ അവർ നിശ്ചയിച്ചു. ഇരിങ്ങാലക്കുടക്കാരുടെ ഐകമത്യം അന്നുമുതല്ക്കാണു പ്രസിദ്ധമായിത്തീൎന്നതു്; ആ ഗ്രാമസങ്കേതത്തിൽ പെട്ട സകലജാതിക്കാരും ആബാലവൃദ്ധം ഒത്തൊരുമിച്ചു് മതിലു കെട്ടുന്ന സ്ഥലത്തു ചെന്നിട്ടു് 'അരുതേ, അരുതേ! ഞങ്ങളുടെ ഗ്രാമസങ്കേതത്തിൽ കടത്തി നിങ്ങൾ മതിലു കെട്ടരുതേ!', എന്നു വിളിച്ചു നിലവിളിച്ചു. ഇതുകൊണ്ടു് അവരുടെ കണ്ഠത്തിനല്ലാതെ, മതിലകത്തുകാരുടെ മുൻനിശ്ചയത്തിനു ലവലേശവും ഇളക്കം തട്ടിയില്ല. ഒരു ഭാഗക്കാർ വന്നു നിലവിളി കൂട്ടുന്നു; മറ്റേവർ മുറയ്ക്കു മതിലു കെട്ടുന്നു. ഇരുകക്ഷികളും അവരവരുടെ സ്വാൎത്ഥപ്രതിപത്തി വിട്ടില്ല. മതിലകത്തുകാർ അതിപ്രബലന്മാരാകയാൽ അവരോടു കയ്യൂക്കു പ്രയോഗിച്ചു ജയം നേടികളെയാമെന്നു് ഇരിങ്ങാലക്കുടക്കാർ വിചാരിച്ചതേയില്ല. അവർ കൂട്ടം കൂടി ഒന്നായി നിന്നു നിലവിളിച്ചു പറകയും, ഗ്രാമപരദേവതയായ ഭരതസ്വാമിയെ ('സംഗമേശ'നെന്നും 'കൂടൽമാണിക്യ'മെന്നും ഇവരുടെ പരദേവതയ്ക്കു പേർ സിദ്ധിച്ചതു് പിന്നെയും കുറേക്കാലം കഴിഞ്ഞിട്ടാണു്) പിടിച്ചു ശപഥം ചെയ്കയും, എതുകക്ഷിക്കാർ നശിക്കുവാൻ പ്രാൎത്ഥിക്കുകയും ചെയ്തുനോക്കി. അതുകൊണ്ടൊന്നും യാതൊരു ഫലവും ഉണ്ടായില്ല.

ഒടുവിൽ അവർ മതിൽ കെട്ടുന്ന സ്ഥലത്തു ചെന്നു നിരന്നു കിടന്നു് താന്താങ്ങളുടെ ശരീരംകൊണ്ടു തടസ്ഥം ചെയ്തു നോക്കുക എന്നായി. അതിൽ മതിലകത്തുകാൎക്കു വലിയ ധൎമ്മസങ്കടമായിത്തീൎന്നു. എങ്കിലും സ്ഥിരോത്സാഹന്മാരായ നായന്മാരുടെ ആരംകാർ ഇവരെ ഒരുപുറത്തു നീക്കുമ്പോഴെയ്ക്കും അവർ മറെറാരു പുറത്തു നിരന്നുകഴിയും. ഇങ്ങനെ വലിയ ഒരു കോലാഹലമായിത്തീൎന്നു. ഒരു കക്ഷിയിൽ വേദവേദാംഗവേദികളും, ശ്രൌതസ്മാൎത്തവിധിവിശാരദന്മാരും, ഷൾകൎമ്മനിരതന്മാരും, വൎണ്ണാശ്രമനിഷ്ഠയുള്ളവരും, മഹാതപസ്വികളുമായ തരണനല്ലൂർ ഗൃഹക്കാർ മുതലായ അനേകം ഉത്തമ ബ്രാഹ്മണരും, അവരുടെ അധീനത്തിലുള്ള മററു പല ജാതിക്കാരുമായിരുന്നു. മറുകക്ഷിയിൽ മഹാ ധീരന്മാരും, സ്ഥിരനിശ്ചയന്മാരും, ഏററവും ജനസ്വാധീനമുള്ളവരും, മഹാ ധനികന്മാരും, ആയുധപ്രയോഗത്തിൽ അതിവിദഗ്ദ്ധന്മാരും, ശൂദ്രന്മാരും, അപരാജിതന്മാരുമായ നായന്മാരും, അവരുടെ ആജ്ഞയിൻകീഴിൽ നില്ക്കുന്ന അസംഖ്യം മററു ജാതിക്കാരുമായിരുന്നു. ഇരുപക്ഷക്കാരുടേയും ഉദ്യമം കുലദൈവപ്രതിപത്തി മൂലമായിരുന്നതാനും. അവർ തമ്മിൽ നടന്ന ലഹളയിൽ മഹാബ്രാഹ്മണരെ മാത്രം ഉപദ്രവിക്കുവാൻ വളരെ മടിയുള്ള നായന്മാരുടെ കല്പനയ്ക്കനുസരിച്ചു് അവരുടെ ഭടന്മാർ ബ്രാഹ്മണരെ എല്ലാം ബലാൽക്കാരേണ കൊണ്ടുപോയി ഒരു വലിയ അഗ്രശാലയിലിട്ടടച്ചു തടവിൽ പാൎപ്പിക്കയും, മററുള്ളവർ ആരെങ്കിലും മതിൽ കെട്ടുന്നേടത്തു വന്നു നിരന്നു കിടന്നാൽ അവരുടെ മേൽ കല്ലു പടുത്തു മതിലു കെട്ടുകയും ചെയ്തു. എന്തിനധികം വിസ്തരിക്കുന്നു! സാഹസം നിമിത്തം അങ്ങിനെയുള്ള ആ പുറമതിലിന്റെ അസ്ഥിവാരം,

'അസ്ഥിഭാര'മായിത്തീൎന്നു എന്നു പറഞ്ഞാൽ കഴിഞ്ഞു വല്ലോ.

മലയാളത്തിലുള്ള മഹാബ്രാഹ്മണർ മുതലായ സകല ദ്വിജവൎഗ്ഗങ്ങൾക്കും സന്ധ്യാവന്ദനം തുടങ്ങിയുള്ള നിത്യകൎമ്മങ്ങളിൽ നേരനീക്കം വരുത്തിക്കൂടാ എന്നു നിഷ്ഠയുണ്ടായിരുന്നതും ആദ്യമായി തെററിത്തുടങ്ങിയതു് അന്നുമുതല്ക്കാണു്. തടവിൽപെട്ടുപോയതിനാൽ സന്ധ്യാവന്ദനം, ഔപാസനം മുതലായ നിത്യകൎമ്മങ്ങൾക്ക മുടക്കം പററിയ മഹാബ്രാഹ്മണൎക്കു് അന്നുണ്ടായ മനോവ്യസനം ഇന്ന പ്രകാരത്തിലായിരുന്നു എന്നു പറഞ്ഞറിയിക്കുവാൻ തീരെ പ്രയാസംതന്നെ! അന്നു സംഭവിച്ചതായ ആ അത്യാപത്തിനെ സൂചിപ്പിച്ചിട്ടാണു് ഇന്നും ഇരിങ്ങാലക്കുടെ ഗ്രാമത്തിൽ പെട്ട സകല ദ്വിജവൎഗ്ഗക്കാരും സന്ധ്യാവന്ദനത്തിനു് ഏകാൎഘ്യം (ഒരു ഉൗക്കലു്) മാത്രമായി നടത്തിപ്പോരുന്നതു്. എന്നാൽ ഈ ഗ്രാമത്തിൽ പെട്ട മൂന്നില്ലക്കാൎക്കു് ഇപ്പോൾ മൂന്നാൎഘ്യമായിട്ടും കണ്ടുവരുന്നുണ്ടു്. ഈ ആചാരഭേദത്തിനുള്ള കാരണം അന്നു മൂന്നില്ലക്കാർ ഈ യോഗത്തിൽ ചേരാഞ്ഞിട്ടോ, അവൎക്കു വല്ല സംഗതിവശാലും സന്ധ്യാവന്ദനം മുടങ്ങുവാനിടവരാഞ്ഞിട്ടോ, എന്താണെന്നു സൂക്ഷ്മമായി പറയുവാൻ സാധിക്കയില്ല. ശുകപുരം, പെരുമനം, ഐരാണിക്കുളം, വെന്നനാട്ടു് ഈ ഗ്രാമങ്ങളിലുള്ള നമ്പൂതിരിമാരിലും ദുൎല്ലഭം ചിലർ ഏകാൎഘ്യക്കാരായിട്ടുണ്ടു്. അവരും ഇതുപോലെ വല്ല കാരണത്താലും നിയമഭംഗം വന്നുപോയവരുടെ വംശശാഖയിൽ പെട്ടവരായിരിക്കാം. ഏതായാലും മേൽപറഞ്ഞ അപൂൎവ്വസംഭവത്തിനുശേഷം ഇരിങ്ങാലക്കുടക്കാരെല്ലാവരും മതിലകത്തുനിന്നു പിൻവ

ലിച്ചു. മതിലകത്തുകാരുടെ ഈ സാഹസപ്രവൃത്തിയിൽ മററുള്ള മഹാബ്രാഹ്മണക്കും അവരുടെ മേൽ വൈരസ്യം ജനിക്കുവാനിടയായി. തൃക്കണാമതിലകത്തു കുളപ്പുരയിൽ കൂടിയിരുന്ന യോഗക്കാർ നമ്പൂതിരിമാരും ഓരോരുത്തരായി ഒഴിച്ചുപോകുവാൻ തുടങ്ങി. രക്ഷാധികാരിസ്ഥാനം വഹിച്ചിരുന്ന പടിഞ്ഞാറേറടത്തു പട്ടേരിയും ഈ നായന്മാക്കു ചില നിരോധകല്പനകളയച്ചു. എന്നാലിത്രയൊക്കെയായിട്ടും സ്ഥിരനിശ്ചയന്മാരായ നായന്മാർ ശ്രമിച്ച കായ്യത്തിൽ നിന്നു് ഒരടിയെങ്കിലും പിന്നോക്കം വെച്ചതുമില്ല.

ഇരിങ്ങാലക്കുടക്കാർ കൂട്ടത്തോടെ മടങ്ങിപ്പോന്നതിന്റെ ശേഷം, മഹാബ്രാഹ്മണരെല്ലാരുംകൂടി "പട്ടിണി" എന്ന ആഭിചാരകമ്മത്തിന്നാരംഭിച്ചു. ഇതു് അത്യാപത്തിൽ പെട്ട കേരളബ്രാഹ്മണക്കു ശത്രുക്കളുടെ നേരെ പ്രയോഗിക്കുന്നതിനുള്ള ഒരു ബ്രഹ്മാസ്ത്രമായിട്ടാണു പണ്ടുള്ളവർ കരുതിപ്പോന്നിരുന്നതു്. ഇരിങ്ങാലക്കുടക്കാക്കു് ഇതല്ലാതെ മറെറാരു് ആയുധം പ്രയോഗിച്ചുനോക്കുവാനില്ലാതായിത്തീന്നതിനാൽ അവരെല്ലാവരും അവിടെ ക്ഷേത്രത്തിലൊത്തുകൂടി മേൽപറഞ്ഞ ആഭിചാരകമ്മം ആരംഭിച്ചു. അഹസ്സു പകന്നാൽ കുളിച്ചു നിത്യകൃത്യങ്ങൾ കഴിച്ചതിനു ശേഷം എല്ലാവരും ശത്രുസംഹാരകരങ്ങളായ മന്ത്രങ്ങളെക്കൊണ്ടു തങ്ങളുടെ പരദേവതയെ സേവിച്ചുകൊണ്ടിരിക്കും. ഇങ്ങനെ മദ്ധ്യാഹ്നംവരെ സേവ കഴിഞ്ഞാൽ വന്നുകൂടിയ ബ്രാഹ്മണക്കൊക്കെ ചതുവിധവിഭവത്തോടുകൂടിയ സദ്യയുടെ വട്ടമായി. ദൂരദേശങ്ങളിൽനിന്നും

മററും വിശന്നുവരുന്ന അതിഥികളും വേറെയുള്ളവരും എല്ലാംകൂടി സഭയ്ക്കു പന്തിയിൽ നിരന്നിരുന്നാൽ സകല ഭക്ഷണസാധനങ്ങളും വിളമ്പി "കുടിക്ക നീർവീഴ്ത്തും." ബ്രാഹ്മണർ അതു കുടിക്കുന്നതിനു മുമ്പായി ആ യോഗത്തിൽപെട്ട നാലു ബ്രാഹ്മണർ തങ്ങൾക്കു നേരിട്ട സങ്കടം ഇവരുടെ മുമ്പാകെ ചെന്ന് "വിളിച്ചുചൊല്ലി കേൾപ്പിച്ചിട്ട്" ഈ സങ്കടത്തിന്നു നിവൃത്തി വരുത്തിത്തന്നേ നിങ്ങൾ ഉണ്ണാവൂ എന്നു പ്രാൎത്ഥിക്കുകയായി. "അങ്ങിനെതന്നെ" എന്ന് അവർ ശപഥംചെയ്തു കൈകുടഞ്ഞെഴുനേററിട്ട് എല്ലാവരുംകൂടി ശത്രുഹോമമായ ഒരു വലിയ അഥൎവ്വണഹോമവും ജപവും മററുമായി നേരം സന്ധ്യയാക്കും. സന്ധ്യാവന്ദനത്തിനു ശേഷവും ഈ ക്രിയയുടെ അവശേഷം നടത്തീട്ടു കേവലം പ്രാണരക്ഷയ്ക്കു മാത്രം പാകംചെയ്യാത്ത വല്ല ഫലമൂലങ്ങളും പച്ചവെള്ളവും കഴിച്ചു കിടന്നുറങ്ങും. അഹസ്സു പകന്നാൽ പിന്നെ പിറേറദിവസവും കൃത്യം ഇതുതന്നെ.

അങ്ങിനെ ഇവർ ഒരു മണ്ഡലം (നാല്പത്തൊന്നു ദിവസം) ഈ ക്രിയ നടത്തിപ്പോന്നു. അപ്പോഴെയ്ക്ക് മതിലകത്ത് ഊരാളന്മാരായ തെക്കേടത്തു നായരും വടക്കേടത്തു നായരും തമ്മിൽ ഒരു നിസ്സാരമായ സംഗതിയിൽവച്ച് അന്തഃഛിദ്രം മുഴുത്തു വശായി. തെക്കേടത്തു നായന്മാരിൽ ഒരു ചെറുപ്പക്കാരൻ ഒരു പന്നിയെ നായാടി ഓടിച്ച് വടക്കേടത്തു നായന്മാരുടെ സ്ഥലത്തു വെച്ച് എയ്തു കൊന്നു. വടക്കേടത്തു നായന്മാരിൽ ഒരുവൻ അതു

കണ്ടിട്ടു് ഈ പന്നി ഞങ്ങളുടെ സ്ഥലത്തു വന്നു ചത്തതാകയാൽ ഞങ്ങൾക്കു കിട്ടേണ്ടതാണെന്നു നേരംപോക്കായി പറഞ്ഞു. മറേറ ചെറുപ്പക്കാരൻ ഇതിന്നു കുറെ അധികപ്രസംഗവും അലക്ഷ്യവും ആയിട്ടാണു മറുപടി പറഞ്ഞതു്. അതു് ഈ ആൾക്കു രസിച്ചില്ല. എന്തിനധികം പറയുന്നു? അവർ തമ്മിൽ വാക്കു മുഴുത്തിട്ടൊടുക്കം ആയുധമെടുത്തു വെട്ടും കുത്തുമായി. കാരണവന്മാർ അതു കേട്ടു വന്നു് ഇരുഭാഗവും അനന്തിരവന്മാരെ സഹായിച്ചു് കലഹം മുഴുപ്പിച്ചു് ഇരുകക്ഷിക്കാരും ആൾശേഖരത്തോടുകൂടി വലിയ യുദ്ധത്തിനൊരുമ്പെട്ടു. ചെറുവാമണപ്പുറത്തുകാർ മുഴുവനും ഇവരുടെ ഓരോ കക്ഷിയിൽ ചേൎന്നു. ലഹളയും വളരെ ഭയങ്കരമായിത്തുടങ്ങി. ഛിദ്രാന്വേഷികളായ ഇരിങ്ങാലക്കുടെ ഗ്രാമിണികളും ആൾക്കാരോടുകൂടി ഇതിന്നിടയിൽ കടന്നു രണ്ടു ഭാഗത്തും അസംഖ്യം ആളുകളെ കൊന്നൊടുക്കി. ഈ വലിയ കലശലിന്നിടയിൽ തെക്കേടത്തു നായരുടേയും വടക്കേടത്തു നായരുടേയും വംശം മുഴുവനും മുടിച്ചു വീടുകളും ചുട്ടുപൊടിച്ചു. ഇതുകൊണ്ടും കഴിഞ്ഞില്ല, പിന്നത്തെ കലാപമാണു് ഇതിലും കഠോരമായിത്തീൎന്നതു്. തൃക്കണാമതിലകത്തെ മതിലുകൾ ഇടിച്ചു പൊളിച്ചു; ഗോപുരങ്ങൾ ചുട്ടെരിച്ചു. അഗ്രശാലകൾക്കു തീവെച്ചു എന്നു മാത്രമല്ല, ആ മഹാക്ഷേത്രം മുഴുവനും പൊടിഭസ്മമാക്കിത്തീൎത്തുകളഞ്ഞു. ആരാണു്, എന്താണു് എന്നൊന്നും "കേൾപ്പോരും കേൾവിയും" ഇല്ലാത്ത സ്ഥലത്തു് അത്യാവേശത്തോടുകൂടിയ പലതരം കൊള്ളക്കാർ കടന്നുകൂടിയാൽ

എന്തൊക്കെ ഉണ്ടാകുമോ, അതൊക്കെയും, അതിലധികവും ക്ഷതി അവിടെ സംഭവിച്ചു എന്നേ പറയേണ്ടുള്ളു. പരശക്തി പണങ്ങളും പാത്രങ്ങളും ഓരോരുത്തർ അപഹരിച്ചു. ചിലർ സ്ഥാവരസ്വത്തുക്കളെ കൈവശപ്പെടുത്തി. ഈ കൂട്ടത്തിലാണ് ഇരിങ്ങാലക്കുട, തിരുവഞ്ചിക്കുളം മുതലായ പല ക്ഷേത്രങ്ങൾക്കും സ്വത്തു വർദ്ധിച്ചത്. തൃക്കണാമതിലകത്തിനു കീഴേടമായിരുന്ന തൃപ്പേക്കുളം, അന്തിക്കാട്, ഗുരുവായൂർ മുതലായ പല ക്ഷേത്രങ്ങൾക്കും സ്വാതന്ത്ര്യം സിദ്ധിച്ചു. കാലത്തിന്റെ ശക്തികൊണ്ടോ, ഇരിങ്ങാലക്കുടക്കാരുടെ ആഭിചാരകർമ്മത്തിന്റെ ബലംകൊണ്ടോ, എന്തുകൊണ്ടെങ്കിലും "തൃക്കണാമതിലക"ത്തിന്റെ മഹിമയും ഇങ്ങനെ കലാശിച്ചു.



# IV

# ഗ്രാമീണപുനരുദ്ധാരണം.

[ഇന്നു ലോകത്തിലെ പല ഗവൺമെൻറുകളുടേയും സ്വയംഭരണസ്ഥാപനങ്ങളുടേയും ശ്രദ്ധ പതിഞ്ഞിട്ടുള്ളതും, ജീർണ്ണിച്ചുതുടങ്ങിയ ഇന്നത്തെ സമുദായങ്ങളെ പുനരുദ്ധരിക്കുവാനുള്ള പ്രായോഗികപദ്ധതികളിൽ പ്രധാനവുമായ ഗ്രാമീണപുനരുദ്ധാരണത്തെപ്പറ്റിയാണ് ഇതിൽ പ്രതിപാദിച്ചിരിക്കുന്നതു്]

ഇംഗ്ലണ്ടിലെ ജനങ്ങളിൽ ഇരുപതു ശതമാനത്തോളം മാത്രമേ ഇന്നു ഗ്രാമങ്ങളിൽ നിവസിക്കുന്നുള്ളു. അവിടത്തെ ശേഷിച്ച എൺപതു ശതമാനം ജനങ്ങളും ഇന്നു നഗരവാസികളാണ്. നേരേമറിച്ച് ഇൻഡ്യയിലെ എഴുപത്തിഒന്നു ശതമാനം ജനങ്ങളും അതിലെ ഗ്രാമങ്ങളിലാണു പാക്കുന്നതു്. കേരളത്തിൻെറ സ്ഥിതിയും ഏറെക്കുറെ ഇൻഡ്യയുടേതുപോലെതന്നെ. കേരളത്തിൻെറ മൂന്നു വിഭാഗങ്ങളായ മലബാർ, കൊച്ചി, തിരുവിതാംകൂർ എന്നിവയിൽ, മലബാറിലെ തൊണ്ണൂററിരണ്ടു ശതമാനം ജനങ്ങളും, കൊച്ചിയിലെ എൺപത്തിമൂന്നു ശതമാനവും, തിരുവിതാംകൂറിലെ എൺപത്തിഒൻപതു ശതമാനവും ഗ്രാമങ്ങളിലാണു നിവസിക്കുന്നതു്. അതിനാൽ ഇംഗ്ലണ്ടിനെപ്പോലെയുള്ള ചില പാശ്ചാത്യരാജ്യങ്ങളെ അപേക്ഷിച്ച് ഇൻഡ്യയിലും കേരളത്തിലും ഗ്രാമങ്ങൾക്കു നഗരങ്ങളെക്കാൾ വളരെ അധികം പ്രാധാന്യമുണ്ടെന്നും, അവയിലാണ് ഇൻഡ്യയുടേയും കേരളത്തിൻേറയും ഹൃദയം സ്പന്ദിച്ചുകൊണ്ടു സ്ഥിതിചെയ്യുന്നതെന്നും സ്പുഷ്ടമാകുന്നുണ്ടല്ലോ.

ഒരു ഇരുനൂറു വർഷങ്ങൾക്കു മുമ്പു് ഇൻഡ്യയിലും കേരളത്തിലും ഇന്നത്തേതിലും കൂടുതൽ ജനങ്ങൾ ഗ്രാമങ്ങളിൽ നിവസിച്ചിരുന്നു. ഇങ്ങിനെ ഇന്നും ഒരു ഇരുനൂറു വർഷങ്ങൾക്കു മുമ്പും ഇൻഡ്യയുടേയും കേരളത്തിന്റേയും ജീവൻ സ്ഥിതിചെയ്തിരുന്നതു് അവയുടെ ഗ്രാമങ്ങളിലാണെങ്കിലും, അന്നത്തേയും ഇന്നത്തേയും ഗ്രാമജീവിതങ്ങൾക്കു തമ്മിൽ അജഗജാന്തരം കാണാവുന്നതാണു്. അന്നു് വിഭവസമൃദ്ധിയും, ഐശ്വര്യവും, സംതൃപ്തിയും, സ്വാശ്രയബുദ്ധിയും, ആരോഗ്യവും, കാലാനുസൃതവും പ്രായോഗികവുമായ വിദ്യാഭ്യാസവും, സഹകരണബുദ്ധിയും, യോജിപ്പും, സ്വയംഭരണവും കളിയാടുന്ന ഇടങ്ങളായിരുന്നു ഈ ഗ്രാമങ്ങൾ. ഇന്നാകട്ടെ, ദാരിദ്ര്യവും, ജനഭാരവും, തൊഴിലില്ലായ്മയും, അസംതൃപ്തിയും, പരാശ്രയബുദ്ധിയും, അനാരോഗ്യവും, ഒന്നുകിൽ അനക്ഷരത്വം, അല്ലെങ്കിൽ പ്രായോഗികജീവിതത്തിനു് നേരിട്ടുതകാത്തതായ ശുദ്ധ സാഹിത്യപരമായ വിദ്യാഭ്യാസം, സഹകരണബുദ്ധിയുടേയും യോജിപ്പിന്റേയും അഭാവം, കൃത്യാന്തരബാഹുല്യത്താൽ ഗ്രാമകാര്യത്തിൽ ഉദാസീനരായി ഭവിച്ചിട്ടുള്ള ഗവമെന്റുദ്യോഗസ്ഥന്മാരുടെ ഭരണം എന്നിവ കൂത്താടുന്ന സ്ഥലങ്ങളായി പരിണമിച്ചിരിക്കുന്നു ഇൻഡ്യയിലേയും കേരളത്തിലേയും ഗ്രാമങ്ങൾ.

വ്യത്യസ്തങ്ങളായ ഈ സ്ഥിതികൾക്കു കാരണമെന്തു്? ശോചനീയമായ ഈ പരിവർത്തനം എങ്ങിനെ സംഭവിച്ചു? ആദ്യമായി (മദ്ധ്യ)കേരളത്തിലെ പ്രാചീന ഗ്രാമങ്ങളിലെ ജീവിതരീതി എങ്ങിനെ ആയിരുന്നു എന്നു വിവരിക്കാം. പ്രത്യേക പേരുകളുള്ള മൂന്നു ഭാഗങ്ങളായി

പണ്ടത്തെ ഒരു ഗ്രാമത്തെ വിഭജിച്ചിരുന്നു. ഗ്രാമം, തറ, ചേരി എന്നാണ് പ്രസ്തുത വിഭാഗങ്ങളുടെ പേരുകൾ. നമ്പൂതിരിമാരും, ചെട്ടികളും, അഥവാ വണികരും അധിവസിച്ചിരുന്ന ഭാഗമാണ് ഗ്രാമം. നായന്മാരുടെ അധിവാസസ്ഥലം തറയും, ശേഷിച്ച ജാതിക്കാരുടെ വാസസ്ഥാനം ചേരിയുമാണ്. ഇവർ ഇങ്ങനെ ഒരു ഗ്രാമത്തിന്റെ മൂന്നു ഭാഗങ്ങളിലായി പാർത്തിരുന്നു എങ്കിലും, ഗ്രാമത്തിനു പൊതുവായുള്ള കാര്യങ്ങളിൽ യോജിച്ചും സൌഹാർദ്ദത്തോടുകൂടിയും ഇവർ പ്രവർത്തിച്ചിരുന്നു. ഓരോ ഗ്രാമത്തിലേയും ജനങ്ങളുടെ മുഖ്യ ഉപജീവനമാർഗ്ഗം നെൽകൃഷിയും തെങ്ങുകൃഷിയുമായിരുന്നു. കടലോരത്തിൽനിന്നകന്നു സ്ഥിതിചെയ്തിരുന്ന ചില പ്രദേശങ്ങളിൽ ഗ്രാമീണർ കുരുമുളകും ധാരാളമായി കൃഷി ചെയ്തു വന്നിരുന്നു. ഗ്രാമത്തിലെ ഓരോ കുടുംബത്തിന്റെയും പാടങ്ങളും, തെങ്ങിൻതോപ്പുകളും, പറമ്പുകളും, അതിവിസ്തൃതങ്ങളായിരുന്നതിനാൽ, ആദായകരമായ വിധത്തിൽ കൃഷി ചെയ്യുവാൻ അവക്കു സാധിച്ചു. കന്നുകാലികളെ ഗ്രാമീണർ ധാരാളമായി വളർത്തിയിരുന്നതിനാലും, ലതകളുള്ള വൃക്ഷങ്ങൾ ധാരാളമായി ഗ്രാമപരിസരങ്ങളിൽ വളർന്നിരുന്നതിനാലും, ചാണകം മുതലായ മൃഗവളങ്ങളും, പച്ചിലവളങ്ങളും ഗ്രാമീണർക്കു സുലഭമായിരുന്നു. ഇതും നിമിത്തവും, ആറുകളും, തോടുകളും, കുളങ്ങളും ധാരാളമായി ഉണ്ടായിരുന്നതുകൊണ്ടും, കാടുകളുടെ ബാഹുല്യത്താൽ ഇന്നത്തേക്കാൾ മഴ കൂടുതലായി പെയ്തിരുന്നതു ഹേതുവായും, കൃഷി അഭിവൃദ്ധി പ്രാപിക്കുന്നതിനു വേണ്ട സകല പരിതസ്ഥിതികളും ഓരോ ഗ്രാമത്തിലും അന്നു കാണാമായിരുന്നു.

ഗ്രാമങ്ങളിൽ നൂൽ നൂൽക്കൽ, കയറുപിരിക്കൽ, കൊല്ലപ്പണി, കന്നാപ്പണി, ആശാരിപ്പണി മുതലായ പല കുടിൽവ്യവസായങ്ങളും അന്നു നടന്നുവന്നിരുന്നു. കൃഷി ചെയ്യുന്നതിനു മനുഷ്യരുടെ സമയം മുഴുവനും വേണ്ടിവരായ്കയാൽ, കൃഷിപ്പണിയ്ക്കു് ഇടയ്ക്കുള്ള ദീർഘങ്ങളായ വിശ്രമവേളകളിൽ പ്രസ്തുത കുടിൽവ്യവസായങ്ങളിൽ ഏർപ്പെട്ടു് അന്നത്തെ ഗ്രാമീണർക്കു് തങ്ങൾക്കു കൃഷിപ്പണിയിൽ നിന്നു ലഭിച്ചിരുന്ന ആദായത്തെ വർദ്ധിപ്പിക്കുവാൻ സാധിച്ചിരുന്നു. ദക്ഷിണഇൻഡ്യയിലെ തുണിത്തരങ്ങൾ അന്നു് ശ്രേഷ്ഠങ്ങളായിരുന്നു എന്നു് ഒരു പ്രാചീന തമിഴ്കവി അവയെ ഒരു പാമ്പു പൊഴിച്ച പടത്തോടു് ഉപമിച്ചിട്ടുള്ളതിൽ നിന്നു മനസ്സിലാക്കാം. ഏറെക്കുറെ ഇത്തരത്തിലുള്ള തുണിത്തരങ്ങൾ അന്നു കേരളത്തിലെ ഗ്രാമീണരും നിർമ്മിച്ചിരുന്നു എന്നു നമുക്കു വിശ്വസിക്കാം.

കയറുപിരിയ്ക്കലിലും അന്നത്തെ കേരളീയഗ്രാമങ്ങൾ പ്രസിദ്ധി നേടിയിരുന്നു എന്നു വിശ്വസിക്കുവാൻ കാരണമുണ്ടു്. അറേബ്യ, പേർഷ്യ, ബലൂചിസ്ഥാൻ എന്നീ അറബിക്കടലിലെ കരയ്ക്കുള്ള രാജ്യങ്ങളിലെ കപ്പലുകൾ നിർമ്മിക്കുന്നതിനു വേണ്ട തേക്കുതടികളും, ആ തടികളിൽനിന്നുണ്ടാക്കുന്ന പലകകളിലെ ചെറുദ്വാരങ്ങളിൽക്കൂടി കയറിട്ടു കെട്ടി അവയെ ബന്ധിച്ചു കപ്പലുകളാക്കുന്നതിനു് അന്നു് ഉപയോഗപ്പെടുത്തിയിരുന്ന അതിലളിതവും തത്സമയത്തുതന്നെ അതിശക്തവുമായ കയറുകളും അന്നു് കേരളത്തിൽ നിന്നാണു് പ്രസ്തുത രാജ്യക്കാർ വാങ്ങിയിരുന്നതു്. ഇത്തരം കപ്പലു

കൾ ഉടയുമ്പോൾ പലകകൾ പൊളിഞ്ഞുപോകുകയല്ലാതെ, പലകകൾ തമ്മിലുള്ള കെട്ടുകൾ അററ് പലകകൾ തമ്മിൽ വേർപെട്ടുപോയിരുന്നില്ല എന്നുള്ള സംഗതി ഈ കയറിൻെറ ബലം എത്ര അധികമായിരുന്നു എന്നു കാണിക്കുന്നുണ്ട്. ഇന്നത്തെ കപ്പലുകളിലെ പലകകളെ തമ്മിൽ ബന്ധിക്കുന്ന ഇരുമ്പ് ആണികളോടും ബോൾട്ടുകളോടും തുല്യബലമുള്ള കയറുകൾ അന്നു കേരളീയർ നിർമ്മിച്ചിരുന്നതു് അന്നത്തെ ഗ്രാമങ്ങളിൽ കയറുപിരിക്കുന്ന വ്യവസായം അത്യുന്നതമായ അഭിവൃദ്ധി പ്രാപിച്ചിരുന്നു എന്നുള്ളതിന് ഉത്തമസാക്ഷ്യം വഹിക്കുന്നുമുണ്ട്.

അന്നത്തെ കേരളത്തിലെ കത്തിവ്യവസായവും പ്രസിദ്ധി നേടിയിരുന്നു. കേരളത്തിലെ അന്നത്തെ കൊല്ലന്മാർക്ക് ഉരുക്ക് അതിസൂക്ഷ്മമായി ഊട്ടിയെടുക്കാനുള്ള ക്രമവും, തുരുമ്പുപിടിക്കാത്തതും സ്പ്രിംഗുകൾ ഉണ്ടാക്കുന്നതിന് ഇന്ന് ഉപയോഗപ്പെടുത്തുന്ന ഉരുക്കു പോലെ വളയുന്നതുമായ ഉരുക്ക് ഉണ്ടാക്കുന്ന രീതിയും അറിയാമായിരുന്നതിനാൽ, അവർ ഉണ്ടാക്കിയിരുന്ന കത്തികളും, "ഉറുമി" എന്ന ആയുധവും കണ്ടാൽ അവ ഇന്നത്തെ ഷെഫീൽഡ് കത്തികളാണെന്നു നാം വിചാരിച്ചുപോകും. വെള്ളോട്, കാരോട് മുതലായവകൊണ്ടുണ്ടാക്കപ്പെട്ടിട്ടുള്ള കേരളത്തിലെ പണ്ടത്തെ മനോഹരങ്ങളായ പാത്രങ്ങളും, വിളക്കുകളും, കണ്ണാടികളും, അന്നത്തെ ലോഹപ്പണിയിൽ ഗ്രാമീണർക്കുണ്ടായിരുന്ന വൈദഗ്ദ്ധ്യം സ്പഷ്ടമാക്കുന്നുണ്ട്. മരത്തിലും ദന്തത്തിലുമുള്ള കലാപരമായ കൊത്തുപണിയിലും അന്നത്തെ കേരളത്തിലെ ഗ്രാമീണർ അതിയായ പാടവം പ്രദർശിപ്പിച്ചിരുന്നു.

ഗ്രാമീണർ വിദേശങ്ങളിലെ വിപണികളിൽ വിററഴി ക്കുവാൻ നിമ്മിക്കുന്ന വ്യവസായസാധനങ്ങളുടെ ശ്രേഷ്ഠത കുറഞ്ഞുപോകാതെയിരിക്കുവാനായി അവയെ ഗ്രാമീണ അധികാരികൾ പരിശോധിച്ചു് അവയിൽ തങ്ങളുടെ മുദ്ര അടിക്കുന്ന പതിവു് ദക്ഷിണഇൻഡ്യയിൽ അന്നു് ഉണ്ടായിരുന്നു എന്നു കാണിക്കുന്നതിനു രേഖകളുണ്ടു്. ഇതിൽനിന്നു് പണ്ടത്തെ കേരളത്തിലെ ഗ്രാമങ്ങളിലും ഈ പതിവുണ്ടായിരുന്നു എന്നു നമുക്കു് അനുമാനിക്കാം. നാണയങ്ങളുടെ ഉപയോഗം അന്നത്തെ കേരളീയഗ്രാമങ്ങളിൽ അപൂർവ്വമായേ ഉണ്ടായിരുന്നുള്ളു. സാധനങ്ങൾ, പ്രത്യേകിച്ചു നെല്ലു്, കൈമാററിയാണു ക്രയവിക്രയങ്ങൾ അന്നു നടത്തിവന്നിരുന്നതു്. ഈ നെല്ലു് ധാരാളമായി ഗ്രാമീണക്കു് അന്നു ലഭിച്ചിരുന്നതിനാൽ, ഇന്നത്തെപ്പോലെ അക്രമമായ പലിശയ്ക്കു പണംകച്ചവടക്കാരോടു് അവക്കു പണം കടം വാങ്ങേണ്ടിവന്നിരുന്നില്ല.

അന്നത്തെ ഗ്രാമങ്ങളിലെ കുടിപ്പള്ളിക്കൂടങ്ങൾ സാഹിത്യപരമായ പ്രാഥമികവിദ്യാഭ്യാസം നൽകിയിരുന്നുവെങ്കിലും, അതോടുകൂടിത്തന്നെ ഗ്രാമീണക്കു് പ്രായോഗികമായ തൊഴിൽവിദ്യാഭ്യാസം ലഭിക്കുന്നതിനുള്ള സൌകര്യങ്ങളുമുണ്ടായിരുന്നു. ഗ്രാമത്തിലെ കുടുംബങ്ങളിലെ കാരണവന്മാർ, അഥവാ തലവന്മാർ കൂടിച്ചേന്നു് ആലോചിച്ചു് ഗ്രാമത്തിലെ പൊതുക്കാര്യങ്ങൾ നിർവ്വഹിച്ചു വന്നിരുന്നു. ഗ്രാമത്തെ മാത്രം ബാധിക്കുന്ന ഇത്തരം കാര്യങ്ങളിൽ ദേശവാഴി അന്നു് ഇടപെട്ടിരുന്നില്ല. ഗ്രാമങ്ങളിലെ കന്നുകാലികളുടെ സമൃദ്ധിയിൽ നിന്നും, വിസ്തീർണ്ണങ്ങളായ പറമ്പുകളിലെ പറമ്പുകൃഷി

യിൽനിന്നും പോഷകസാധനങ്ങളും മികച്ച പാലു്, പയറുവർഗ്ഗങ്ങൾ മുതലായ ആഹാരസാധനങ്ങൾ അന്നത്തെ ഗ്രാമീണർക്ക് ധാരാളമായി ലഭിച്ചിരുന്നു. തന്മൂലം അന്നത്തെ ഗ്രാമീണർ അരോഗദൃഢഗാത്രരായി ജീവിക്കുകയും ചെയ്തുവന്നിരുന്നു.

ബ്രിട്ടീഷുകാരുടെ ആധിപത്യസ്ഥാപനകാലത്തോടെടുത്തു ഭാരതത്തിലെയും കേരളത്തിലെയും ഗ്രാമീണജീവിതത്തിൽ ഇന്നു കാണുന്ന പരിവർത്തനം ഉണ്ടാകുവാൻ തുടങ്ങി. തങ്ങളുടെ സ്വന്തം വ്യവസായങ്ങളുടെ അഭിവൃദ്ധിയെ പുരസ്കരിച്ചു് ബ്രിട്ടീഷുകാർ ഭാരതത്തിലെ ഗ്രാമീണവ്യവസായങ്ങളുടെ പുരോഗമനത്തെ തടസ്സപ്പെടുത്തി. പതിനെട്ടാം ശതാബ്ദത്തിന്റെ അന്ത്യകാലത്തോടുകൂടി പാശ്ചാത്യലോകത്തു് യന്ത്രങ്ങൾ കണ്ടുപിടിച്ചു് അവ മുഖേന വൻതോതിലുള്ള വ്യവസായങ്ങൾ തുടങ്ങിയതിനാൽ, ഇൻഡ്യയിലെ കൈത്തൊഴിൽസാധനങ്ങൾക്കു പാശ്ചാത്യവ്യവസായശാലകളിലെ സാധനങ്ങളോടു്, ഭാരതത്തിലെ വിപണികളിലും, വിദേശവിപണികളിലും ഒന്നുപോലെ, കിടനിൽക്കുവാൻ സാധിക്കാതെ വന്നു. ഇങ്ങിനെ ഭാരതത്തിലെ ഗ്രാമീണരുടെ മുഖ്യ ഉപതൊഴിലായ കുടിൽവ്യവസായം നശിച്ചുതുടങ്ങി. അതേ സമയത്തുതന്നെ ഗ്രാമങ്ങളിലെ ജനസംഖ്യാവർദ്ധനവു നിമിത്തം അവയുടെ പാടങ്ങളും പറമ്പുകളും ചെറിയ ചെറിയ തുണ്ടുകളായി ഭാഗിക്കപ്പെട്ടു വന്നു. ഗ്രാമങ്ങളിലെ കൃഷിക്കുപയുക്തങ്ങളായ കന്നുകാലികളും, കന്നുകാലിവളങ്ങളും, മേച്ചിൽ സ്ഥലങ്ങളും, ജലസേചനവേലകളും, പച്ചിലവളങ്ങളും കുറഞ്ഞുകുറഞ്ഞുവന്നു. ഗ്രാമത്തിന്റെ ആവശ്യങ്ങൾ അറിഞ്ഞു് പ്രവർത്തിക്കുമാ

യിരുന്ന പ്രാചീനഗ്രാമപ്രമാണികളുടെ സ്വയംഭരണാധികാരങ്ങൾ കൃത്യാന്തരബാഹുല്യത്താൽ ഗ്രാമകാര്യങ്ങളിൽ ഉദാസീനരായി ഭവിച്ച ഗവൺമെൻറുദ്യോഗസ്ഥന്മാരുടെ കൈവശം ഈ സമയത്തു വന്നുചേർന്നതു് ഗ്രാമത്തിൻെറ അധഃപതനത്തെ ത്വരിതപ്പെടുത്തി. ഇത്യാദികാരണങ്ങളാൽ ഗ്രാമത്തിലെ കൃഷിയും ആദായകരമല്ലാതായിച്ചമഞ്ഞു.

ഗ്രാമങ്ങളിലെ കുടിൽവ്യവസായങ്ങളും, കൃഷിയും ഇങ്ങനെ നാശോന്മുഖമായി ഭവിച്ചപ്പോൾ ഗ്രാമീണർ കടക്കാരായിത്തീർന്നു. അവർക്കു് അക്രമമായ പലിശയ്ക്കു പണം കടം കൊടുത്തിരുന്നവർ അവരുടെ കർഷകഭൂമികളെ ലേലത്തിൽ വിളിച്ചു കൈവശപ്പെടുത്തിത്തുടങ്ങി. ദാരിദ്ര്യവും, ഋണഭാരവും, തൊഴിലില്ലായ്മയും, അനാരോഗ്യവും, യോജിപ്പില്ലായ്മയും, അനക്ഷരത്വവും, ഇവ എല്ലാററിൻെറയും ഫലമായി, നാം ഇന്നു കാണുന്നതുപോലെ, ഭാരതത്തിലെ ഗ്രാമങ്ങളിൽ കളിയാടുകയും ചെയ്തു.

കുറെ വർഷങ്ങൾക്കു മുമ്പു മാത്രമാണു് ഗ്രാമങ്ങളുടെ ഈ ശോചനീയമായ സ്ഥിതിയിൽ ഇൻഡ്യയിലെ ഗവൺമെൻറുകളുടേയും പൊതുജനങ്ങളുടേയും ശ്രദ്ധ പതിഞ്ഞതു്. അതോടുകൂടി അവർ ഈ സ്ഥിതിക്കു പരിഹാരമുണ്ടാക്കുവാനായി യത്നിക്കുകയും, ഓരോ പ്രദേശത്തിലേയും പരിതസ്ഥിതിക്കനുസരണമായ പ്രത്യേക ഗ്രാമീണോദ്ധാരണപദ്ധതികൾ നിർമ്മിച്ചു് അവയെ നടപ്പിൽ വരുത്തുവാൻ തുടങ്ങുകയും ചെയ്തു. ഇൻഡ്യയിലെ വടക്കുപടിഞ്ഞാറൻ അതിർത്തിസംസ്ഥാനം മുതൽക്കു് ദക്ഷിണതിരുവിതാംകൂറിലുള്ള മാർത്താണ്ഡംവരെ ഇന്നു ഗ്രാമീണപുനരുദ്ധാരണകേന്ദ്രങ്ങൾ പ്രവൃത്തി ആരംഭിച്ചി

ട്ടുണ്ട്. ഗ്രാമീണപുനരുദ്ധാരണാർത്ഥം ധാരാളം പണം ചെലവാക്കുവാനും ഇൻഡ്യയിലെ ഗവമ്മെൻറുകൾ ഇപ്പോൾ സന്നദ്ധരായിരിക്കുന്നുണ്ട്. കൊച്ചിയെപ്പോലെയുള്ള ചില നാട്ടുരാജ്യങ്ങളിൽ ഗ്രാമപ്പഞ്ചായത്തുകൾ പ്രവൎത്തിക്കുന്നുണ്ട്. പൊതുജനങ്ങളോട് ഉത്തരവാദിത്വമുള്ള ഒരു ഗ്രാമോദ്ധാരണമന്ത്രിയും ഇപ്പോൾ കൊച്ചിയിലുണ്ട്. മററു ചില ഗവമ്മെൻറുകൾ ഗ്രാമീണോദ്ധാരണത്തിൻെറ മേൽനോട്ടം വഹിപ്പാനായി പ്രത്യേകം ഡിപ്പാർട്ടുമെൻറുകൾ സ്ഥാപിച്ചിരിക്കുന്നു. കൊച്ചിയിൽ ഗ്രാമോദ്ധാരണപ്രവൎത്തകന്മാരെ പരിശീലിപ്പിക്കുവാനായി ചേർപ്പ് എന്ന സ്ഥലത്ത് കൊച്ചിഗവമ്മെൻറിൽ നിന്നും ഒരു കേന്ദ്രം സ്ഥാപിച്ചിട്ടുമുണ്ട്.



ഇന്ത്യയുടെ പല ഭാഗങ്ങളിലും തുടങ്ങിയിട്ടുള്ള ഗ്രാമോദ്ധാരണപദ്ധതികളിൽ ആ പ്രദേശങ്ങളുടെ പ്രത്യേക സ്ഥിതികൾക്കനുസരണമായ ചില വ്യത്യാസങ്ങൾ ദൃശ്യമാണെങ്കിലും, പ്രധാനമായി അവയെല്ലാററിലും ആറു ഭാഗങ്ങൾ കാണാവുന്നതാണ്. ശാസ്ത്രീയമായ കൃഷിയും കന്നുകാലി വളൎത്തലും, കുടിൽവ്യവസായം, പരസ്പര സഹായസംഘങ്ങൾ, ഗതാഗതസൌകൎയ്യം, വിദ്യാഭ്യാസം, പൊതുജനാരോഗ്യം എന്നിവയാണ് പ്രസ്തുത ആറു ഭാഗങ്ങൾ.

കൃഷിയും കന്നുകാലി വളൎത്തലും.

ഇന്നു ശാസ്ത്രീയമായ രീതിയിൽ കൃഷി ചെയ്യുന്നതിന് ഇന്ത്യയിലെ ജനങ്ങൾക്ക് അറിഞ്ഞുകൂടാ. അതിന് അവരെ അഭ്യസിപ്പിക്കണം. ഈ വിഷയത്തിൽ കൃഷി ഡിപ്പാർട്ടുമെൻറുകാരുടെ ഉപദേശം കൃഷകർ ആവശ്യപ്പെട്ടു വാങ്ങണമെന്നും, ആ ഉപദേശമനുസരിച്ച്

കൃഷി നടത്തേണ്ടതുമാണു്. പഴയ കൃഷിയായുധങ്ങൾക്കു പകരം നമ്മുടെ നാട്ടിലെ കൃഷിക്കനുയോജ്യമായ പുതിയതരം ഉപകരണങ്ങൾ ഉപയോഗിക്കണം. ഉഴവു നടത്തുന്നതു് അടിമണ്ണിളകി വെളിച്ചവും കാററും കിട്ടത്തക്ക വിധത്തിലായിരിക്കണം. ഭൂമിയ്ക്കും പ്രസവിച്ചാൽ പ്രസവരക്ഷ ചെയ്യേണ്ടതു് അത്യാവശ്യമാണു്. ഭൂമിയിൽനിന്നും എത്രമാത്രം ഇങ്ങോട്ടെടുക്കാൻ കഴിയുമോ അത്രയും എടുക്കുന്നതല്ലാതെ, അങ്ങോട്ടു കൊടുക്കേണ്ടതു കൊടുക്കുന്നതിൽ ഇൻഡ്യൻകൃഷിക്കാർ ശ്രദ്ധിക്കാറില്ല. അതാണു് ഓരോ വർഷം ചെല്ലുന്തോറും വിളവുകൾ കുറഞ്ഞു കുറഞ്ഞു വരുന്നതിനുള്ള കാരണം. അതിനാൽ മണ്ണിന്റെ ഉല്പാദകശക്തി വർദ്ധിപ്പിക്കുന്നതു് അത്യാവശ്യമാണു്. അതിനു പ്രധാനമായി വേണ്ടതു വളം ഉപയോഗിക്കയാണു്. മണ്ണിന്റെ തരാതരം പോലെയാണു് വളം ഉപയോഗിക്കേണ്ടതു്. വളംതന്നെയും പല തരത്തിലുണ്ടു്. ഏതുതരം വളമാണു് ഒരു നിലത്തിന്നാവശ്യമെന്നും, അതെത്ര വേണമെന്നും, അതെപ്പോൾ എങ്ങിനെ മണ്ണിൽ ചേർക്കണമെന്നും മനസ്സിലാക്കണം. രാസവളങ്ങളാണു് ആവശ്യമെന്നു വിശ്വസിച്ചിരുന്ന പലരും ആ മാതിരി വളങ്ങൾ വിദേശങ്ങളിൽ നിന്നും വരുന്നതിനെ ഉപയോഗിക്കുന്നുണ്ടു്. എന്നാൽ ഈ നാട്ടിൽ ആ മാതിരി വളത്തിന്റെ ആവശ്യം വളരെ കുറവായിട്ടേയുള്ളൂ. ഇവിടെ ചാണകം, ചാരം, പച്ചിലകൾ, ഉണങ്ങിയതും ചീഞ്ഞതുമായ ഇലകൾ, അടിച്ചുവാരിക്കളയുന്ന ചവറുകൾ, മനുഷ്യന്റെ മലം എന്നിവയാണു് വലിയ ചെലവോ പ്രയത്നമോ കൂടാതെ വളമാക്കി എടുക്കാവുന്ന സാമഗ്രികൾ. ഇവയെ

കാണ്ടുവളമായോ, കമ്പോസ്ററുവളമായോ പാകപ്പെടുത്തി ഉപയോഗിക്കുന്നതാണ് നല്ലതു്. ചാണകം തീകത്തിച്ചുകളകയോ, ഉപയോഗശൂന്യമായിത്തള്ളുകയോ ചെയ്യാതെ വളത്തിനായി സൂക്ഷിക്കേണ്ടതു് ആവശ്യമാണ്. മനുഷ്യമലവും നികൃഷ്ടമെന്നോ നിസ്സാരമെന്നോ കരുതി ഉപേക്ഷിക്കാവുന്നതല്ല. ജപ്പാനിലും ചൈനയിലും നെൽകൃഷിക്കാർ അതിനെ വളരെ പിടിച്ച സാധനമായിട്ടാണു കരുതിവരുന്നതു്. അതിൽനിന്നുമുണ്ടാകുന്ന കമ്പോസ്റ്റ്വളം വൃക്ഷങ്ങൾക്കും ചെടികൾക്കും കൂടി ഉപകാരപ്രദമാണ്. വളം ഡിപ്പോകൾ നാട്ടിൻെറ നാനാഭാഗത്തും ഉണ്ടായിരിക്കേണ്ടതു് അത്യാവശ്യമാകുന്നു.

മണ്ണിനെ വേണ്ടവിധം പാകപ്പെടുത്തുന്നതു് കൃഷിക്കു് അത്യാവശ്യമായ കാര്യമാണ്. ജലസേചനവും കൃഷിയുടെ അഭിവൃദ്ധിക്കു് ഒഴിച്ചുകൂടാൻ പാടില്ലാത്ത ആവശ്യമാണ്. നദികൾ, തോടുകൾ എന്നിവ മാർഗ്ഗമായിട്ടാണു് ജലസേചനം പ്രധാനമായി സാധിക്കേണ്ടതു്. നദികളിൽതന്നെ വലിയ അണകൾ കെട്ടി വെള്ളം തടഞ്ഞുനിൎത്തി അവിടെനിന്നും തോടുകൾ മാർഗ്ഗമായി കൃഷിസ്ഥലങ്ങളിലേക്കു വെള്ളം കൊണ്ടുപോകുന്നതിനുള്ള സൌകര്യങ്ങൾ കേരളത്തിൻെറ ഭൂസ്ഥിതി അനുസരിച്ചുണ്ടെങ്കിലും, ആ വിഷയത്തിൽ ഗവമ്മെൻറുകളുടെ ശ്രദ്ധ പതിയുവാനിരിക്കുന്നതേയുള്ളു. കുളങ്ങളും, ചെറിയ തോടുകളും, കിണറുകളും ഗ്രാമീണക്കു് ഒരുമയുണ്ടെങ്കിൽ കൂടുതലായി അതാതു സ്ഥലങ്ങളിൽ ഉണ്ടാക്കാവുന്നതാണ്. ജലദുർഭിക്ഷം പല സ്ഥലങ്ങളിലും പലപ്പോഴും കൃഷിയെ ദോഷപ്പെടുത്തുന്നുണ്ടു്.

“വിത്തുഗുണം പത്തുഗുണം” എന്ന പഴമൊഴി എത്രയും അർത്ഥവത്തായിട്ടുള്ളതാകുന്നു. കൃഷി നന്നായി

രിക്കുന്നതിന് നല്ല വിത്ത് ഉപയോഗിക്കേണ്ടതു് ആവശ്യമാണ്. നല്ല വിത്തു ശേഖരിക്കുന്നതിൽ നമ്മുടെ കൃഷിക്കാൎക്കു ശ്രദ്ധയില്ല. വിത്തു തിരഞ്ഞെടുക്കുന്ന രീതിയും അവരിൽ മിക്കപേൎക്കും അജ്ഞാതമാണ്. പാശ്ചാത്യ രാജ്യങ്ങളിൽ പലതരം വളങ്ങൾ കച്ചവടം ചെയ്യുന്നവരെപ്പോലെതന്നെ വിവിധവിധം നല്ല വിത്തുകൾ വില്ക്കുന്ന കച്ചവടക്കാരുമുണ്ട്. എന്നാൽ ഈ നാട്ടിൽ അങ്ങനെയുള്ള വ്യാപാരികൾ ഇല്ലാത്തതിനാൽ ഗ്രാമീണരുടെ സംഘങ്ങളും കൃഷിഡിപ്പാർട്ടുമെൻറുകാരും യോജിച്ചു് ഈ വിഷയത്തിൽ വേണ്ട ഏൎപ്പാടുകൾ ചെയ്യേണ്ടതാണ്. വൃക്ഷങ്ങൾ കൃഷി ചെയ്യുന്നതിലും, ശരിയായി മേലാൽ ഫലപുഷ്ടിയുണ്ടാകുന്ന തരം തൈകൾ തന്നെ വെച്ചു പിടിപ്പിക്കുന്നതിനുള്ള സൌകൎയ്യങ്ങൾ ശ്രദ്ധാപൂൎവ്വം ഉണ്ടാക്കേണ്ടതായിരിക്കുന്നു. വിത്തുകളും തൈകളും ദൂരസ്ഥലങ്ങളിൽ അയച്ചുകൊടുക്കുന്ന ചില കച്ചവടക്കാർ പല വ്യാജങ്ങളും നടത്തിവരുന്നതായി പലൎക്കും അനുഭവപ്പെടുന്നുണ്ട്.

ഓരോ സ്ഥലത്തിനും അനുയോജ്യമായ കൃഷി ചെയ്യുന്നതിൽ പ്രത്യേകം ശ്രദ്ധിക്കേണ്ടതാകുന്നു. തെങ്ങ് പിടിക്കാത്ത മണ്ണിൽ തെങ്ങു പിടിപ്പിച്ചു് ഒരു തേങ്ങ പോലും കിട്ടാതെ ഇച്ഛാഭംഗപ്പെടുന്നവർ അപൂൎവമല്ല. ആ സ്ഥലങ്ങളിൽ മാവോ, പ്ലാവോ, മററു വൃക്ഷങ്ങളോ, ചെടികളോ കൃഷി ചെയ്യണം. നെല്ലുണ്ടാകാത്ത ചില നിലങ്ങൾ വാഴകൃഷിക്കു നല്ലതായിരിക്കും. ചിലതു നികത്തി വൃക്ഷങ്ങൾ വെച്ചു പിടിപ്പിക്കുന്നതിനു കൊള്ളുന്നവയായിരിക്കും. അതാതു മണ്ണിനും മററു സൌകൎയ്യങ്ങൾക്കും യോജിച്ച രീതിയിലുള്ള കൃഷിയേ ചെയ്യാവൂ. ഒരു സ്ഥലത്തുതന്നെ ഒരേ സമയം ഒന്നില

ധികം തരത്തിലുള്ള കൃഷികളും, കാലം മാറി പലവിധം കൃഷികളും ചെയ്യാവുന്നതാണ്. കാർഷികോല്പന്നങ്ങളുടെ ആവശ്യവും കമ്പോളവും കൂടി നോക്കി വേണം കൃഷി ചെയ്യാൻ. ചില കാർഷികോല്പന്നങ്ങൾക്ക് ശരിയായ വില കിട്ടാതെ വരുന്നപക്ഷം ആ കൃഷിയിൽ ഏർപ്പെട്ടവർക്ക് വലിയ നഷ്ടം നേരിടുന്നതാണ്.

ഗ്രാമീണർ നല്ല പഴങ്ങളുണ്ടാകുന്ന ഫലവൃക്ഷങ്ങൾ വെച്ചുപിടിപ്പിക്കുന്നതിലും, അടുക്കളത്തോട്ടങ്ങൾ ഉണ്ടാക്കുന്നതിലും പ്രത്യേകം ശ്രദ്ധിക്കേണ്ടതാണ്. പഴങ്ങൾ യൂറോപ്യർ ധാരാളം ഭക്ഷണസാധനമായി ഉപയോഗിച്ചു വരുന്നു. ആരോഗ്യപരിപാലനത്തിന് പഴങ്ങൾ ധാരാളം നാമും ഉപയോഗിക്കേണ്ടതാണെന്ന് ഡാക്ടർമാർ നമ്മോടു ഉപദേശിക്കുന്നു. ഇൻഡ്യയിലും പഴവർഗ്ഗങ്ങളുടെ ഉപയോഗം ദിനംപ്രതി വർദ്ധിച്ചുതുടങ്ങിയിട്ടുണ്ട്. ഓരോ വീട്ടിലേയും ആവശ്യത്തിനുള്ള സസ്യാദികൾ അവരവരുടെ പറമ്പുകളിൽത്തന്നെ കൃഷി ചെയ്തുണ്ടാക്കുന്ന വിഷയത്തിൽ കൃഷകന്മാരെക്കാൾ സ്ത്രീകളും കുട്ടികളും ശ്രദ്ധിക്കേണ്ടതാണ്. അപ്രകാരം ചെയ്യുന്നതുകൊണ്ട് പറമ്പുകൾ വൃത്തിയായും ഭംഗിയായും ഇരിക്കുന്നതിനു പുറമേ, സ്വാദുള്ളതും ആരോഗ്യപ്രദവും ആയ ആഹാരസാധനങ്ങൾ ധാരാളമായി വീട്ടിലുള്ളവർക്ക് ഭക്ഷണത്തിനുണ്ടായിരിക്കുന്നതുമാണ്.

കന്നുകാലിവളർത്തൽ നമ്മുടെ ഗ്രാമജനങ്ങളുടെ പ്രത്യേക ശ്രദ്ധയെ ആകർഷിക്കേണ്ടതാണ്. ആരോഗ്യപരമായ ജീവിതത്തിന് ആവശ്യമായ നല്ല പാലും, തൈരും, നെയ്യും കിട്ടുന്നതിനും, കൃഷിക്ക് ഉപയോഗയോ

ഗ്യമായ കാളകളെ ലഭിക്കുന്നതിനും കന്നുകാലിവളൎത്തൽ ഉപകരിക്കുന്നു. പാലു മുതലായതിൽ നിന്നും നല്ല ലാഭമുണ്ടാക്കി ജീവിതം നയിക്കുന്ന കുടുംബക്കാർ നമ്മുടെ ഇടയിൽ ധാരാളമുണ്ടു്. ഡൻമാക്കിൽ പാൽക്കച്ചവടം എത്രയും ആദായകരമായ ഒരു തൊഴിലായി നടത്തിവരുന്നു. നമുക്കും വേണ്ട സംഘടനയോടുകൂടി നടത്തുന്ന പക്ഷം ഇതു് ആദായകരമായ ഒരു തൊഴിലാക്കി നടത്താം. ഒന്നു രണ്ടു സംഗതികളിൽ പ്രത്യേക ശ്രദ്ധ പതിപ്പിക്കേണ്ടതായുണ്ടു്. ഒന്നു് കന്നുകാലികൾക്കു ശരിയായി തീററി കൊടുക്കുന്നതിൽ ഉണ്ടായിരിക്കേണ്ട നിഷ്കൎഷയാണു്. നമ്മുടെ കന്നുകാലികൾ മിക്കതും എല്ലും തൊലിയുമായി നടക്കുന്നതു കാണാം. നല്ല മേച്ചിൽസ്ഥലങ്ങൾ എല്ലാ ഗ്രാമപ്രദേശങ്ങളിലും ഉണ്ടായിരിക്കണം. ഗിനിപ്പുല്ലു് മുതലായി നല്ല പുല്ലുകൾ നട്ടു വളൎത്തി വേണ്ടുവോളം തീററി കൊടുക്കണം. പുല്ലുകൾ അരിഞ്ഞെടുത്തു് ഭൂമിക്കടിയിൽ കേടു വരാതെ സൂക്ഷിക്കാവുന്നതും വേനൽക്കാലത്തു് കന്നുകാലികൾക്കു കൊടുക്കാവുന്നതുമാണു്. ഇപ്പോൾ മററു കൃഷികൾക്കു് ഉപയോഗിക്കുന്നതും ഒരു കൃഷിക്കും ഉപയോഗിക്കാതെ കിടക്കുന്നതുമായ സ്ഥലങ്ങൾ മേച്ചിൽമൈതാനങ്ങളായും പുല്ലു വളൎത്തുന്നതിനുള്ള സ്ഥലങ്ങളായും രൂപാന്തരപ്പെടുത്താം. യൂറോപ്പിലെ രാജ്യങ്ങളിൽ കൃഷിക്കാർ അവരുടെ കൃഷിയിടങ്ങളിൽ കുറേഭാഗം ഓരോരുത്തനും കന്നുകാലികൾക്കുള്ള ഭക്ഷണപദാൎത്ഥങ്ങൾ വളൎത്തുന്നതിനായി തിരിച്ചിടാറുണ്ടു്. കൂടുതലായി നല്ല ജാതി പശുക്കളേയും കാളകളേയും സിൻഡ് മുതലായി നല്ലതരം കന്നുകാലികളുള്ള സ്ഥലങ്ങളിൽനിന്നും വരുത്തി വളൎത്തണം. ബലഹീനങ്ങളായ നമ്മുടെ

നാടൻകാളകളെ വരി കീറിക്കളഞ്ഞു വിടുകയും, നല്ല തരം കാളകളെ മാത്രം വിത്തുകാളകളായി ഉപയോഗിക്കയും ചെയ്യണം.

കോഴികൃഷി വലിയ മൂലധനം കൂടാതെ ചെയ്യാവുന്നതും, സ്വന്ത ഉപയോഗത്തിന്ന പോഷകാംശമുള്ള മുട്ടകൾ ധാരാളമായി ലഭിക്കുന്നതിന്ന പുറമെ ആദായകരമായ ഒരു തൊഴിലായി നടത്താവുന്നതുമാകുന്നു. ഇൻഡ്യയിൽ ഇതു പണ്ടെ നടപ്പുള്ള ഒരു വ്യവസായമാണു്. ചില ക്ഷേത്രങ്ങളിൽ പുരാതനകാലം മുതൽക്കെ കോഴികളെ ബലി ചെയ്യുന്ന ഏർപ്പാട് നടന്നുവന്നതിൽ നിന്നു തന്നെ കോഴികൃഷി നമ്മുടെ ഇടയിൽ വളരെ പഴക്കം ചെന്ന ഒരു തൊഴിലാണെന്നു തെളിയുന്നു. യൂറോപ്പിൽ മുട്ട ധാരാളമായി ഉപയോഗപ്പെടുത്തിവരുന്നുണ്ടു്. ഇതിന്റെ പ്രചാരം ഇന്ത്യയിലും നാൾക്കുനാൾ വർദ്ധിച്ചുതന്നെ വരുന്നു. നല്ല ജാതി കോഴികളെ മാത്രമേ വളർത്തുകയുള്ളുവെന്നു് കോഴികൃഷിക്കാരന്നു ദൃഢനിശ്ചയം വേണ്ടതാണു്.

തേൻ നല്ല പോഷകാംശമുള്ള ആഹാരവും, പ്രചാരത്തിൽ വന്നുതുടങ്ങുന്നതായി ഇപ്പോൾ കാണുന്നതുമാകുന്നു. പറയത്തക്ക ചെലവു കൂടാതെ തുടങ്ങാവുന്നതാണു് തേനീച്ചവളർത്തൽ. നല്ല ജാതി ഈച്ചകളെ വരുത്തി കൂട്ടിലാക്കണം. സസ്യാദികളും പൂക്കളും ധാരാളമുള്ള ഈ രാജ്യത്തു് തേനെടുക്കൽ ഒരു തൊഴിലാക്കാം. വലിയ ആദായമില്ലെങ്കിലും ഒരു ചെറിയ ആദായം പറയത്തക്ക ശ്രമമോ വ്യയമോ കൂടാതെ ഇതിൽ നിന്നും ലഭിക്കുന്നതാണു്.

## കുടിൽ വ്യവസായങ്ങൾ.

സാമാന്യം ആദായകരമായ നിലയിൽ ചെയ്യാവുന്ന പല വ്യവസായങ്ങളും കേരളത്തിലുണ്ടു്. മുണ്ടുനെയ്ത്തു പോലെ കൈത്തൊഴിലായി ചെയ്യാവുന്ന തൊഴിലുകൾ യന്ത്രശാലകൾ മൂലം ചെയ്തു് കൈത്തൊഴിൽ ചെയ്യുന്നവർ തൊഴിലില്ലാതായിത്തീരാതെ സൂക്ഷിക്കേണ്ട ചുമതല ഗവൺമെൻറുകൾക്കും പൊതുക്കാര്യപ്രവർത്തകന്മാർക്കുമുണ്ടു്. ഗ്രാമജനങ്ങൾക്കു കൃഷികൊണ്ടു മാത്രം കഴിഞ്ഞുകൂടുവാൻ സാധിക്കയില്ല. കൃഷിയില്ലാത്ത സമയം വേറെ തൊഴിൽ ആവശ്യമാണു്. കേരളത്തിൽ പല കൈത്തൊഴിലുകളെയും പുനരുദ്ധരിക്കേണ്ടതായിട്ടുണ്ടു്. പല ഗ്രാമങ്ങളിലും പല പുതിയ തൊഴിലുകളും നടപ്പാക്കാവുന്നതായിട്ടുമുണ്ടു്.

തെങ്ങുള്ള പ്രദേശങ്ങളിൽ കയറുപിരി സാധാരണമാക്കാം. കയറുപായ നെയ്ത്തും ചിലയിടങ്ങളിൽ ഏർപ്പെടുത്താം. കൊപ്ര ഉണക്കുന്നതും വെളിച്ചെണ്ണ ആട്ടിയെടുക്കുന്നതും ആ സ്ഥലങ്ങൾക്കു യോജിച്ച തൊഴിലുകൾ തന്നെ. [illegible] ഗ്രാമജനങ്ങളെ പ്രോത്സാഹിപ്പിക്കേണ്ടതാണു്. കൈത്തറിനെയ്ത്തു് ഇന്നും സാമാന്യം ലാഭകരമായി നടത്തിപ്പോരുന്നുണ്ടു്. കൈത്തറികളിലുണ്ടാക്കുന്ന മുണ്ടുവസ്ത്രങ്ങൾ മാത്രമേ ധരിക്കുകയുള്ളു എന്നു വ്രതം പൊതുജനങ്ങളുടെ ഇടയിൽ കുറേക്കൂടി പ്രചാരത്തിൽ വരുന്നതായാൽ അതിനെ ഗ്രാമങ്ങളിൽ മിക്കതിലും ഒരു ശരിയായ തൊഴിലായി നിലനിർത്തിപ്പോരാവുന്നതാകുന്നു. കശുവണ്ടി ശേഖരിച്ചു തോടും തൊലിയും കളഞ്ഞു പാകപ്പെടുത്തിയെടുക്കുന്നതു

ചില പ്രദേശങ്ങൾക്ക യോജിച്ചതായിരിക്കും. മെത്തപ്പായ്, തഴപ്പായ്, പുല്ലുപായ് എന്നിവ നെയ്യുക, കുട്ടകൾ, വട്ടികൾ, വിശറികൾ, ട്വയിൻനൂല്, കാൻവസ്സ്, സഞ്ചികൾ എന്നിവ തഴകൾകൊണ്ടും നാരുകൾകൊണ്ടും ഉണ്ടാക്കുക എന്നിവയും ചെയ്യാവുന്നതാണ്. ലോഹങ്ങൾകൊണ്ട് ആഭരണങ്ങൾ, പാത്രങ്ങൾ, വിഗ്രഹങ്ങൾ, അലങ്കാരസാധനങ്ങൾ എന്നിവയും, ആനക്കൊമ്പ്, മരം മുതലായവകൊണ്ടു ബട്ടൻസ്, വിശേഷതരം സാമാനങ്ങൾ, കളിപ്പാട്ടങ്ങൾ ഇവയും ഗ്രാമപ്രദേശങ്ങളിലും ഉണ്ടാക്കാം. എള്ള്, മരോട്ടിക്കാ, പുന്നയ്ക്കാ തുടങ്ങിയ എണ്ണക്കുരുക്കളിൽനിന്ന് എണ്ണയും, വെളിച്ചെണ്ണയിൽ നിന്ന് സുഗന്ധതൈലങ്ങൾ, സോപ്പുകൾ എന്നിവയും, നേന്ത്രക്കായ്, കൂവ, കപ്പ, കാച്ചിൽ, ചേന എന്നിവയിൽ നിന്നും ഔഷധാഹാരങ്ങളും മററു ഭക്ഷണസാധനങ്ങളും, മാമ്പഴം, കൈതച്ചക്ക, പപ്പയ്ക്ക എന്നിവയിൽ നിന്ന് ജാം, ജെല്ലി പാനീയങ്ങൾ എന്നിവയും നാട്ടിൻപുറങ്ങളിൽ ഉണ്ടാക്കാം. അടയ്ക്കയുണക്കുക, കളിയടയ്ക്കയുണ്ടാക്കുക, സുഗന്ധപാക്കുപൊടി നിർമ്മിക്കുക എന്നിവയും ലാഭമുള്ള തൊഴിലുകളാണ്.

വേറെയും പല തൊഴിലുകളും ഗ്രാമങ്ങളിൽ പുതുതായി ഏർപ്പെടുത്താവുന്നതും പരിഷ്കരിക്കാവുന്നതുമായിട്ടുണ്ട്. നെല്ലുകുത്തിന്റെ കാര്യം പ്രത്യേകം ശ്രദ്ധിക്കേണ്ടതാണ്. മില്ലുകളിൽ നെല്ലു കുത്തുന്നതുകൊണ്ട് അരിയിലുള്ള പോഷകാംശം മിക്കവാറും നശിച്ചുപോകുന്നുവെന്നും, അതിനാൽ കഴിയുന്നതും തവിടുകളയാതെയുള്ള കൈക്കുത്തരി ഉപയോഗിക്കേണ്ടതാണെന്നും, ഗവേഷണ

ങ്ങൾ നടത്തി വിദഗ്ദ്ധന്മാരായ ഡാക്ടർമാർ അഭിപ്രായപ്പെടുന്നു. നെല്ലുകുത്തു ഗ്രാമങ്ങളിലെ സ്ത്രീകളുടെ ഒരു പ്രത്യേക കുടിൽവ്യവസായമായി പരിരക്ഷിക്കേണ്ടതാണു്. അങ്ങനെ നെല്ലു കുത്തുന്നതു് തൊഴിലാക്കുന്ന സ്ത്രീകൾക്കും അവരുടെ കുടുംബാംഗങ്ങൾക്കും അതു നിത്യമെന്നോണം ഗുണകരമായ ഒരു ഏർപ്പാടായി അനുഭവപ്പെടുന്നതുമാണു്.

### സഹകരണസംഘങ്ങൾ.

ഗ്രാമീണരുടെ ഇടയിൽ കൃഷിയും കൈത്തൊഴിലും അഭിവൃദ്ധിപ്പെടേണമെങ്കിൽ അവയെ സഹായിക്കുന്നതിനു സഹകരണസംഘങ്ങൾ ആവശ്യമാണു്. ആ സംഘങ്ങളെ കർഷകസംഘങ്ങൾ, വ്യവസായസംഘങ്ങൾ, വില്പനസംഘങ്ങൾ എന്നു പ്രത്യേകം പ്രത്യേകം സംഘങ്ങളായി തരംതിരിക്കാം. ഈ മൂന്നു കാര്യങ്ങൾക്കും അത്യാവശ്യത്തിനു പണം കടംകൊടുക്കുന്നതിനുമായി പൊതുഗ്രാമീണസംഘങ്ങളായും രൂപവൽകരിക്കാവുന്നതാണു്. രണ്ടാമതു പറഞ്ഞ തരത്തിലുള്ള സംഘങ്ങളെയാണു് ഇൻഡ്യൻ റിസർവ്ബാങ്കും, ബോംബേ ഗവൺമെൻറും അനുകൂലിക്കുന്നതു്. കർഷകനു വിത്തും, വളവും, കൃഷിയായുധങ്ങളും, കൃഷി സംബന്ധിച്ചു ആവശ്യമാണെങ്കിൽ അതിലേക്കു മാത്രം പണവും ഈ സംഘങ്ങൾ കൊടുക്കണം. കൃഷി എടുക്കുന്ന അവസരത്തിൽ പണമോ കാർഷികോല്പന്നമോ ആയി വായ്പ തിരിയെ വാങ്ങിക്കണം. കടം നീണ്ടു കിടപ്പാൻ ഇടയാകരുതു്. കർഷകർ അന്യായമായും നഷ്ടപ്പെട്ടും മുൻകൂട്ടി ഉല്പന്നങ്ങളെ വില്ക്കാതെ രക്ഷിക്കേണ്ടതു് ഈ സംഘമാണു്. കുരുമുളകു പഴുക്കുന്നതിനു മുമ്പുതന്നെ മൊത്തമായി വില പറഞ്ഞു ദല്ലാളുകൾക്കു

കൊടുക്കുന്ന ഏർപ്പാട് പലയിടത്തുമുണ്ട്. അതുപോലെ തന്നെ മററു പല വിളവുകളെ സംബന്ധിച്ചും സാധു കൃഷകർ നഷ്ടപ്പെട്ട് മുൻകൂട്ടി കച്ചവടം ചെയ്യുന്നുണ്ട്. കൃഷകൻെറ ഉല്പന്നങ്ങൾ ശേഖരിച്ച് പ്രത്യേക ശാലകളിൽ സൂക്ഷിച്ച് ന്യായമായ വിലയ്ക്കു വിററ് ഇടനിലക്കാർ കൃഷകൻെറ ആദായം മുഴുവൻ തട്ടിയെടുക്കാൻ ഇടയാക്കാതെ കൃഷകനെ സഹായിക്കേണ്ടതും ഈ സംഘങ്ങൾ തന്നെയാണ്. വ്യവസായികൾക്ക് സാധനസാമഗ്രികളോ യന്ത്രങ്ങളോ ന്യായമായ വിലയ്ക്കു കൊടുത്ത് അവയുടെ വില ഏതാനം ഗഡുക്കളായി വാങ്ങിക്കുകയും, വ്യവസായോല്പന്നങ്ങളെയും ശേഖരിച്ചു ശാലകളിൽ സൂക്ഷിച്ച് പല സ്ഥലങ്ങളിലും അയച്ച് വില്പന നടത്തി തൊഴില്ക്കാരന് ന്യായമായ ആദായം ഉണ്ടാക്കിക്കൊടുക്കുകയും ചെയ്യേണ്ടതും ഈ സംഘങ്ങളാണ്.

തൊഴിൽ ചെയ്തെങ്കിലും കടം വീട്ടുമെന്നുള്ള ഗ്രാമീണർക്ക് അത്യാവശ്യങ്ങൾക്കു പണം കടംകൊടുക്കേണ്ടതും, അവരുടെ പഴയ കടങ്ങളെ ചുരുങ്ങിയ കാലംകൊണ്ടു വീട്ടിത്തീർക്കുന്നതിനുള്ള വ്യവസ്ഥയോടും തക്കതായ ഉറപ്പോടും കൂടി ഏറെറടുത്തു വർദ്ധിച്ചുവരുന്ന കടത്തിൽനിന്നും കൃഷകരെ രക്ഷിക്കേണ്ടതും ഈ ഗ്രാമീണസംഘങ്ങൾ തന്നെ. ഉല്പാദനപരങ്ങളായ ആവശ്യങ്ങൾക്കല്ലാതെ സാധാരണയായി കടംകൊടുക്കുന്നതല്ലെന്നുള്ള നിശ്ചയം ഈ സംഘങ്ങൾക്ക് ഉണ്ടായിരിക്കണം. പഴയ കടങ്ങൾ തീർക്കാൻ ശരിയായ ഈടിന്മേൽ ദീർഘകാലത്തേക്കു പണം കടം കൊടുക്കുന്ന ചുമതല ഭൂസ്വത്തുജാമ്യബാങ്കുകൾ നിർവഹിക്കേണ്ടതാണ്. ഗ്രാമീണസംസ്കരണസംഘ

ങ്ങൾ ചെയ്യേണ്ട അതിപ്രധാനമായ കാൎയ്യം ഗ്രാമീണരുടെ കാൎഷികവും വ്യാവസായികവുമായ ഉല്പാദനത്തേയും, ഉല്പന്നങ്ങളുടെ വില്പനയേയും ഒരു പൊതുസംഘടനയെന്ന നിലയിൽ സഹായിച്ചു വിജയകരമാക്കുകയെന്നുള്ളതാണു്. ഗ്രാമോദ്ധാരണത്തിന്റെ വിജയം ഗ്രാമജനങ്ങളുടെ സാമ്പത്തികനിലയെ തൃപ്തികരമായി ഉയൎത്തുന്നതിലാണു സ്ഥിതിചെയ്യുന്നതും.

### ഗതാഗതസൌകൎയ്യങ്ങൾ.

ഗ്രാമങ്ങളിൽ ഗതാഗതസൌകൎയ്യങ്ങൾ വളരെ കുറവായിട്ടാണു കാണുന്നതു്. വീതിയുള്ളതും പൊടിയുടെ ശല്യമില്ലാത്തതുമായ വഴികൾ ഗ്രാമജനങ്ങൾക്കു് ആവശ്യമാണു്. അവൎക്കു പട്ടണങ്ങളിൽ പോകുന്നതിനും, അവരുടെ ഉല്പന്നങ്ങളെ കമ്പോളങ്ങളിൽ കൊണ്ടുപോയി വില്ക്കുന്നതിനും ഗതാഗതസൌകൎയ്യങ്ങളുണ്ടായിരിക്കേണ്ടതു് വളരെയും ആവശ്യമാകുന്നു. കൃഷിസ്ഥലങ്ങളിലേക്കു വളം കൊണ്ടുപോകുന്നതിനും സൌകൎയ്യം വേണ്ടതാണു്. ഗതാഗതമാൎഗ്ഗങ്ങൾ പരിഷ്കരിക്കുകയും പുഷ്ടിപ്പെടുത്തുകയും ചെയ്യുന്നതുകൊണ്ടു് ഗ്രാമീണോല്പന്നങ്ങൾക്കു കൂടുതലായ കമ്പോളവും വിലയും ലഭിക്കുന്നതിനിടയുണ്ടു്.

### വിദ്യാഭ്യാസം.

ഗ്രാമോദ്ധാരണത്തിൽ അനുപേക്ഷണീയമായ ഒരു വിഷയം വിദ്യാഭ്യാസമാണു്. സാമാന്യ വിദ്യാഭ്യാസം സകലൎക്കും, സ്ത്രീകൾക്കും കുട്ടികൾക്കും കൂടി, സിദ്ധിക്കത്തക്ക വിധത്തിൽ വേണ്ട വ്യവസ്ഥകൾ ഗ്രാമോദ്ധാരകന്മാർ ചെയ്യണം. ഇന്ത്യയിലെ മററു പ്രവിശ്യകളെ അപേക്ഷിച്ചു് കേരളത്തിന്റെ സ്ഥിതി, പ്രത്യേകിച്ചും കൊച്ചി

യുടെയും തിരുവിതാംകൂറിന്റെയും സ്ഥിതി, വളരെ മെച്ച മാണെങ്കിലും, അക്ഷരാഭ്യാസമില്ലാത്തവരുടെ സംഖ്യ കേരളത്തിലും വളരെ കുറവല്ല. ഒരു സ്ഥലത്തെ ജനങ്ങളുടെ ജീവിതരീതി ഉയർത്തുന്നതിനും, സാമൂഹ്യജീവിതത്തെപ്പററി അവക്ക് സാമാന്യമായ ഒരു ജ്ഞാനം സിദ്ധിക്കുന്നതിനും, രാഷ്ട്രീയമോ, സാമുദായികമോ, സാമ്പത്തികമോ ആയ വിഷയങ്ങളെക്കുറിച്ചു സാമാന്യമെങ്കിലും ശരിയായ ഒരു അഭിപ്രായം രൂപവൽകരിക്കുന്നതു സാധ്യമാകുന്നതിനും, ആ സ്ഥലത്തെ ജനങ്ങൾക്ക് സാധാരണ വിദ്യാഭ്യാസമെങ്കിലും ഒഴിച്ചുകൂടാൻ പാടില്ലാത്തതാണു്.

ഏതു ഗ്രാമത്തിലും പ്രാഥമികവിദ്യാഭ്യാസത്തിനുള്ള വിദ്യാലയം അത്യാവശ്യമാണു്. ഇതു് കുട്ടികളുടെ ഗുണത്തെ മാത്രം ഉദ്ദേശിച്ചുള്ളതാണു്. എന്നാൽ ഏതു പരിപരിഷ്ക്കാരത്തിനും അടിസ്ഥാനം വിദ്യാഭ്യാസമാകയാൽ ഗ്രാമവാസികളെ പൊതുവിൽ വിദ്യാഭ്യസ്തരാക്കുന്നതിനാണു ശ്രമിക്കേണ്ടതു്. ഇന്നു് ഇന്ത്യയിൽ പല സ്ഥലത്തും നിരക്ഷരതാപത്തോടു മല്ലിടുന്നതിനുള്ള സന്നാഹം നടപ്പിൽ വരുത്തിത്തുടങ്ങിയിട്ടുണ്ടു്. ഈ വിഷയത്തിൽ ബീഹാർ ഗവമ്മെന്റ് ഒരു കൊല്ലത്തെ പരിശ്രമഫലമായി കുറെയൊക്കെ വിജയം സമ്പാദിച്ചു കഴിഞ്ഞു. കേരളത്തിൽ വിദ്യാഭ്യാസം സിദ്ധിച്ചിട്ടുള്ളവരുടെ സംഖ്യ ധാരാളമുള്ളതിനാൽ, നിരക്ഷരതാപത്തെ കേരളത്തിൽനിന്നും നീക്കുന്നതു് വളരെ പ്രയാസമുള്ള കാര്യമല്ല. ഗ്രാമോദ്ധാരകർ അഭ്യസ്തവിദ്യരുടെ സഹായസഹകരണങ്ങളെ സംഘടിപ്പിച്ചു് ഈ വിഷയത്തിൽ ശ്രമിക്കുന്നതായാൽ വിജയം സിദ്ധിക്കുന്നതാണു്. പക്ഷേ, നിരക്ഷരതാപം തൽ

ക്കാലം മാററിയാൽ മാത്രം മതിയാകുന്നതല്ല. അക്ഷരാഭ്യാസം ചെയ്തിട്ടുള്ള പലരും വായിക്കുകയോ എഴുതുകയോ പിന്നീടു ചെയ്യാത്തതുകൊണ്ടു വീണ്ടും നിരക്ഷരകുക്ഷികളായിത്തീരുന്നുണ്ടു്. അങ്ങനെ വരാതിരിക്കാൻ വായനശാലകളും ഗ്രന്ഥശാലകളും മുഖേന ഏർപ്പാടുകൾ ചെയ്യേണ്ടതാണു്.

എന്നാൽ നിരക്ഷരത്വം നീക്കിയതുകൊണ്ടു മാത്രം പോരാ, പ്രായപൂർത്തി വന്നവർക്കു വിദ്യാഭ്യാസം തന്നെ കൊടുക്കേണ്ടതാണു്. വാർദ്ധക്യമെന്നതു തന്നെ ഒരു വിധം നോക്കുന്നതായാൽ പുതിയ വിഷയങ്ങൾ പഠിക്കുന്നതിനുള്ള ശക്തിയുടെ ക്ഷയമാണു്. പുതിയ വിഷയങ്ങൾ പഠിക്കുന്നതിനു്, അവരുടെ ജീവിതക്രമത്തെ നന്നാക്കുന്നതിനും നല്ല നിലയിൽത്തന്നെ വച്ചുകൊണ്ടു പോകുന്നതിനും പര്യാപ്തമായ വിഷയങ്ങൾ പഠിക്കുന്നതിനു്, വേണ്ട സൌകര്യങ്ങൾ ഉണ്ടാക്കിക്കൊടുക്കണം. അവർക്കു താല്പര്യം തോന്നുന്നതും ആവശ്യവുമായ വിഷയങ്ങൾ, ഇന്നത്തെ ലോകസംഭവങ്ങൾ, രാജ്യഭരണത്തിലുള്ള പ്രധാന സ്ഥിതിഗതികൾ, കലകൾ, സാഹിത്യം, ഗ്രാമീണപൌരത്വശാസ്ത്രം എന്നിവയാണു്. ഇവയെക്കൂടാതെ തത്തൽസ്ഥലങ്ങളിലെ കൃഷിയെ പുഷ്ടിപ്പെടുത്തേണ്ടുന്ന മാർഗ്ഗങ്ങൾ, ആഹാരശാസ്ത്രം, അടുക്കളത്തോട്ടനിർമ്മാണം, പശുപാലനം, കോഴിവളർത്തൽ, ആരോഗ്യരക്ഷാമാർഗ്ഗങ്ങൾ മുതലായി ഗ്രാമീണർ അറിഞ്ഞിരിക്കേണ്ട വിഷയങ്ങളെപ്പററിയും അവർക്കു് അറിവു നൽകേണ്ടതാണു്. ഈ വിഷയങ്ങളെപ്പററി പ്രദർശനങ്ങൾ, മായാദീപപ്രദർശനങ്ങൾ എന്നിവയോടുകൂടിയ പ്രസംഗ

പരമ്പര നടത്തുന്നതു് ഗ്രാമോദ്ധാരണപദ്ധതിയിലെ ഒരു പ്രധാന പ്രവർത്തനമായിരിക്കും. പ്രായം ചെന്നവരുടെ വിദ്യാഭ്യാസത്തിന് നിശാപാഠശാലകളായിരിക്കും അധികം ഉപകരിക്കുന്നതു്.

ഒരു ഗ്രാമത്തിൽ സാധാരണ പ്രാഥമിക വിദ്യാലയത്തിനും പുറമെ ഒരു സാങ്കേതികപാഠശാലയോ, പൊതുവിഷയങ്ങളും സാങ്കേതിക വിഷയങ്ങളും കൂടി പഠിപ്പിക്കുന്ന മററു പാഠശാലയോ ആവശ്യമാണ്. ആ ഗ്രാമവാസികൾക്കും, അവരുടെ സമീപസ്ഥർക്കും ആ ദേശസ്ഥിതിയനുസരിച്ചുള്ള കൃഷി, വ്യവസായം എന്നിവയിൽ അഭ്യസനം നൽകേണ്ടതാണ്.

## പൊതുജനാരോഗ്യം

ആരോഗ്യം പരിപാലിക്കുന്നതിന്റെ ആവശ്യകതയേയും, അതു വേണ്ട വിധം നിർവ്വഹിക്കുന്നതിനുള്ള മാർഗ്ഗങ്ങളേയും പററി ഗ്രാമീണരെ മനസ്സിലാക്കേണ്ടതാണ്. ഗ്രാമീണർ അവരുടെ ശരീരങ്ങളെ ശുചിത്വമായി സൂക്ഷിക്കുന്നതിനും പുറമെ, വീടുകൾ, പറമ്പുകൾ, ചുററുപാടുമുള്ള സ്ഥലങ്ങൾ, പബ്ലിക്ക് വഴികൾ, പൊതുജനങ്ങൾ കൂടുന്ന മററു സ്ഥലങ്ങൾ എന്നിവ വളരെ വൃത്തിയായി സൂക്ഷിക്കാൻ ശ്രദ്ധിക്കേണ്ടതാണ്. പലവിധം പകർച്ചവ്യാധികൾ ഗ്രാമങ്ങളിൽ നാശം ചെയ്യുന്നുണ്ട്. രോഗങ്ങൾ പകരാതിരിക്കുന്നതിനുള്ള മാർഗ്ഗങ്ങൾ അവർ ശീലിച്ചിരിക്കേണ്ടതാണ്. മസൂരി, കോളറാ, മലമ്പനി മുതലായ രോഗങ്ങൾ പല ഗ്രാമപ്രദേശങ്ങളെയും ബാധിക്കാറുണ്ട്. അവ വരാതിരിക്കത്തക്ക വിധം ആരംഭം മുതലേ നിവാരണമാർഗ്ഗങ്ങൾ സ്വീകരിക്കേണ്ടതു് ആവശ്യ

മാണ്. കുടിക്കുന്നതിനു ശുദ്ധജലം കിട്ടാത്ത അനേകം ഗ്രാമങ്ങളുണ്ട്. ഇന്നു പല പ്രവിശ്യകളിലും ഈ വിഷയത്തിൽ ശ്രദ്ധ പതിപ്പിച്ചു കാണുന്നു. ഗവമ്മെൻറും പൊതുജനാരോഗ്യവകുപ്പും ഈ കാര്യത്തിൽ ഗ്രാമങ്ങൾക്കു വലിയ സഹായങ്ങൾ ചെയ്യുന്നതായിട്ടാണിരിക്കുന്നതു്. ഗർഭിണികളുടെ ആരോഗ്യത്തെ സൂക്ഷിക്കുക, പ്രസവരക്ഷ ചെയ്യുക, ശിശുസംരക്ഷണം നടത്തുക, വിദ്യാർത്ഥികളുടെ ആരോഗ്യപരിശോധന ചെയ്യുക എന്നിവയും ഗ്രാമോദ്ധാരണത്തിൽ ഉൾപ്പെടുത്തി പ്രത്യേകം ശ്രദ്ധിക്കേണ്ട കാര്യങ്ങളാണ്.



# V

# ഭാവനാശക്തി

[ഇന്നത്തെ ഒരു പ്രസിദ്ധ ഗദ്യമെഴുത്തുകാരനാണ് ശ്രീമാൻ മൂൎക്കോത്തു കുമാരൻ. കവികളുടെ ഭാവനാശക്തി എന്താണെന്ന് ഉദാഹരണസഹിതം അദ്ദേഹം ഈ പ്രബന്ധത്തിൽ വിവരിച്ചിരിക്കുന്നു]

കഴിഞ്ഞ കാൎയ്യങ്ങളെ ഓൎമ്മിപ്പിക്കാനുള്ള വൈഭവത്തിനാണു സാധാരണയായി ഭാവനാശക്തിയെന്നു പേരെങ്കിലും, സാഹിത്യസംബന്ധമായി പറയുമ്പോൾ ഈ പദത്തിന് അധികമായ ശക്തിയും സാന്നിദ്ധ്യവും ഉണ്ട്. ഈ അൎത്ഥത്തിൽ ഓൎമ്മശക്തി കൂടി അടങ്ങിയിരിക്കുമെങ്കിലും, അതിനല്ല അധികം പ്രാധാന്യമുള്ളതു്. ഭാവനാശക്തി, ബുദ്ധിശക്തിയെ ആശ്രയിച്ചിരിക്കും. അത്യന്തം ബുദ്ധ്യതിശയനായിരിക്കും അധികം ഭാവനാശക്തിയുള്ളവൻ. ഭാവനാശക്തിയുള്ളവരൊക്കെ അവശ്യം ബുദ്ധിമാന്മാരായിരിക്കേണമെങ്കിലും, എല്ലാ ബുദ്ധിമാന്മാൎക്കും ഭാവനാശക്തി ഉണ്ടായിരിക്കുമെന്നോ, ഇരിക്കേണമെന്നോ ഇല്ല.

മനുഷ്യരുടെ അറിവിന്നും, വാസനയ്ക്കും, പരിചയത്തിന്നും ഉള്ള ഏറ്റക്കുറച്ചിലിന്നനുസരിച്ച്, അവർ പഞ്ചേന്ദ്രിയങ്ങൾ വഴിയായി അറിയുന്ന സാധനങ്ങളുടേയും, കാൎയ്യങ്ങളുടേയും ഗുണാഗുണങ്ങളെ മനസ്സിലാക്കുന്നതിനു വ്യത്യാസമുണ്ടായിരിക്കുമല്ലൊ. ഒരു ചെടിയേയോ, പുഷ്പത്തേയോ, ഒരു സാധാരണ മനുഷ്യൻ കാണുന്നതിലും, ഒരു സസ്യശാസ്ത്രജ്ഞൻ കാണുന്നതിലും ഫലത്തിൽ

വ്യത്യാസമുണ്ടു്. ഒരു പാട്ടു കേൾക്കുമ്പോൾ "സംഗീതത്തിനു ചെവിയില്ലാത്ത" ഒരാൾക്കു് ഉണ്ടാകുന്ന അനുഭവവും, ഒരു സംഗീതജ്ഞനുണ്ടാകുന്ന അനുഭവവും, രണ്ടും, രണ്ടുവിധത്തിലായിരിക്കും. മനുഷ്യരുടെ വാക്കിൽനിന്നും, അവരുടെ മുഖസ്വഭാവത്തിൽ നിന്നും, അവരുടെ മനോഗുണം അറിവാൻ ലോകവ്യവഹാരത്തിൽ അധികം ഇടപെട്ട വൃദ്ധന്മാർക്കു സാധിക്കുംപോലെ ചെറുപ്പക്കാർക്കു സാധിക്കുകയില്ല. അതുകൊണ്ടാണല്ലോ "ഇളമാൻ കടവറിയാ" എന്നു പറയുന്നതു്.

ഇങ്ങിനെതന്നെ, വല്ല സാധനങ്ങളേയും കാണുന്ന മാത്രയിൽ അവയുടെ മുഖ്യഗുണങ്ങൾ മനസ്സിലാക്കി, അവയോടു സാമ്യമുള്ള മറ്റു സാധനങ്ങളെ ക്ഷണത്തിൽ ഓർമ്മിച്ചു് അന്യോന്യമുള്ള തുല്യാതുല്യതകളെ ഗണിച്ചറിവാനുള്ള, ജന്മസിദ്ധമായ വൈഭവത്തെയാണു് ഭാവനയെന്നു പറയുന്നതു്. ചിത്രമെഴുത്തുകാർക്കും കവികൾക്കും ഭാവനാശക്തി അത്യാവശ്യമാണു്. മറ്റുള്ളവർ നിസ്സാരങ്ങളെന്നു വിചാരിക്കുന്ന ഒരു ഇലയുടെ നില്പോ, ഒരു അംഗത്തിന്റെ സ്ഥിതിയോ, ചിത്രത്തിനു സ്വാഭാവികത നൽകുവാൻ ഏററവും ഉപയോഗമുള്ളവയായി ഒരു ചിത്രകാരൻ വിചാരിച്ചെന്നു വരാം. ഏറ്റവും വിപരീതഗുണങ്ങളുള്ള വികാരങ്ങളെ ചിത്രത്തിൽ സൂചിപ്പിക്കുവാൻ, മുഖത്തിന്റെ ഒരു ചുളിയോ കണ്ണിലെ പ്രകാശധാരത്തിന്റെ സ്ഥാനമോ അല്പം ഭേദിപ്പിച്ചാൽ മതി.

ഗുണദോഷവിവേചനയിൽ അത്യന്തം പാടവമുള്ള ഒരാളെ, സമർത്ഥനായ ഒരു ചിത്രമെഴുത്തുകാരൻ വരച്ചു

ഒരു ചിത്രം കാണിച്ചപ്പോൾ, ചിത്രം ശാസ്ത്രാനുസാരമായ എല്ലാ കാൎയ്യങ്ങളും അടങ്ങിയതാണെങ്കിലും ആവശ്യമായ ഒരു "അതു്" ഇല്ലാത്തതുപോലെ ഇരിക്കുന്നു എന്നു പറഞ്ഞുപോൽ. ആ "അതു്" എന്താണെന്നു ഗുണദോഷവിവേചനജ്ഞന്തന്നെ പറവാൻ സാദ്ധ്യമായിരുന്നില്ല. ഭാവനാശക്തിയുള്ള ഒരു ചിത്രകാരന്റെ തൂലികകൊണ്ടു് ഒരു ചെറിയ ചൊട്ടയോ, നേരിയ ഒരു വരയോ, ചിത്രത്തിന് ആ "അതു്" ഉണ്ടാക്കിയെന്നു വരാം. കവിതയുടെ കാൎയ്യവും ഇങ്ങനെ തന്നെയാണു്. ചിത്രകാരന്റെയും കവിയുടെയും ഭാവനാശക്തിയുടെ ഭാവാഭാവങ്ങൾ തിരിച്ചറിവാനുള്ള വാസന ഈ ചൊട്ടയോ വരയോ പോലെ അത്ര സൂക്ഷ്മമായതാണുതാനും.

നമുക്കു് ഇവിടെ കവികളുടെ ഭാവനാശക്തിയെപ്പററി വിചാരിക്കേണ്ടതു ഉള്ളൂ. അതിനേ നിവൃത്തിയുള്ളൂ.

വല്ല സാധനവും വിവരിക്കുന്നതു് അതിന്നു് ഏററവും മുഖ്യമായി മററുള്ളവയിൽ നിന്നു ക്ഷണം തിരിച്ചറിയത്തക്കതായ ഗുണങ്ങളെക്കൊണ്ടായിരിക്കണം. അങ്ങിനെയുള്ള ഗുണങ്ങളെ കണ്ടുപിടിക്കാനാണു് ഭാവനാശക്തിയുടെ സഹായം വേണ്ടതു്.

... ... ... ... ഒരു മൂത്ത
കുരങ്ങിന്റെ വടിവായി ചമഞ്ഞും കൈകളും കാലും
കുഴഞ്ഞു വാലുമക്കോലം മെലിഞ്ഞ കൈകളെക്കൊണ്ടു
ചൊറിഞ്ഞു, രോമമെപ്പേരും കൊഴിഞ്ഞു മേനിയും ചുക്കി-
ച്ചുളിഞ്ഞു കണ്ണിനു കാഴ്ച കുറഞ്ഞു, പീളയും വന്നു
നിറഞ്ഞു, താൻ വഴിയിൽച്ചെന്നുറച്ചു, നേത്രവും ചിമ്മി-
ഗ്ഗയിച്ചു..................

ഈ മൃതമ കുരങ്ങ് മെലിഞ്ഞ കൈകളെക്കൊണ്ടു ചൊറിഞ്ഞിയന്നില്ലെങ്കിൽ കുഞ്ചൻനമ്പ്യാരുടെ ചിത്രം ഒരിക്കലും പ്രശംസാർഹമാകുന്നതല്ലായിരുന്നു.

വാനീരത്തിൽ മരിച്ചു പക്ഷികളിരി-
ക്കുമ്പോൾ കൊഴിഞ്ഞുള്ള നൽ-
സൂനംകൊണ്ടു സുഗന്ധമാർന്നതി തണു-
പ്പുള്ള ശുദ്ധവെള്ളത്തൊടും,
താഴെ കായ്കൾ പഴുത്തു നീലനിറമാം
ജംബൂവനേ മുട്ടി വൻ-
ധ്വാനത്തോടൊഴുകുന്ന ചോലകളിതാ
നാനാവഴിക്കീവനേ.



ഭവഭൂതിയുടെ ഈ വിവരണം വായിക്കുമ്പോൾ ആ ചോലകളുടെ കരയിലിരുന്നു സുഗന്ധവും തണുപ്പും ഉള്ള വെള്ളത്തിന്റെ സാന്നിദ്ധ്യസൌഖ്യം അനുഭവിക്കാൻ ആർക്കും ഒരാഗ്രഹം തനിയേ ജനിക്കാതെകവെണ്ണം ആ വിവരണം അത്ര കൃത്യവും സ്വാഭാവികവുമായിരിക്കുന്നു.

ലങ്കയിലേക്കു ചാടാൻ ഭാവിക്കുന്ന ഹനുമാന്റെ ഛായാപടം എടുത്തിരുന്നെങ്കിൽ താഴെ പറയുന്ന വിവരണത്തിനനുസരിച്ചിരിക്കും.

...............വാലും നിജ-
മേററമുയർത്തി പരത്തി കരങ്ങളും
അതിവിപുലഗളതലവുമാർജ്ജവമാക്കിനി-
ന്നാകുഞ്ചിതാംഘ്രിനായ്.

ഇങ്ങിനെ തന്നെയാണ്,

“സ്വച്ഛന്ദം കടിഞാണവിട്ടയുടനെ
നീട്ടിക്കഴുത്തോററവും
പുച്ഛാഗ്രങ്ങൾ ചലിപ്പിടാതെ, ചെവികൾ
കൂർപ്പിച്ചനങ്ങാതെയും”

ഓടിയ ദുഷ്ഷന്തന്റെ കുതിരയും,

“കണ്ടനാളമഴകിൽത്തിരിച്ചനുപദം
രഥം പിറകിൽ നോക്കിയും
കുണ്ടനായ് ശരഭയേന പൃഷ്ഠമത്ര
പൂർവ്വകായഗതമാക്കിയും”

കൊണ്ട് ജീവരക്ഷയ്ക്കായി ഓടിയ മാനും.

അധികം ഉദാഹരണങ്ങളെക്കൊണ്ട് ഉപന്യാസം ദീർഘിപ്പിക്കുന്നില്ല. യഥാർത്ഥകവികളുടെ കൃതികളൊക്കെ ഇതിനു ദൃഷ്ടാന്തമായിരിക്കും.



ഇങ്ങനെ സാധനങ്ങളുടെ സ്വന്തഗുണങ്ങൾ കണ്ടറിക മാത്രമല്ല, തുല്യഗുണമുള്ള മററു സാധനങ്ങളെ പെട്ടെന്നു മനസ്സിൽ ഓൎമ്മിക്കുകൂടിയാകുന്നു ഭാവനാശക്തി ചെയ്യുന്നതു്. ഇങ്ങനെ ഓൎമ്മിക്കുന്നതു് പണ്ടെങ്ങാൻ കണ്ടു മനസ്സിലാക്കിയതോ, കേൾക്കയോ, വായിച്ചറികയോ, ചെയ്തിട്ടുള്ളതോ ആയ സാധനങ്ങളായിരിക്കാം. തുല്യഗുണങ്ങൾ ആകൃതിയിലോ പ്രകൃതിയിലോ ആയിരിക്കാം. ഭാവനാശക്തിയുടെ ഈ പ്രകടനത്തിൽനിന്നാകുന്നു ഉപമാദി അലങ്കാരങ്ങളുടെ ഉത്ഭവം.

എന്നതു കേട്ടൊരു കംസൻതൻ കോപവും
മന്ദമായ് വന്നതായ് മെല്ലെ മെല്ലെ,
മന്ത്രംകൊണ്ടീഷൽ തളർന്നുനിന്നീടുമ-
പ്പന്നഗവീരൻതൻ കോപംപോലെ.

രോദിതയായൊരു സോദരി തന്നെയും
ആദരവോടണച്ചു നിന്നാൻ.
വമ്പുലിവായിൽനിന്നമ്പാതെ വീണ്ടുപൊ-
യ്ക്കമ്പത്തെപ്പൂണുമേന്നാരേണംപോലെ
മേവിനിന്നീടുന്ന ദേവകീദേവിതാൻ
കേവലം കംസനെ നോക്കി നിന്നാൾ.

ഇങ്ങനെയുള്ള അലങ്കാരങ്ങൾ അനവധി അടങ്ങിയിരിക്കുന്ന കൃഷ്ണഗാഥ രചിച്ച വിദ്വാന്റെ അനിതരസാധാരണമായ ഭാവനാശക്തി ഈ വിധത്തിലാണു് അധികവും പ്രകടിപ്പിച്ചുള്ളു്. കുഞ്ചൻനമ്പിയാർ ഉപമാലങ്കാരം അത്ര വളരെ പ്രയോഗിച്ചുകാണുന്നില്ല.

ഹൈഹയനരവരപുരമിതു സുരവര-
ഗേഹസമാനം ഭുവി വിലസതിമാൻ.

ഇങ്ങിനെ ചില കവികൾ സ്വർഗ്ഗലോകത്തേയും, താമരയേയും, അരയന്നത്തേയും, ചന്ദ്രനേയും പിടിച്ചുവലിച്ചുണ്ടാക്കുന്നവയെ ഭാവനാശക്തിയുടെ ഫലമായി ഞാൻ വിചാരിച്ചിട്ടില്ല. ആരും വിചാരിക്കയില്ല.

യാതീഹ മുമ്പോട്ടു വപുസ്സു മാത്രം
ചേതസ്സു പശ്ചാദവശം പ്രയാതി
വാതസ്യ വേഗം പ്രതിനീയമാനം
കേതോഃ പതാകാംശുകമെന്നവണ്ണം.

സ്വന്തം ഭാവനാശക്തിയുടെ ഉത്തമദൃഷ്ടാന്തങ്ങളായ ഈ വക ശ്ലോകങ്ങളുടെ ഗാംഭീര്യവും രസവും വേറെതന്നെയാണു്. രാജാക്കന്മാർ പ്രജകളെ പരിപാലിക്കേണ്ടതിന്നനുഭവിക്കുന്ന സങ്കടങ്ങളും, രാജപദവിക്കുള്ള സൌകര്യ

വും അറിയാത്തവർ വെയിലിൽ കുട പിടിച്ചു നടക്കുന്ന വരിൽ ആരും ഉണ്ടായിരിക്കയില്ല. പക്ഷേ,

ക്ഷിതിക്ഷിത്തിൻ കൃത്യം ശ്രമഫലവുമാം ശാന്തിയുമാ-
മതിനൊപ്പം ഭോക്താൻ സുകരത്വമെന്യം കരുതാതെ

എന്ന പ്രയോഗിക്കുവാൻ ശക്തിമാനന്റെ ഭാവനാശക്തിക്കു മാത്രമേ കഴിയുള്ളൂ.

“പാറക്കൂട്ടം പരമിളകിടെയുങ്ങുന്നതും പൊൻകുടി-
കളാറംഭസ്സാവേശത്തിനായ് വന്നിറങ്ങുന്നവണ്ണം.”

ഇതും വെറും ഭാവനാശക്തിയുടെ സൃഷ്ടിയാകുന്നു. അറിവും ഓർമ്മശക്തിയും മനസ്സിന്റെ ക്ഷോഭവും ആണ് ദൃശ്യവസ്തുക്കളും സംബന്ധപ്പെട്ട സംഗതികളും മനസ്സിൽ ജനിപ്പിക്കാൻ കാരണമാകുന്നതു്.

പെരിയോരു ശരസപിബീജമായ്
തെരിയുന്നോഷ കുമാരകൻ മമ
എരിയുന്നതിനിന്ധനേച്ഛയാ
പൊരിയായ്ത്താൻ മരുവുന്നൊരഗ്നിപോൽ.

ഇതു് അറിയാത്തവർക്കു തോന്നുന്ന സാമ്യങ്ങളല്ല.

സുന്ദരനായൊരു നന്ദകുമാരനെ
വൃന്ദാവനംതന്നിൽ നിന്നുകണ്ടേൻ
മേഘങ്ങൾ പോയാലങ്ങാകാശംതന്നിലെ
മേവുന്ന തിങ്കൾതാനെന്നപോലെ.

ഇതു് സാധാരണ കാണുന്ന സാധനങ്ങളെ ഓർമ്മിച്ചതിൽ ഉണ്ടായ ഉപമയാണു്. മനസ്സിൽ ക്ഷോഭം ഉണ്ടാകുമ്പോൾ ഒരു സാധനത്തോടു സംബന്ധപ്പെട്ട അനേക കാര്യങ്ങൾ തോന്നിക്കൊണ്ടിരിക്കും. മകൻ മരിച്ചു വിവരം അറിഞ്ഞയുടനെ അമ്മയുടെ മനസ്സിൽ മകൻ

ചെയ്തതും അവരെ സംബന്ധിച്ചതുമായ ഗ്രന്ഥങ്ങൾ സംഗതികൾ ഉദിച്ചുയരുന്നു.

എന്നാൽ, അനുഭവിച്ചറിവാൻ സംഗതി വന്നില്ലെങ്കിലും ഒരു സാധനം ശരിയായി ഊഹിച്ചറിഞ്ഞു കൃത്യമായി വൎണ്ണിക്കാൻ സാധിക്കുന്നവരുടെ ഭാവനാശക്തി ഏററവും വിസ്മയജനകമായതാകുന്നു. പറക്കുന്ന കുതിരകളെ പൂട്ടിയ രഥത്തിൽ ഏറി ആകാശഗമനം ചെയ്വാൻ കാളിദാസന്ന് സംഗതി വന്നിരുന്നുവെന്നോ, ബലൂൺ എന്ന ആകാശവിമാനം കാളിദാസൻെറ കാലത്ത് നടപ്പിൽ വന്നിരുന്നുവെന്നോ വിശ്വസിക്കാത്തവരെ താഴെ എഴുതുന്ന ശ്ലോകത്തിൽ പ്രകടിപ്പിച്ചിരിക്കുന്ന ഭാവനാശക്തി നിശ്ചയമായും വളരെ രസിപ്പിച്ചിരിക്കണം.

പൊങ്ങിപ്പോരുന്നപോലുള്ള ശിഖരമതിൽ
നിന്നധോഗേവ ധാത്രീ
തിങ്ങിപ്പത്രൈകരൂപസ്ഥിതതരുതതിരാവി-
ഷ്ക്കരോതി പ്രകാണ്ഡം
മങ്ങിപ്പാഥസ്സുകാണാഞ്ഞൊരു നദികളഭി-
വ്യക്തതാം യാന്തി; കാഴ്ച-
യ്ക്കിങ്ങിപ്പോരുന്നമിപ്പിച്ചൊരുവനരികിലേ-
ക്കാനയിക്കുന്നു കിം മേ?

വേഗത്തിൽ താഴോട്ടിറങ്ങുന്ന രഥത്തിൽനിന്നു കാണുന്ന ഭൂലോകത്തിൻെറ കാഴ്ച ഇങ്ങിനെ കാളിദാസൻ വിവരിച്ചത് വായിച്ചതിനു ശേഷം അങ്ങിനെതന്നെ ആയിരിക്കുമെന്നു നമുക്കു തോന്നുന്നു. അത് വായിക്കുന്നതിനു മുൻപ് ഈ നിരൂപണം നമ്മുടെ മനസ്സിൽ തോന്നിയിരുന്നില്ലല്ലോ. ഭാവനാശക്തിയുള്ള കാളിദാസനും അതി

ല്ലാത്ത നമ്മളും അന്യോന്യമുള്ള വ്യത്യാസമാണിതു്. ഇതുകൊണ്ടുതന്നെയാണു് കേരളത്തിലെ ചില കവികൾ ചന്ദ്രനേയും താമരയേയും വിടാത്തതു്. തൊണ്ണിപ്പുഴങ്ങളെ ഇന്നും കാട്ടിൽനിന്നു നാട്ടിലിറങ്ങാനും, ശംഖുകളെ കടലിൽനിന്നു് കരയിൽ കയറാനും നമ്മുടെ ചില കവികൾ സമ്മതിക്കാത്തതും ഇതുതന്നെയാണു്.

ഭാവനാശക്തിയെ ആലോചനാശക്തികൊണ്ടു നിയന്ത്രണം ചെയ്യാതിരുന്നാൽ കടിഞ്ഞാൺ പൊട്ടിയ കുതിരയെപ്പോലെ ഏതിലേ എങ്കിലും ഓടും. ഭ്രാന്തന്മാരുടെ സ്ഥിതി ഇങ്ങിനെയാണു്; വല്ല സാധനവും അവർ കാണുമ്പോൾ അനേകം ഇതരവസ്തുക്കൾ അവരുടെ ഓർമ്മയിൽ വരികയും, അവയെ തിരിച്ചറിഞ്ഞു വ്യവസ്ഥപ്പെടുത്താൻ ആലോചനാശക്തി ഇല്ലായ്കയാൽ, പല വികൃതസ്വരൂപങ്ങളും, പ്രേതവും, പിശാചും മനസ്സിൽ തിക്കിക്കളി കടക്കുകയും ചെയ്യുന്നു. രാത്രിയിൽ പെട്ടെന്നു ഭയപ്പെട്ടുപോകുന്ന ഒരാൾ മനസ്സിന്റെ ക്ഷോഭംനിമിത്തം ഉണ്ടാകുന്ന ഭാവനകൊണ്ടു് ചെറിയൊരു ചെടിയേയോ, ഇലയേയോ, നിഴലിനേയോ പിശാചായി സങ്കല്പിക്കുന്നു. ഭയംനിമിത്തം മനസ്സിൽ ആലോചനയ്ക്കു് ഇടയുണ്ടാകായ്കയാൽ വന്നുകൂടുന്നതാണിതു്.

ഭാവനാശക്തിയുടെ ഈവിധമുള്ള അതിർകവിഞ്ഞ ഫലം ഒഴിച്ചു പറയുന്നതായാൽ കവികൾക്കു് ഇത്ര അത്യാവശ്യമായ ശക്തി വേറെ ഇല്ലെന്നു തീർച്ചയാക്കാം. കാര്യങ്ങളുടെ യഥാർത്ഥതത്വം മനസ്സിലാക്കാൻ ഉപമകളെപ്പോലെ സഹായമായി മറ്റൊന്നുമില്ല. ഗോചരങ്ങളല്ലാത്ത വസ്തുക്കളെ ഗോചരങ്ങളായവയോടും നേരേ

മറിച്ചും ഉപമിക്കുന്നതായാൽ അവയുടെ ശരിയായ ജ്ഞാനം ഉണ്ടാകാൻ എളുപ്പത്തിൽ സാധിക്കും.

മനമേ ഭവസാഗരമോക്ഷമിച്ഛുകിൽ
ഘനകേശീപ്രതി സംശയങ്ങൾ തീർന്ന

എന്നു മാത്രം പറഞ്ഞുവെച്ചിരുന്നെങ്കിൽ ഉണ്ടാകുന്നതിനെക്കാൾ എത്ര ദൃഢമായും വ്യക്തമായും ഉള്ള ഒരു ജ്ഞാനമാണു്,

കനലൊന്നു നിനച്ചുപോയി നീ താ-
നനലം വക്ഷസി ധാര്യമായ രത്നം.

എന്നു പറഞ്ഞതുകൊണ്ടുണ്ടാകുന്നതു്! മനുഷ്യന്റെ ജീവൻ രാവിലെ വികസിച്ചു് വൈകുന്നേരം വാടി വീഴുന്ന പുഷ്പങ്ങളോടും,

നളിനീദളഗത ജലലവ തരളം
തദ്വജ്ജീവിതമതിശയ ചപലം.

എന്നിങ്ങനെ ഉപമിച്ചു പറയുന്നതിൽനിന്നു് അതിന്റെ അസ്ഥിരതയേയും ക്ഷണഭംഗുരതയേയും നമുക്കു് എത്ര ക്ഷണത്തിൽ എത്ര വ്യക്തമായി ധരിക്കാറാവുന്നു!

ഇങ്ങനെയുള്ള അനേകം ശക്തികളുടെ സമ്മേളനംകൊണ്ടു് തനിയെ ഉണ്ടായിത്തീരുന്ന ഒരു ജീവിയാണു കവിതയെന്നും, ആശിച്ചാൽ ലഭിക്കാവുന്ന ഒരു സ്ഥാനപ്പേരല്ലെന്നും നമ്മുടെ ചില വിദ്വാന്മാർ ധരിക്കുന്നതു് മറവുള്ളവർക്കു് ഉപകാരപ്രദമായിരിക്കുന്നതാണു്.

---

# VI

## അരാകുളം

[ഭാഷാചെറുകഥയെഴുത്തുകാരുടെ മുന്നണിയിൽ നിൽക്കുന്ന ഒരു ദേഹമാണ് ഏ. നാരായണപ്പൊതുവാൾ. അദ്ദേഹം രചിച്ച 'കേരളപുത്രൻ' എന്ന ചരിത്രനോവൽ തുടങ്ങുന്ന ഭാഗമാണ് ഇവിടെ ചേർത്തിരിക്കുന്നത്. പണ്ടു പെരുമാക്കന്മാർ കേരളത്തെ ഭരിച്ചിരുന്ന കാലത്ത് അവരുടെ അന്നത്തെ രാജധാനിയായ കൊടുങ്ങല്ലൂരിനടുത്തുള്ള മഹോദയപുരത്തെ അരാകുളത്തിനു സമീപത്തു വച്ചു നടന്നതായി ഗ്രന്ഥകാരൻ സങ്കല്പിച്ചിട്ടുള്ള ഒരു സംഭവത്തെ ഇവിടെ വർണ്ണിച്ചിരിക്കുന്നു]

മഹോദയപുരത്തിലെ അരാകുളം എന്ന തടാകം പെരുമാക്കന്മാരുടെ രാജധാനിക്കു തൊടുകുറി പോലെ ശോഭിച്ചു. ഉളിയാടി മിനുസപ്പെടുത്തിയ ശിലകളെക്കൊണ്ടു കെട്ടിപ്പടുത്ത തറകളിൽ നിൽക്കുന്ന അരയാലുകളുടെ ചെന്തളിരുകൾ എളനീർവെള്ളത്തോടു കിടപിടിച്ചു കിടക്കുന്ന തോയരാശിയിൽ നിഴലിച്ചുനില്ക്കുകയും, പൊൻനുറുങ്ങുകൾ വാരി വിതറിയതുപോലെ പ്രകാശമാനങ്ങളായ ചെറുമീൻനിരകൾ ഒന്നിച്ചും ഭിന്നിച്ചും ആ വെള്ളത്തിൽക്കൂടി അങ്ങുമിങ്ങും പായുകയും ചെയ്യുന്നതു കണ്ടാൽ, തള്ളയില്ലാപ്പിള്ളയായ ഭദ്രയെ മോടികൂട്ടുവാനുള്ള മോഹംകൊണ്ട് വീരവാളിപ്പട്ടിനു നീരാളരേഖയിടുവാൻ ഗംഗാദേവി ഉദ്യമിക്കുകയാണെന്നു തോന്നും. പരസ്യമല്ലാത്ത ഗൃഹിണീപട്ടം പരിഹാസ്യമാണെന്നു കരുതി കലാവല്ലഭനായ കാമുകനോട് ഈർഷ്യപൂണ്ട് ഇറങ്ങിപ്പോന്ന ഗംഗാദേവി, അമ്മയില്ലാപ്പെണ്ണിന്റെ ചാരിത്രശുദ്ധിയെ കാപ്പാറ്റേണ്ടുന്ന കടമ പിതാവിനെക്കാൾ തനിക്കാണെന്നു ശങ്കിച്ച് ഇടയ്ക്കിരിപ്പുടമുറ

പ്പിച്ചതുപോലെയാണു് രുദ്രാലയത്തിന്നും ഭദ്രാലയത്തിന്നും മദ്ധ്യേ ആ തടാകം കിടക്കുന്നതു്. മേച്ചിപ്പുറം കേറിപ്പോരുന്ന കാലിക്കൂട്ടങ്ങൾ തരിമുഴുത്ത മണൽത്തീരങ്ങളിൽ വന്നിറങ്ങി ദാഹം ശമിപ്പിച്ചിട്ടും മുഖം വെള്ളത്തിൽ നിന്നെടുക്കാതെ ക്ലാന്തഭാവത്തോടെ നില്ക്കുന്നതു കണ്ടാൽ ആത്മത്രാണതല്പരയായ ഗംഗയോടു് ഭാവിയെപ്പററി അവ എന്തോ മന്ത്രിക്കുകയാണെന്നു തോന്നും. മനസ്സിനെ പരിഷ്കരിച്ചു മാലിന്യത്തെ ദൂരീകരിച്ചു സ്വധർമ്മത്തെ പരിപാലിക്കുവാൻ തക്ക കോപ്പും കെല്പുമുള്ള സാധ്വികളിൽ വിടന്മാരുടെ അകിട്ടും പകിട്ടും പ്രക്ഷോഭജനകമല്ലെന്നു പ്രത്യക്ഷീകരിക്കുന്ന വിധം കന്നാലിപ്പിള്ളർ കളംചാടി കുത്തിമറിഞ്ഞിട്ടും ആ നിർമ്മലതോയപൂരഭരിതയായ വാപിയിൽ ലേശമെങ്കിലും കലങ്ങൽ കണ്ടില്ല. കാലി മേയ്ക്കുന്നവർ കോലു കരയ്ക്കു വെച്ചു വെള്ളത്തിൽ ഇറങ്ങി കളിക്കുന്നതിനിടയ്ക്കു് കുററക്കിടാങ്ങൾ തള്ളയെ വിട്ടു തെറിച്ചുചാടി മററു പശുക്കളുടെ അകിടു പററി കുടിക്കുന്നതു കണ്ടു് ഈറയോടെ ഏറി ഓടുന്നവർ മുട്ടോളം പൂഴുന്ന മണലിൽ മുന്നു കുത്തി വീഴുന്നുണ്ടു്. അവസ്ഥാഭേദം കൊണ്ടു കർമ്മത്തിന്റെ ഫലഭാഗത്തിങ്കൽ ഏററക്കുറവു വന്നുപോകുമെന്നിരുന്നാലും, പരോപകാരവിഷയത്തിൽ പ്രേരിതചിത്തവൃത്തിയോടു കൂടിയവരുടെ പ്രവൃത്തിക്കു പ്രായഭേദമനുസരിച്ചുള്ള ഫലപ്രാപ്തിയുണ്ടാകുന്നതെന്നു പെരുമാക്കന്മാരുടെ പഴമയും പറഞ്ഞു് പാന്ഥന്മാർ പലരും ആൽത്തറകളിൽ വിശ്രമിക്കാറുണ്ടായിരുന്നു. കന്നാലിപ്പിള്ളരുടെ അലട്ടലിനെ ഭയപ്പെട്ടു തീരം വിട്ടു് അകന്നുനിന്നിരുന്ന

ഒരു പെൺകിടാവു് കടവു് ഒഴിഞ്ഞു എന്നു കണ്ടപ്പോൾ കയറിട്ടു പിടിച്ചിരുന്ന പശുവിനെ മേയാൻ വിട്ടുകൊണ്ടു് തടാകത്തിൽ വന്നിറങ്ങി. പശു മെല്ലെകന്നു് മട്ടല്യ വെട്ടി കുത്തനെ നിൽക്കുന്ന മറുതീരത്തെ പ്രാപിച്ചു. അവിടം നിർബ്ബാധകമെന്നായിരുന്നു അവളുടെ വിചാരം. ആയുധാഭ്യാസികളുടെ കായികാഭ്യാസത്തിന്നു വേണ്ടി ഒഴിച്ചിട്ടിരുന്ന ആ പ്രദേശത്തുകൂടി അന്യന്മാർ വഴി നടക്കുക പതിവില്ല. വിശേഷിച്ചു് അന്നു് അനദ്ധ്യായവുമായിരുന്നു. "പക്ഷപ്പയററ"ുള്ള കാലമാണെങ്കിലും ആശാനൊന്നിച്ചല്ലാതെ ആ സ്ഥലത്തു് ആരും വ്യായാമം ചെയ്യുന്നില്ലെന്നുള്ളതും അവൾക്കു് അറിവുള്ള കാര്യമാണു്. ശുക്ലപക്ഷത്തിൽ ചന്ദ്രോദയം മുതൽ അസ്തമനം വരെ ആയുധാഭ്യാസം പരിശീലിക്കുകയാകുന്നു പക്ഷപ്പയററു് എന്നു പറയുന്നതു്. തട്ടൊപ്പം പരന്നുകിടക്കുന്ന തരി മുഴുത്ത മണൽപ്രദേശത്തു് അങ്ങുമിങ്ങും നിലം വിട്ടു പൊങ്ങിനില്ക്കുന്ന "നിലംപുരണ്ട"കളെ പശു കാന്നൊട്ടകിത്തുടങ്ങി. കുലാചാരങ്ങൾക്കു യോജിക്കാത്തതായ പൊലിമ അപരങ്ങളിൽ അങ്കുരിക്കുന്നതു തിയ്യർകൾക്കു കൂടി ശിക്ഷിക്കപ്പെടാവുന്നതാണെങ്കിൽ, മതാചാരനിഷിദ്ധമായ വേഷംകെട്ടി പരിഷ്ക്കാരികളാണെന്നു ഭാവിക്കുന്നവരെ മതാചാര്യന്മാർ ഏതു പ്രകാരത്തിൽ ശിക്ഷിച്ചാലും മതിയാവാത്തതുകൊണ്ടായിരിക്കും അവർ മൌനം ദീക്ഷിക്കുന്നതു്. വെള്ളത്തിലിറങ്ങി അഴുക്കുകററിക്കൊണ്ടിരുന്ന ആ യുവതി പശു സങ്കടപ്പെട്ടു കരയുന്നതു കേട്ടു കരയ്ക്കു കേറി നോക്കി. ഒരുവൻ പശുവിനെ ബലാൽക്കാരേണ പിടിച്ചു നിർത്തിയിരിക്കുന്നതും, അന്യൻ അടുത്തു നിൽക്കുന്നതും അവൾ കണ്ടു. അവർ ആരാ

ണെന്നും പശുവിനെ പിടിച്ചു നിൎത്തിയിരിക്കുന്നതു് എന്തിനാണെന്നും ആ കുട്ടിക്കു മനസ്സിലായില്ല. "അയ്യോ! അതിനെ ഒന്നും കാട്ടല്ലേ" എന്നു പറഞ്ഞു് ഈറൻ ഞെക്കിപ്പിഴിഞ്ഞുകൊണ്ടു് അവൾ കുറെ മുമ്പോട്ടു ചെന്നു. ആൽത്തറയുടെ മറവുകൊണ്ടു് അവർ തമ്മിൽ കാണാൻ തരമില്ലെങ്കിലും പശുവിനെ പിടിച്ചിരുന്നാൾ അതിനെ വിട്ടയച്ചു. പശു ചാടി ഓടി അകലെ ചെന്നു നിന്നു തിരിഞ്ഞുനോക്കി പിന്നെയും കുതികുത്തി പാഞ്ഞു. "നോക്കു ഒരു ചേട്ടത്തം! ഇതു വിരണ്ടാൽ പിന്നെ പിടിക്കാനൊന്നുംകൂടി കിട്ടില്ല" എന്നു പറഞ്ഞു് പെൺകിടാവു പശുവിനെ മാടിക്കൊണ്ടുവരുവാൻ പോയി. പശുവിനെ പിടിച്ചു നിൎത്തിയതിൽ ദുഷ്ടവിചാരം ഇല്ലെന്നു് ആ യുവാക്കന്മാരുടെ സംഭാഷണംകൊണ്ടു നമുക്കറിയാം.

ഒന്നാമൻ:—ഇത്ര കൌതുകമുള്ള പശുവിനെ ഞാൻ ഇതിന്നു മുമ്പു കണ്ടിട്ടില്ല. കാമധേനു തന്നെ.

രണ്ടാമൻ:—അനുഭവത്തെക്കുറിച്ചു് അറിയുന്നതിന്നു മുമ്പ് കാഴ്ചയ്ക്കു കൌതുകമുണ്ടെന്നുവെച്ചു കാമധേനുവാക്കിക്കല്പിച്ചതിന്നു കാരണം മതിയായില്ല.

ഒന്നാമൻ:—ഫിഡ്ഢി! കാഴ്ചയിൽ കുററമില്ലാത്തതു് കാൎയ്യത്തിലും തെററില്ല. കണ്ണല്ലേ പ്രമാണം?

രണ്ടാമൻ:—അല്ല. പ്രമാണം മനസ്സാണു്. കാഞ്ഞിരപ്പഴത്തിന്റെ സ്വാദു് കയ്പല്ലേ?

ഒന്നാമൻ:—എടോ, ഉരുണ്ടാൽ നന്നെന്നാണോ തന്റെ വിചാരം? യുക്തി മുട്ടുമ്പോൾ തനിക്കു് ഉരുളിച്ച സ്വാധീനമാകകൊണ്ടായിരിക്കാം അതിൽ തനിക്കു് ഇത്ര പഥ്യം. മനസ്സാണു പ്രമാണം എന്നു പറഞ്ഞിട്ടു് ഇപ്പോൾ ഉരുണ്ടുതുടങ്ങിയോ?

രണ്ടാമൻ:—തൊട്ടതിന്നൊക്കെ എന്നെ കുററം കല്പിക്കുവാൻ അത്രയ്ക്കു മാത്രം യോഗ്യത അപ്പുറത്തില്ല. ഞാൻ ഉരുളുന്നുണ്ടെങ്കിൽ മറെറാരാളെ ഉരുട്ടാനും എനിക്കറിയാം.

ഒന്നാമൻ:—സ്നേഹിതാ! താൻ മനസ്സാക്കുന്ന പ്രമാണത്തിൽ അല്പം പിഴച്ചെഴുതിപ്പോയി.

രണ്ടാമൻ:—എന്റെ പ്രമാണം പിഴച്ചിട്ടില്ല. അങ്ങയുടെ അനുമാനമാണ തെററിയതു്. വല്ല കുളക്കടവിൽ ചെന്നാൽ അനുഭവപ്പെടുത്തിത്തരാം.

ഒന്നാമൻ:—എന്നിട്ടു് താൻ പറയുമ്പോൾ ഞാൻ അവിടെ കിടന്നു് ഒന്നു രണ്ടാൽ തന്റെ അനുമാനവും പ്രമാണവും അനുഭവവും ഒക്കെ, ഇല്ലേ?

രണ്ടാമൻ:—കഴുത്തറ്റം വെള്ളത്തിൽ വെച്ചാണു് അങ്ങേ ഉരുട്ടാൻ ഞാൻ വിചാരിക്കുന്നതു്. സന്ധ്യാവന്ദനം തടാകത്തിന്റെ അക്കരെ പിടിച്ചിട്ട് എന്നല്ലേ അവിടുത്തെ ശപഥം.

ഒന്നാമൻ:—അതെ, അങ്ങിനെ തന്നെയാണു് എന്റെ പ്രതിജ്ഞ.

രണ്ടാമൻ:—ഉരുട്ടലും പിരട്ടലും ആർക്കാണെന്നു നീന്തുമ്പോൾ അറിയാം. അക്കരെ പിടിച്ചേ സന്ധ്യ വന്ദിക്കൂ എന്നു തീർച്ചയുണ്ടെങ്കിൽ അവിടുത്തെ നിത്യകർമ്മം മുടങ്ങും. ഞാനതു ചെയ്യേണ്ടതായും വരും. അതിന്നു ഞാൻ അധികാരിയുമല്ല.

ഒന്നാമൻ:—അതു കൂടാതെ കഴിക്കാം. വേണ്ടി വന്നാൽ അധികാരിയുമാക്കാം. പക്ഷെ നടുക്കെത്തി കയ്യും കാലും കുഴഞ്ഞു മിഴിച്ചാൽ എന്നെക്കൊണ്ടു താ

ഞാൻ സാധിച്ചില്ലെന്നു വരും. അതു മാത്രം ഓൎമ്മ വേണം.

രണ്ടാമൻ:—ചത്താൽ പോകട്ടെ. ഉശിരാണു വലിയതു്.

ഒന്നാമൻ:—അതെ! അതു വെറുതെ കളയാൻ നോക്കരുതു് എന്നാണു ഞാൻ പറഞ്ഞതു്.

രണ്ടാമൻ:—ഞാൻ ഭീരുവല്ല; കാൎയ്യത്തോടടുക്കുമ്പോൾ കാൽ പിന്നോക്കം വെയ്ക്കാൻ ഗുരു എന്നെ ഉപദേശിച്ചിട്ടില്ല.

ഒന്നാമൻ:—എന്നാൽ ഗുരൂപദേശം താൻ തെറ്റിധരിച്ചു. കാൽ പിന്നോക്കം വെയ്ക്കാതെ നീന്താൻ സാധിക്കുമെന്നു് എനിക്കു തോന്നുന്നില്ല.

രണ്ടാമൻ:—അങ്ങയുടെ തോന്നലല്ല എനിക്കു്; തെറ്റിധാരണ ആൎക്കെന്നുടനെ അറിയാം.

ഇങ്ങനെ വാഗ്വാദം ചെയ്തുകൊണ്ടു രണ്ടുപേരും തടാകത്തിന്റെ വക്കത്തെത്തു. ഇരുപേൎക്കും കൗമാൎയ്യം മാഞ്ഞു യൗവ്വനം സ്ഫുരിച്ചുതുടങ്ങീട്ടുണ്ടു്. പ്രായംകൊണ്ടും നടപടികൊണ്ടും ആ യുവാക്കന്മാർ സോദരന്മാരാണെന്നു തോന്നും. എന്നാൽ ഉത്തരപ്രത്യുത്തരങ്ങളിൽ ബദ്ധവൈരികളെപ്പോലെയാണു് അവരുടെ പെരുമാററം. ആയാസപ്രിയന്മാരായ യുവാക്കന്മാർ അരയും തലയും മുറുക്കി തോയാശയത്തിന്റെ മറുകര പററുവാൻ യത്നിച്ചുതുടങ്ങി. വിളിപ്പാടകലം അവർ ജലക്രീഡയായി കഴിച്ചു. പിന്നെ കുറേ ദൂരം പാശി പിടിച്ചു തുഴഞ്ഞുകഴിഞ്ഞു. ഇനി ആയാസപ്പെടുവാൻ പ്രയാസമാണെന്നു് ഇളയവനു തോന്നി. ഊക്കു ശമിച്ചു, ലാക്കു പിഴച്ചു. അല്പ

വിഷമിച്ചു പിന്നൊഴിച്ചു. സാഹസപ്രവൃത്തിയിൽനിന്നു വിരമിക്കുവാൻ സ്നേഹിതനെ വിളിച്ചു നിലവിളിച്ചു. മററവൻ ആരും കൂട്ടാക്കിയില്ല.

മൂത്തവൻ മുഷ്ക്കോടുകൂടി മുന്നോട്ടു നീന്തിക്കേറുന്നു. തടാകത്തിൻെറ മുക്കാൽ ഭാഗവും തരക്കേടുകൂടാതെ കഴിഞ്ഞു. പിന്നീടു മാന്ദ്യം കണ്ടുതുടങ്ങി. കൈകാൽ കുഴഞ്ഞപ്പോൾ നില ആഞ്ഞുനോക്കി. ഒന്നും കിട്ടുന്നില്ല. വന്നതുവന്നു എന്ന നിലയ്ക്കു് കുറേക്കൂടി തുഴഞ്ഞുചെന്നു. കയററം നിന്നു. വെള്ളത്തിന്നു മീതെ പാറികിടപ്പാൻ ശ്രമിച്ചു; അതു സാധിച്ചില്ല. ആൾ മയങ്ങി; അടുത്തുള്ള ഇടത്തേക്കരെ പിടിക്കാൻ നോക്കി. നീന്തൽ പോയി എന്തലായി. എന്തായാലും കര പററുവാനുള്ള കരുത്തും കതിരവനും ഒന്നിച്ചു് അസ്തമിച്ചു.

ഓടിപ്പോയ പശുവിനെ തേടിപ്പിടിച്ചു നമ്മുടെ പൊൻകിടാവു് വീണ്ടും തടാകത്തിൽ വന്നിറങ്ങി. നേരം പോയതുകൊണ്ടു് പശുവിനെ കുളിപ്പിക്കുവാൻ ബദ്ധപ്പെട്ടു കയർ പിടിച്ചു വലിച്ചു. പശു പിന്നാഞ്ഞുനിന്നു. "നിൻെറ ഈ ഊററമൊന്നും കുറച്ചു മുമ്പു കണ്ടില്ലല്ലോ; അവർ പിടിച്ചപ്പോൾ പട്ടിയെപ്പോലെ നിലവിളിക്കയല്ലേ ചെയ്തതു്; എന്നോടാണോ ഇളതരം; ഇനിക്കും ശക്തിയില്ലെന്നു കരുതേണ്ട. ഇറങ്ങു ഇങ്ങോട്ടു്" എന്നു പറഞ്ഞു് പശുവിനെ വലിച്ചിറക്കി തേച്ചുകഴുകി കയറഴിച്ചു ചളി കളഞ്ഞു കൈത്തണ്ടയിൽ വളയം പററി എടുത്തുകൊണ്ടു നില്ക്കുമ്പോൾ അടുക്കലേക്കു് എന്തോ ഒരു സാധനം ഏന്തിവരുന്നതുപോലെ അവൾക്കു തോന്നി. ചീങ്കണ്ണിയാണെന്നു വിചാരിച്ചു രണ്ടടി പി

ന്നോക്കം കേറിനിന്നു. കരയ്ക്കടുത്തു വരുന്ന ജന്തു മുങ്ങിപ്പൊങ്ങുന്നതിനിടയ്ക്ക് ഒരു ഭയങ്കരശബ്ദം പുറപ്പെടുവിച്ചു. ഭയത്താലോ, അനുകമ്പയാലോ എന്തോ വളയം ചുററി എടുത്തിരുന്ന കയർ അവർ വെള്ളത്തിലേയ്ക്ക വലിച്ചെറിഞ്ഞു കരയ്ക്ക കേറി. കയർ വീണതോടുകൂടി അതു താണു. കയർ കീഴ്പോട്ടു വലിഞ്ഞു. പശു പരിഭ്രമിച്ച് മുന്നോട്ടു പാഞ്ഞു. കഴുത്തിൽ കുടുങ്ങിയ കയറോടുകൂടി ഒരു മനുഷ്യശരീരത്തെ പശു വലിച്ചു കരയ്ക്കേററുകയും ചെയ്തു.



# VII

## നടനകല

[കലയെ സാമാന്യമായും നടനകലയെ പ്രത്യേകമായും ഈ ലേഖനത്തിൽ വിവരിച്ചിരിക്കുന്നു. നമ്മുടെ ആട്ടക്കഥകളുടെ നടനം ഏതുതരം നടനകലയിൽ ഉൾപ്പെട്ടമെന്നും ഇതിൽ ചൂണ്ടിക്കാണിച്ചിട്ടുണ്ട്.]

സാധനങ്ങളുടെ സൃഷ്ടിയിൽ പ്രകടിതമാകുന്ന പാടവമാണ് കല. ഒരു ഓട്ടുപാത്രം നിർമ്മിക്കുന്നതിലും, ഒരു കാവ്യം രചിക്കുന്നതിലും നിർമ്മാണസാമർത്ഥ്യം പ്രത്യക്ഷമാകുന്നുണ്ടെങ്കിൽ, അവ രണ്ടും കലാകൃതികളാണെന്നു പറയാം. അവ രണ്ടും നിർമ്മാണപാടവം കാണിക്കുന്നില്ലെങ്കിൽ, അവ കലാകൃതികൾ ആകുന്നതേയല്ല. കലയെ പ്രയോജനകരമായ കലയെന്നും, ലളിതകല, അഥവാ, സുന്ദരകലയെന്നും രണ്ടു തരമായി സാധാരണയായി വിഭജിക്കാറുണ്ട്. ഒരു ഓട്ടുപാത്രം വെള്ളം കോരിവയ്ക്കുന്നതിന് ഉപയോഗപ്പെടുന്നു. തന്മൂലം അതു മനുഷ്യൻെറ ഒരു കായികമായ ആവശ്യത്തിന് ഉപകരിക്കുന്നു. അതുകൊണ്ട് അതിൽ പ്രകടിതമായ കലയ്ക്കു് പ്രയോജനകരമായ കല എന്നു പേരു കിട്ടി. നേരേ മറിച്ച് ഒരു കാവ്യം വായിക്കുമ്പോൾ അതു നമ്മുടെ ശാരീരികമായ യാതൊരു ആവശ്യവും നിറവേറുന്നില്ല. അതു് നമ്മുടെ മനസ്സിൽ ആനന്ദം ജനിപ്പിക്കുന്നതേയുള്ളു. തന്നിമിത്തം അതു് മനുഷ്യൻെറ ഒരു മാനസികമായ ആവശ്യം നിറവേറുകയാണു ചെയ്യുന്നതു്. അതിനാൽ അതിൽ പ്രകടിതമായ കലയ്ക്കു് ലളിതകല, അഥവാ, സുന്ദരകല

എന്ന നാമം ലഭിച്ചു. ഒരു ഓട്ടുപാത്രം ഉണ്ടാക്കുമ്പോൾ, അതു് ഇന്ന ഉപയോഗത്തിനാണെന്നുള്ളതു് ആദ്യമേ തന്നെ സുവ്യക്തമാണു്. നേരേമറിച്ചു്, ഒരു കാവ്യം രചിക്കുമ്പോൾ അതിന്റെ പ്രയോജനം ആദ്യമേതന്നെ സുവ്യക്തമാകുന്നില്ല. ഇവയാകുന്നു പ്രയോജനകരമായ കലയും സുന്ദരകലയും തമ്മിൽ സാധാരണയായി സങ്കല്പിക്കാറുള്ള വ്യത്യാസങ്ങൾ.

പ്രയോജനകരമായ കലയും സുന്ദരകലയും തമ്മിൽ ദൈനന്ദിനജീവിതത്തിൽ നാം സങ്കല്പിക്കാറുള്ള പ്രസ്തുത വ്യത്യാസങ്ങൾ ശാസ്ത്രീയമായി സാധൂകരിക്കാവുന്നവയല്ലെന്നും ഇവിടെ ഓർമ്മിക്കേണ്ടതാണു്. നവീന മനശ്ശാസ്ത്രജ്ഞന്മാരിൽ ഒരുകൂട്ടർ മനസ്സിനും ശരീരത്തിനും തമ്മിൽ നാം സങ്കല്പിക്കാറുള്ള വ്യത്യാസം മിഥ്യയാണെന്നു വാദിക്കുന്നുണ്ടു്. ഒരു ഓട്ടുപാത്രത്തിൽ പ്രകടിതമായ നിർമ്മാണപാടവം കണ്ടു നമുക്കുണ്ടാകുന്ന ആനന്ദത്തിനും, ഒരു കവിത വായിക്കുമ്പോൾ നമ്മിൽ ജനിക്കുന്ന ആനന്ദത്തിനും തമ്മിൽ യഥാർത്ഥമായി യാതൊരു വ്യത്യാസവുമില്ല. മനസ്സിനും ശരീരത്തിനും തമ്മിൽ ഐക്യമോ, ഏററവും അടുത്ത ബാന്ധവമോ ഉള്ളതിനാൽ, മാനസികമായ പ്രയോജനവും, ശാരീരികമായ പ്രയോജനവും തമ്മിലുണ്ടെന്നു തോന്നുന്ന വ്യത്യാസവും യഥാർത്ഥമായിട്ടുള്ളതല്ല. പ്രയോജനത്തെ സംബന്ധിച്ചുള്ള സുവ്യക്തതയും അവ്യക്തതയും ശാസ്ത്രീയമായി സ്ഥാപിക്കുവാൻ പ്രയാസമാണു്. ശാസ്ത്രദൃഷ്ട്യാ പ്രയോജനകരമായ കലയും സുന്ദരകലയും തമ്മിൽ വ്യത്യാസമില്ലെങ്കിലും, പ്രായോഗികമായി അവയും തമ്മിൽ ഒരുകർ വ്യത്യാസം

കല്പിച്ചിട്ടുള്ളതിനാൽ, നമുക്ക് അതു സ്വീകരിച്ചേ മതിയാവൂ.

കല അറുപത്തിനാലുണ്ടെന്നു ഹിന്ദുക്കളും, എഴുപത്തിരണ്ടുണ്ടെന്നു ജൈനന്മാരും വിശ്വസിച്ചുവന്നിരുന്നു. പാശ്ചാത്യരുടെ ദൃഷ്ടിയിൽ കലയുടെ സംഖ്യയ്ക്ക് അതിരില്ല. കല ഇങ്ങിനെ അനവധി ഉണ്ടെങ്കിലും, അതിന്റെ ഒരു വിഭാഗമായ സുന്ദരകലയിൽ സംഗീതം, കാവ്യം അഥവാ സാഹിത്യം, ചിത്രമെഴുത്ത്, വാസ്തുശില്പം, പ്രതിമാശില്പം, നൃത്തം, നടനം അഥവാ നാട്യം എന്ന് ഏഴെണ്ണമുള്ളതായിട്ടാണ് സാധാരണയായി വിചാരിച്ചുവരുന്നതു്. ഈ ഏഴു സുന്ദരകലകളിൽ ചിലതിനെ കൂട്ടിച്ചേർത്തു് സുന്ദരകലയിൽ തന്നെ ചില തരംതിരിപ്പുകളും ഇല്ലാതില്ല. ഉദാഹരണമായി, സംഗീതവും സാഹിത്യവും നാം ശ്രവണേന്ദ്രിയത്തിൽകൂടി അനുഭവിച്ചു രസിക്കുന്നതിനാൽ അവയ്ക്കു ശ്രാവ്യകലകളെന്നും, ശേഷിച്ച സുന്ദരകലകളെ നാം നയനേന്ദ്രിയത്തിൽകൂടി അനുഭവിച്ചു രസിക്കുന്നതിനാൽ അവയ്ക്ക് ദൃശ്യകലകളെന്നും പേരുകൾ ലഭിച്ചിട്ടുണ്ട്. മററുള്ള തരംതിരിപ്പുകളെ ഇവിടെ പ്രസ്താവിക്കുന്നില്ല.

കാണികളിലോ, വായനക്കാരിലോ, രസം, അതായതു്, കലാപരമായ ഒരു ആനന്ദാനുഭവം, ജനിപ്പിക്കുക എന്നതാണ് സകല സുന്ദരകലകളുടേയും ഉദ്ദേശം. ഇതിന് ഓരോ കലയും സ്വീകരിച്ചിട്ടുള്ള കരുക്കൾ മാറിമാറിയിരിക്കുന്നതാണ്. നൃത്തം താളാനുസൃതങ്ങളായ അംഗവിക്ഷേപങ്ങളാൽ പ്രേക്ഷകനിൽ രസം ജനിപ്പിക്കുന്നു. രേഖകളും വർണ്ണങ്ങളുമാണ് കാണികളിൽ രസം അങ്കുരിപ്പിക്കുവാൻ ചിത്രകല ഉപയോഗപ്പെടുത്തുന്ന കരു

ങ്ങൾ. കാവ്യം വാക്കുകളേയും, സംഗീതം നാദത്തേയും, ശില്പം ഘനത്തേയും കരുക്കളായി സ്വീകരിച്ചിരിക്കുന്നു. നടനകലയാകട്ടെ, അനുകരണാത്മകങ്ങളായ അംഗചലനങ്ങളെയാണ് പ്രേക്ഷകരിൽ രസം ജനിപ്പിക്കുവാൻ ഉതകുന്ന കരുക്കളായി അംഗീകരിച്ചിരിക്കുന്നതു്. പ്രസ്തുത അംഗചലനങ്ങൾ മുഖേന നടനകല പ്രേക്ഷകന്റെ മനസ്സിൽ ഒരു മായാബോധം ഉളവാക്കി അവനിൽ രസം ജനിപ്പിക്കുന്നു. താൻ ആരാണെന്നു ഭാവിക്കുന്നുവോ, ആ മനുഷ്യന്റെ ഭാവങ്ങളേയോ, അതായതു്, വികാരങ്ങളേയോ, തത്തുല്യങ്ങളായവയേയോ പ്രേക്ഷകനിൽ ജനിപ്പിച്ചു് അവരെ രസിപ്പിക്കുകയാണു് നടന്റെ ഉദ്ദേശം. ഇവിടെ രസിപ്പിക്കുക എന്നു പറഞ്ഞതു് ചുവടെ വിവരിക്കുന്ന ഒരു വിസ്തൃതമായ അർത്ഥത്തിലാണെന്നു് ഓർമ്മിക്കണം. പ്രേക്ഷകനു തോന്നുന്നതു് സന്തോഷമായാലും ശരി, സന്താപമായാലും ശരി, കലാദൃഷ്ട്യാ അവ രണ്ടും ഒന്നുപോലെ അവരെ രസിപ്പിക്കുന്നുണ്ടു്. സാധാരണയായി സന്താപംകൊണ്ടു് ഒരുത്തനു രസം ഉണ്ടാകുമെന്നു നാം പറയാറില്ല. നടന്റെ ഉദ്ദേശം തന്നിൽ അനുസ്യൂതമായി വന്നുകൊണ്ടിരിക്കുന്ന ഭാവങ്ങളുടെ, അഥവാ മനോസ്ഥിതികളുടെ സ്വഭാവങ്ങളെക്കുറിച്ചും, തന്മൂലം തന്റെ വ്യക്തിത്വത്തെക്കുറിച്ചും, കാണികളിൽ ഒരു മിഥ്യയായ വിശ്വാസം ജനിപ്പിക്കുന്നതാണെന്നു പറഞ്ഞിട്ടുണ്ടല്ലോ. കാണികളിൽ ജനിക്കുന്ന പ്രസ്തുത മിഥ്യാബോധം പ്രത്യേക തരത്തിലുള്ള ഒന്നാകുന്നു. തന്റെ മനസ്സിൽ ജനിക്കുന്ന വികാരങ്ങൾ മായാവികാരങ്ങളാ

ണ്ടെന്നുള്ള ബോധവും, ആ വികാരങ്ങൾ യഥാർത്ഥമായി അനുഭവിക്കുന്നതിൽ നിന്നു ജനിക്കുന്ന ആനന്ദവും ഒരേ സമയത്തു തന്നെ പ്രേക്ഷകന്റെ മനസ്സിൽ കുടികൊള്ളുന്നുണ്ട്. നടന സാമർത്ഥ്യം കുറയുമ്പോൾ, പ്രേക്ഷകന്റെ പ്രസ്തുത മിഥ്യാബോധം, ആ ആനന്ദാനുഭൂതിയെ നശിപ്പിക്കത്തക്കവണ്ണം പ്രബലമായി വളൎന്നുവരുകയും ചെയ്യും.

നടനം, അഥവാ അഭിനയം നാലുതരത്തിലുണ്ടെന്നും, അവ ആംഗികം, വാചികം, ആഹാൎയ്യം, സാത്വികം എന്നാണെന്നും ഭാരതീയനാട്യശാസ്ത്രജ്ഞന്മാർ അഭിപ്രായപ്പെട്ടിരിക്കുന്നു. തല, കൈയ്, നെഞ്ച്, പാൎശ്വം, കടി എന്ന അംഗങ്ങളെക്കൊണ്ടും, കണ്ണ്, പുരികം, മൂക്ക്, അധരം, കപോലം, താടി എന്ന ഉപാംഗങ്ങളെക്കൊണ്ടും അഭിനയിക്കുന്നതിനാണ് ആംഗികം എന്ന പേരു നൽകിയിരിക്കുന്നത്. വാക്കുകൊണ്ട് അഭിനയിക്കുന്നതിനു വാചികമെന്നും, വേഷഭൂഷാദികളെക്കൊണ്ട് അഭിനയിക്കുന്നതിന് ആഹാൎയ്യമെന്നും, സ്വേദം, സ്തംഭം, രോമാഞ്ചം മുതലായ എട്ടു സാത്വികഭാവങ്ങളെക്കൊണ്ടുള്ള അഭിനയത്തിന് സാത്വികമെന്നും പേരുകൾ പറഞ്ഞുവരുന്നു. നാടകത്തിൽ പ്രസ്തുത നാലുതരം അഭിനയങ്ങളും ഉണ്ടായിരിക്കും. കഥകളിയെ, അഥവാ ആട്ടത്തെപ്പോലെയുള്ള നൃത്യത്തിൽ വാചികം ഒഴിച്ചുള്ള അഭിനയങ്ങളേ കാണുകയുള്ളു. ആട്ടത്തിൽ നടന്മാർ നാടകങ്ങളിലെ നടന്മാരെപ്പോലെ സംസാരിക്കുകയോ, പാടുകയോ ചെയ്യുകയില്ലെന്നും, അവർ ആടുക, അഥവാ

അനുകരിക്കുക മാത്രമേ ചെയ്യുകയുള്ളൂ എന്നും പ്രത്യേകം പറയേണ്ടതില്ലല്ലോ.

നടനത്തെ അപഗ്രഥിച്ചു നോക്കിയാൽ, അതിൽ ഒന്നിനെ തുടൎന്നു് ഒന്നു വരുന്ന മൂന്നു് അംശങ്ങളുണ്ടെന്നു കാണാൻ കഴിയും. അനുകരണം, വ്യാഖ്യാനം, ധ്വനി അഥവാ വ്യഞ്ജനം എന്നാകുന്നു ഇവ. ലോകത്തിൽ നടക്കുന്ന ഒരു പ്രവൃത്തി ഒരു നടൻ കാണുന്നു. ആ പ്രവൃത്തിയിൽ അടങ്ങിയിരിക്കുന്ന അംഗചലനങ്ങളെ അതു പോലെ അയാൾ തന്നിലും ജനിപ്പിക്കുമ്പോൾ, ആ നടൻ ആ പ്രവൃത്തിയെ അനുകരിക്കുകയാണു ചെയ്യുന്നതു്. ഇതുകൊണ്ടു മാത്രം അതു നടനമായിത്തീരുന്നതല്ല. കുരങ്ങിനെപ്പോലെ ഉയൎന്ന പടിയിലുള്ള ഒരു ജന്തുവിനും ഇത്തരം അനുകരണം സുസാദ്ധ്യമാണു്. "അനുകരണം അവസാനിക്കുമ്പോൾ മാത്രമേ കല തുടങ്ങുകയുള്ളൂ" എന്നാണു് ഒസ്കർ വൈൽഡ് എന്ന പ്രസിദ്ധ ഇംഗ്ലീഷ് നാടകകൎത്താവു് അഭിപ്രായപ്പെട്ടിട്ടുള്ളതു്. പ്രസ്തുത പ്രവൃത്തി നടനമായി പരിണമിക്കണമെങ്കിൽ, രണ്ടു പടികൾ കൂടി അതു കടന്നേ തീരൂ. ഒന്നാമതായി, ആ നടൻ ആ പ്രവൃത്തിയെ തന്റെ സ്വന്തമാക്കി അതിൽ അയാളുടെ വ്യക്തിപരമായ സത്തയെ ഉൾക്കൊള്ളിക്കണം. പ്രസ്തുത പ്രവൃത്തിയെ അയാൾ സ്വതന്ത്രമായി വ്യാഖ്യാനിച്ചാൽ മാത്രമേ ഇതു സാദ്ധ്യമാകുകയുള്ളൂ. അനന്തരം, പ്രസ്തുത വ്യാഖ്യാനാനുസരണം അയാൾ ആ പ്രവൃത്തിയിൽ അടങ്ങിയിട്ടുള്ള ചലനങ്ങളേയും, അവയുടെ അൎത്ഥങ്ങളേയും പ്രായേണ ധ്വന്യാത്മകങ്ങളായ ചില ചലനങ്ങളാൽ പ്രത്യക്ഷപ്പെടുത്തുന്നു. ഇതോടുകൂടി നടനം പൂൎണ്ണമാകുകയും ചെയ്യുന്നു. ഏതു് അഭിനയത്തിലും പടിപ്പടിയായുള്ള ഈ മൂന്നു് അംശങ്ങളും ഉണ്ടു

11

യിരിക്കമെങ്കിലും, രംഗത്തിൽ പ്രേക്ഷകർ കാണുന്നതു് മൂന്നാംദശയിലെ പ്രസ്തുത പ്രായേണ ധ്വന്യാത്മകങ്ങളായ ചലനങ്ങൾ മാത്രമാണു്.

നടനത്തെ സാദൃശ്യാത്മകനടനമെന്നും, ധ്വന്യാത്മകനടനമെന്നും രണ്ടു പ്രധാന തരങ്ങളായി പാശ്ചാത്യകലാനിരൂപകർ വിഭജിച്ചിട്ടുണ്ടു്. ആധുനിക നാടകാഭിനയങ്ങളിൽ സാദൃശ്യാത്മകനടനവും, കഥകളിയിൽ ധ്വന്യാത്മകനടനവും കാണാം. നടനം സാദൃശ്യാത്മകമായാലും ശരി, ധ്വന്യാത്മകമായാലും ശരി, കുറെയെങ്കിലും ധ്വന്യാത്മകത്വം അതിൽ ഉണ്ടായിരുന്നേ മതിയാവൂ. ഇതിനു മൌലികമായ കാരണം "കലയ്ക്കു ധ്വന്യാത്മകത്വമുള്ളതു്, മനുഷ്യനു ധ്വന്യാത്മകത്വമുള്ളതുകൊണ്ടുതന്നെ" എന്നുള്ള ഓസ്കർവൈൽഡിന്റെ വാക്കുകളിൽ വിവരിക്കാം. സകല സൃഷ്ടികളെയും നിർമ്മിക്കുന്നതിൽ സൃഷ്ടികർത്താവു സ്വീകരിച്ചിട്ടുള്ള പ്രധാനതത്വങ്ങളെ, സൃഷ്ടികളിൽ വെച്ചു് ഉത്തമനായ മനുഷ്യനിൽ നിന്നു മനസ്സിലാക്കാവുന്നതാണു്. മനുഷ്യൻ സൃഷ്ടിതത്വങ്ങളെ ധ്വനിപ്പിക്കുന്നു എന്നു് ഇതിനെ മറ്റൊരുവിധത്തിൽ പറയാം. അതുപോലെ തന്നെ കലയുടെ മൌലികതത്വങ്ങൾ ഓരോ ഉത്തമകലാസൃഷ്ടിയും ധ്വനിപ്പിക്കുന്നതാണു്. വികാരങ്ങളെ അംഗവിക്ഷേപങ്ങൾ, അഥവാ ചലനങ്ങൾകൊണ്ടു മാത്രമേ പ്രത്യക്ഷപ്പെടുത്തുവാൻ സാധിക്കുകയുള്ളല്ലോ. ഈ അംഗവിക്ഷേപങ്ങളിൽ, അഥവാ ചലനങ്ങളിൽ ചിലതിനു് മററുള്ളവയെക്കൂടി ധ്വനിപ്പിക്കുവാൻ കഴിയും. ഒരു നടൻ അനുകരിക്കുന്ന പ്രവൃത്തിയിൽ അസംഖ്യം അതിസൂക്ഷ്മങ്ങളായ അംഗവിക്ഷേപങ്ങൾ അടങ്ങിയിരിക്കും. ഇവയെ മുഴുവനും അയാൾക്കു് അനുകരിക്കുവാൻ സാധിക്കായ്കയാൽ,

അവയെ എല്ലാം ധ്വനിപ്പിക്കുന്ന ഏതാനും ചില അംഗവിക്ഷേപങ്ങളെ അവർക്കു തിരഞ്ഞെടുക്കേണ്ടതായി വരുന്നു. ഇതുകൊണ്ടാണ് ധ്വന്യാത്മകങ്ങളായ ഏതാനും അംഗചലനങ്ങൾ കൂടാതെ യാതൊരുതരം അഭിനയവും സാദ്ധ്യമല്ലെന്നു മുകളിൽ പ്രസ്താവിച്ചതും.

നടനത്തെ സാദൃശ്യാത്മകനടനമെന്നും, ധ്വന്യാത്മകനടനമെന്നും രണ്ടായി തരംതിരിച്ചിട്ടുണ്ടെന്നു മുൻപു പ്രസ്താവിച്ചിട്ടുണ്ടല്ലോ. ഇവയ്ക്കു ഓരോ ഉദാഹരണമെടുത്തു് ഇവ തമ്മിലുള്ള പ്രധാന വ്യത്യാസം വിശദമാക്കാം. സാദൃശ്യാത്മകനടനത്തിനു് മകുടോദാഹരണമായി റഷ്യയിലെ മോസ്കോ ആർട്ട് തിയേറ്റർ പ്രവർത്തകർ സ്വീകരിച്ചിട്ടുള്ള സ്റ്റാനിസ്ലാവ്സ്കിപദ്ധതി എടുക്കാവുന്നതാണു്. ഈ പദ്ധതി അനുസരിച്ചു് നടന്മാർ അഭിനയിക്കുവാൻ പോകുന്ന നാടകത്തിലെ ഓരോ ഘട്ടങ്ങളിലും കഥാപാത്രങ്ങൾക്കു് ഉണ്ടായിരിക്കേണ്ട മനസ്ഥിതിയെ പററി റിഹേർസൽസമയത്തു് ഒരു വാദപ്രതിവാദം നടത്തുന്നതാണു്. നടന്മാരിൽ സന്ദർഭോചിതങ്ങളായ മനസ്ഥിതികൾ യഥാവസരം ജനിക്കുന്നതിനുള്ള പരിശീലനങ്ങൾ അവക്കു നൽകുകയും ചെയ്യും. ഇങ്ങനെ അഭിനയിക്കേണ്ട ഭാവങ്ങളെ പററി നടന്മാക്കു് നല്ല പരിശീലനങ്ങൾ നൽകിയതിനു ശേഷം, പ്രസ്തുത ഭാവങ്ങൾക്കു് ഉചിതമായിട്ടുള്ള അംഗചലനങ്ങൾ യഥേഷ്ടം നാടകാഭിനയസന്ദർഭങ്ങളിൽ ഉണ്ടാക്കുന്നതിനുള്ള സ്വാതന്ത്ര്യം അവക്കു തന്നെ വിട്ടുകൊടുക്കുകയാണു ചെയ്യുന്നതു്. ഭാവം ശരിയായി ഉണ്ടായാൽ, നടന്മാർ പൂർവ്വനിർദ്ദേശമെന്യേ അതിനു് അനുരൂപങ്ങളായ അംഗചലനങ്ങൾ സ്വയമേവ ഉണ്ടാക്കിക്കൊള്ളും എന്നതാണു് ഇതിൽ അന്തർഭവിച്ചിരിക്കുന്ന മൌലികതത്വം.

സാദൃശ്യാത്മകനടനം കണ്ടു രസിക്കുന്നതിന്നു പ്രത്യേക പരിശീലനം ഒന്നുംതന്നെ ആവശ്യവുമില്ല.

കഥകളിയിലെ നടനത്തിൽ ധ്വന്യാത്മകനടനത്തിന്റെ സമ്പൂർണ്ണമായ രൂപമാണു നാം കാണുന്നതു്. ഓരോ ഭാവങ്ങൾക്കും ഇന്ന ഇന്ന അംഗചലനങ്ങൾ വേണ്ടതാണെന്നു മുൻനിർദ്ദേശം അതിൽ ഉണ്ടായിരിക്കുകയും, ആ നിർദ്ദേശങ്ങളിൽ നിന്നും അണുമാത്രം വ്യതിചലിക്കാതെ കഥകളിയിലെ നടന്മാർ, അഥവാ ആട്ടക്കാർ അവയെ അഭിനയിക്കുകയും ചെയ്യും. പ്രസ്തുത മുൻനിർദ്ദേശങ്ങൾ ഏറിയകൂറും ധ്വന്യാത്മകങ്ങളായ ചലനങ്ങളെ നിർദ്ദേശിക്കുന്നവയും ആയിരിക്കും. ഇതിനും പുറമെ, ആട്ടക്കഥകളുടെ അഭിനയത്തിൽ മുദ്രകൾക്കു് — അതായതു് ഒററക്കൈയ്യുകൊണ്ടും ഇരട്ടക്കൈയ്യുകൊണ്ടും കാണിക്കുന്ന സങ്കേതാത്മകങ്ങളായ ആംഗ്യങ്ങൾക്കു് — സർവ്വപ്രാധാന്യം ഉണ്ടായിരിക്കുന്നതുമാണു്. ഉദാഹരണമായി, പതാകം എന്ന മുദ്ര എടുക്കാം. വിരലുകളെല്ലാം അടുപ്പിച്ചു നിവർത്തി നിർത്തുകയും, പെരുവിരൽ അല്പം വളയ്ക്കുകയും ചെയ്താൽ പതാകം, അതായതു് കൊടിക്കൂറ എന്നതിനു് മുദ്രക്കൈയ്യായി. മുഷ്ടിപിടിച്ചു മുഖത്തിനു നേരെയാക്കി മാറോടു ചേർത്തു് അമ്മാനമാടുന്നതുപോലെ കാണിച്ചാൽ പാട്ടു് എന്നതിന്നു മുദ്രക്കൈയ്യായി. ഈ മുദ്രകൾ ധ്വന്യാത്മകങ്ങളായ ചിഹ്നങ്ങളാകയാൽ, അവ ആട്ടത്തിലെ ധ്വന്യാത്മകങ്ങളായ അംഗചലനങ്ങൾക്കു് അനുയോജ്യമായിട്ടുള്ളവതന്നെ. ആട്ടത്തിലെ അഭിനയം കണ്ടു രസിക്കുന്നതിനു് ഈ ധ്വന്യാത്മകതത്ത്വത്തിന്റെ പ്രാചുര്യം നിമിത്തം പ്രത്യേകപരിശീലനം കൂടിയേ തീരൂ.

# VIII

# ശരീരവും, മനസ്സും തമ്മിലുള്ള ബന്ധം

[ഒരു നല്ല ഗദ്യമെഴുത്തുകാരനും, പണ്ഡിതനുമാണ് റാവുസാഹിബ് ഒ. എം. ചെറിയാൻ അവർകൾ. അദ്ദേഹത്തിന്റെ മനശ്ശാസ്ത്രസംബന്ധമായ "മനസ്സിന്റെ മാനദണ്ഡം" എന്ന കൃതിയിൽ നിന്നെടുത്തിട്ടുള്ള ഈ പ്രബന്ധം ദൈനംദിനജീവിതത്തിൽ നാം അവശ്യം അറിഞ്ഞിരിക്കേണ്ടതായ ഒരു അതിപ്രധാന സംഗതി വിവരിച്ചിരിക്കുന്നു]

ശരീരവും മനസ്സും രണ്ടു രണ്ടാണ് എന്ന് എല്ലാവർക്കും അറിയാം. അവയിൽ ഓരോന്നിന്റേയും സ്വഭാവത്തേയും ലക്ഷണങ്ങളേയും കുറിച്ചു താത്വികന്മാരുടെ ഇടയിൽ വലിയ അഭിപ്രായഭേദങ്ങൾ ഉണ്ടായിട്ടുണ്ട്; ഇനിയും ഉണ്ടാവുകയും ചെയ്യാം.

എന്നാൽ ശരീരം ഇന്നതു്, മനസ്സ് ഇന്നതു് എന്ന് നമ്മുടെ ജീവിതത്തിൽ നാം നിർണ്ണയം ചെയ്തിട്ടുണ്ട്. സാധാരണ സംഗതികളെ സംബന്ധിച്ച് ആ നിർണ്ണയം കാര്യക്ഷമവും ആണ്. ഒരു മനുഷ്യന്റെ മനസ്സ് എന്നു പറഞ്ഞാൽ ആ മനുഷ്യന്റെ പ്രജ്ഞകളുടേയും, വികാരങ്ങളുടേയും, നിർദ്ദേശങ്ങളുടേയും (Processes of will) സമുദായം ആകുന്നു എന്നു പറയാവു ക്രമേണ പരിച്ഛേദിച്ചു ഗ്രഹിക്കുന്നതായിരിക്കും. പ്രജ്ഞ, വികാരം, നിർദ്ദേശം ഇവകൾ അന്യോന്യബന്ധമില്ലാതെ വേറെ വേറെ നിൽക്കുമെന്നു ഗ്രഹിക്കരുത്. ഒരു മനഃപ്രവർത്തനത്തിൽ ഒരംശം അധികമായും, മറ്റതു കുറഞ്ഞും ഇരിക്കാവുന്നതു തന്നെ; എന്നാൽ മൂന്നു ലക്ഷണങ്ങളും ഒരു

പോലെ സമ്മേളിച്ചും കാണാം. കൈ പൊള്ളുന്നതിനെ ഒരു കുട്ടി ഗ്രഹിക്കുന്നു എന്നിരിക്കട്ടെ. അതു വികാരപ്രധാനമാണു്, സംശയമില്ല. എന്നാൽ പൊള്ളൽ മൂക്കിന്മേലല്ല, കാലിന്മേലല്ല, കൈമേലാണു്, എന്നു ചെയ്യുന്ന വിവക്ഷനിമിത്തം പ്രജ്ഞയും, നിർദ്ദേശം അനുസരിച്ചു ശ്രദ്ധയെ കൈവിരലിന്മേലേക്കു നടത്തുന്നതിനാൽ നിർദ്ദേശവും പ്രത്യക്ഷമാകുന്നുണ്ടു്. അതുപോലെ പ്രജ്ഞാപ്രധാനമായതോ, നിർദ്ദേശപ്രധാനമായതോ ആയ മനഃസ്പൃഷ്ടീകരണങ്ങളിൽ മററു രണ്ടംശങ്ങളേയും അപ്രധാനങ്ങളായിട്ടെങ്കിലും വിവേചിച്ചു കാണാവുന്നതായിരിക്കും. എന്റെ മനസ്സിന്റെ ഒരു ഭാഗത്തു വികാരവും, അപരഭാഗത്തു പ്രജ്ഞയും, മൂന്നാമതൊരു ഭാഗത്തു നിർദ്ദേശവും സ്ഥിതിചെയ്യുന്നു എന്നല്ല—എന്റെ മുഴുവനായ മനസ്സ്, വികാരങ്ങൾക്കു് അധീനമാകുന്നു, ബോധിക്കുന്നു അല്ലെങ്കിൽ (ആലോചിക്കുന്നു), നിർദ്ദേശിക്കുന്നു എന്നാണു് ഇവിടെ പ്രസ്താവിക്കുന്നതു്. കൃഷ്ണവർണ്ണം മഷിക്കകത്തു സ്ഥിതിചെയ്യുന്നു എന്നല്ല, കൃഷ്ണവർണ്ണം മഷിയുടെ ഒരംശമാണു്; കൊമ്പു് കാളയുടെ തലയിൽ വച്ചിരിക്കുന്നു എന്നല്ല, കൊമ്പു് കാളയുടെ ഒരംശമാകുന്നു എന്നു നാം വിവേചിക്കാറുള്ളതുപോലെ—പ്രജ്ഞകളും വികാരങ്ങളും നിർദ്ദേശങ്ങളും മനസ്സിൽ സ്ഥിതിചെയ്യുന്നു എന്നല്ല, അതുകൾ മനസ്സിന്റെ അംശങ്ങളാകുന്നു എന്നു് നാം ഓർക്കേണ്ടതാണു്.

എന്നാൽ മനുഷ്യന്റെ മനസ്സിന്റെ അംശമായ ഏതെങ്കിലും ഒരു പ്രജ്ഞ, വികാരം അല്ലെങ്കിൽ നിർദ്ദേശം എപ്പോഴും പ്രബുദ്ധമായിരിക്കണം (ബോധത്തിൽ ഉണ്ടാ

ധിരിക്കണം) എന്നു നിർബന്ധമില്ല. ഒരു രൂപയ്ക്കു പതിനാറണ വിലയാണു് എന്നുള്ള സംഗതി, ഇതു വായിക്കുന്ന ആളിന്റെ മനസ്സിന്റെ പ്രജ്ഞയിൽ ഉള്ളതാണു് എന്നിരുന്നാലും, ഇതു വായിക്കുന്ന സന്ദർഭത്തിൽ ആ പ്രജ്ഞ (പ്രബുദ്ധമല്ലാതിരുന്നു) പഠിതാവിന്റെ ബോധത്തിൽ ഇല്ലായിരുന്നു, എന്നു ഞാൻ കരുതുന്നു. "ഓണത്തിന വറുത്തുപ്പേരി ഉണ്ടാക്കുക കേരളത്തിൽ സാധാരണമാണു്." ഈ പ്രജ്ഞയും ഈ ഗ്രന്ഥം വായിക്കുന്ന സന്ദർഭത്തിൽ വായിക്കുന്ന ആളിന്റെ മനസ്സിൽ ഉണ്ടായിരുന്നു എങ്കിലും ബോധത്തിൽ ഉണ്ടായിരുന്നിരിക്കാൻ ഇടയില്ല. മനസ്സിന്റെ ഘടകങ്ങളായ പ്രജ്ഞ, വികാരം, നിർദ്ദേശം എന്നിവകൾ ബോധത്തിൽനിന്നു പലപ്പോഴും താണു മറഞ്ഞു നിൽക്കാനിടയുണ്ടു് എന്നതിനു ദൃഷ്ടാന്തങ്ങളെ വർദ്ധിപ്പിക്കുവാൻ പ്രയാസമില്ല. അങ്ങനെ ദൂരെ നിൽക്കുന്ന പ്രജ്ഞകൾ മുതലായവയും മനസ്സിന്റെ അംശങ്ങൾ തന്നെ. ആയതിനാൽ മനസ്സ് എന്നതിന് മുൻ പറഞ്ഞ വിവരണത്തെ ഇങ്ങനെ വികസിപ്പിക്കാം. ബോധത്തിൽ ഇപ്പോൾ ഉള്ളവയും ഭൂതത്തിൽ ഉണ്ടായിരുന്നവയും ആയ പ്രജ്ഞകൾ, വികാരങ്ങൾ, നിർദ്ദേശരീതികൾ എന്ന വാസ്തവങ്ങളുടെ സമുദായമാകുന്നു മനസ്സ്. മനസ്സ് എന്താണെന്നു് ഇവിടെ വിവരിക്കുന്നില്ല; താത്വികന്മാരുടെ ഇടയിൽ, ആ ഭാഗം ഇന്നും ഒരു വാദവിഷയമാണു്. പ്രജ്ഞാത്മകമായും വികാരാത്മകമായും നിർദ്ദേശാത്മകമായും യാതൊന്നു പ്രത്യക്ഷമാകുന്നു, അതിനെ വിദ്വാന്മാർ മനസ്സ് എന്നു പറയുന്നു.

പ്രവൃത്തി എടുക്കുന്ന വിഷയത്തിൽ മനസ്സും ശരീരവും എത്ര ഗാഢമായി സംബന്ധങ്ങളായിരിക്കുന്നു

എന്നുള്ള സംഗതി മിക്കവാറും അറിഞ്ഞുകൂടാത്തതാകുന്നു. എന്നാൽ ഇതുകൾ തമ്മിലുള്ള സംബന്ധപ്രകാരങ്ങളെ പ്രത്യക്ഷീകരിക്കുവാൻ വലിയ പ്രയാസമില്ല. നമ്മുടെ നിർദ്ദേശങ്ങളെ അനുസരിച്ച് (എന്നു പറഞ്ഞാൽ മനസ്സിനെ അനുസരിച്ച്) കൈകാലുകൾ പൊക്കി എടുക്കുന്നതും, സന്തോഷം, സന്താപം, കോപം, ദയ, അസൂയ മുതലായ വികാരങ്ങളെ അനുസരിച്ച് (എന്നു പറഞ്ഞാൽ മനസ്സിനെ അനുസരിച്ച്) പല്ലിന്മേൽനിന്നു ചിറി മാറുക (ചിരിക്കുക), കണ്ണുനീർ ഒഴുകുക, മുഖമാംസം മുറുകുക, മുഖമാംസം അയയുക, മുഖവർണ്ണം മാറുക എന്നിങ്ങനെ രീതിഭേദങ്ങൾ ഉണ്ടാവുന്നതും, ഉഗ്രമായ വിചാരം തലവേദനയെ ഉത്ഭവിപ്പിക്കുന്നതും, മനസ്സ് ശരീരത്തിന്മേൽ പ്രവർത്തിക്കും എന്നുള്ളതിന്നു ലക്ഷ്യങ്ങളാണ്. അതുപോലെ തന്നെ നടന്നു ശരീരം ക്ഷീണിക്കുകയോ, വിഷവായു ശ്വസിക്കുകയോ ചെയ്ത മനുഷ്യൻ മനസ്സിനെ പ്രവർത്തിപ്പിക്കുവാൻ അശക്തനാണ് എന്നുള്ളതു്, ശരീരരോഗബാധ മനഃശക്തികളെ കെടുക്കുന്നു എന്നുള്ളതു്, ഔഷധങ്ങളുടെ ശരീരപ്രവേശം മനഃസ്ഥിതിയെ രൂപാന്തരംചെയ്യുന്നു എന്നുള്ളതു്, ദഹനത്തിന്റെ സ്ഥിതി മനസ്സിനെ ആശാസന്തോഷസംപൂർണ്ണമായതോ, നിരാശാസന്താപസംപൂർണ്ണമായതോ ആക്കുന്നു എന്നുള്ളതു്—എന്നിതുകളൊക്കെയും, ശരീരം മനസ്സിന്മേൽ പ്രവർത്തിക്കുന്നു എന്നുള്ളതിന്റെ ലക്ഷ്യങ്ങളാണ്. ഇതുകളെ ഇങ്ങനെ എടുത്തെടുത്തു കാണിക്കുമ്പോൾ അനുകൂലിക്കുന്നവരിൽ പലരും ഇതുകളെ സ്മരിക്കുകയോ, അദ്ധ്യാപനകാർയ്യത്തിൽ ഉപയോഗിക്കുകയോ സാധാരണ ചെയ്യാറില്ല.

ബാലന്മാരുടെ മനസ്സും ശരീരവും വളൎന്നുറച്ചവയല്ല. ആയതിനാൽ അവരെ സംബന്ധിച്ചിടത്തോളം ശരീരം മനസ്സിനേയും മനസ്സു ശരീരത്തേയും അന്യോന്യം അധികം ചലിപ്പിച്ചുകൊണ്ടിരിക്കും. ഒരു് അടി ഏറ്റാൽ അശ്രുധാരാനിരോധം ചെയ്യുന്നതിനോ, ഒന്നു ഭയപ്പെട്ടുപോയാൽ മനസ്സിനെ ശരിയായി നിൎത്തുന്നതിനോ ബാലന്മാർ സാധാരണ ശക്തന്മാരല്ല. ശരീരവും മനസ്സും അന്യോന്യം സംബന്ധമുള്ളതുകളാണു്. ആ സംബന്ധത്തിൻെറ വ്യാപാരപ്രകാരങ്ങളെ അദ്ധ്യാപകന്മാർ അറിഞ്ഞിരിക്കേണ്ടതും തന്നെ.



# IX

## ആഹാരം

ഫലിതപൂർവ്വം ശാസ്ത്രീയവിഷയങ്ങളെ പ്രതിപാദിക്കുന്ന സരസഗദ്യലേഖനകർത്താവായ ഡാക്ടർ കെ. രാമകൃഷ്ണപിള്ള മനുഷ്യരുടെ ആരോഗ്യപരിപാലനത്തിൽ അവരുടെ ഭക്ഷണസാധനങ്ങൾക്കും അവ കഴിക്കുന്ന രീതികൾക്കും ഒരു പ്രധാന പങ്കുണ്ടു് എന്നു് ഈ ലേഖനത്തിൽ വിശദീകരിച്ചിരിക്കുന്നു]

ആധുനികപരിഷ്കാരവലയത്തിൽ പെട്ടു നട്ടംതിരിയുന്ന മനുഷ്യർക്കു് സ്വർഗ്ഗനരകാദികൾ ലഭിക്കുന്നതു് അവരുടെ ദഹനേന്ദ്രിയവീഥിമാർഗ്ഗമാണെന്നു സംശയമന്യേ പറയാവുന്നതാണു്. വായ്മുതൽ നീണ്ടുകിടക്കുന്ന പ്രസ്തുത സജീവപാതയുടെ രണ്ടറ്റത്തും സ്ഥാപിതമായിരിക്കുന്ന 'ടോൾഗേററുകളും' പരിസരങ്ങളും മനുഷ്യന്റെ ആരോഗ്യമുൻസിപ്പാലിററിയുടെ യഥാർത്ഥാവസ്ഥയെ വ്യക്തപ്പെടുത്തുന്നു. പ്രകൃതിനിയമവൈരികളായുപജീവിക്കുന്ന ആധുനിക മനുഷ്യർ, അവരുടെ ബുദ്ധിവൈകല്യത്താൽ, ഈ 'ഗേററു'കളെ "സൂചിക്കുഴ"തുല്യമാക്കി, പാതയെ നാരകസാമ്രാജ്യത്തിലേക്കുള്ള 'പെരുവഴി'യാക്കി രൂപാന്തരപ്പെടുത്തിയതിൽ ആക്ഷം കുണ്ഠിതത്തിനോ അത്ഭുതത്തിനോ അവകാശമില്ല. സാമാന്യബുദ്ധി (Common sense) എത്ര തന്നെ മുറവിളി കൂട്ടിയാലും പരിഷ്കാരമത്തപ്രമത്തരായി, സുഖലോലുപരായി, Society (സമുദായം) എററിക്കററ് ഇത്യാദി നിരർത്ഥകങ്ങളായ പരിഷ്കൃതശൃംഖലകളാൽ ബന്ധിതരായി, കാലം

കഴിക്കുന്ന പ്രാപഞ്ചികബുദ്ധിക്കു യാതൊരുണർവുമുണ്ടാക്കാൻ സാധിക്കുന്നില്ലതന്നെ. വാഹനം ഏതു തന്നെയായാലും വേണ്ടില്ല; വഴിയുടെ സ്ഥിതി എത്ര പരിതാപവുമാകട്ടെ, ടോൾ കൊടുത്താൽ ഏതിനും സഞ്ചാരസ്വാതന്ത്ര്യം ലഭ്യമാണ്. പക്ഷെ, ഈവിധം മനുഷ്യരുടെ "ആരോഗ്യടോൾ" എത്ര കാലം കൊടുപ്പാൻ സാധിക്കുമെന്നുള്ള കാര്യം മാത്രമെങ്കിലും ഗൗരവമായ ആലോചനയ്ക്കു വിഷയീഭവിക്കേണ്ടതാണ്.

ആരോഗ്യജീവിതത്തിൽ എത്രയോ മഹത്തായ സ്ഥാനമാണ് ദഹനേന്ദ്രിയവീഥിയുടെ പ്രവേശനദ്വാരമായ 'വായ്' അർഹിക്കുന്നതെന്നു പറയണമെന്നില്ല. ഈ വീഥിയുടെ രണ്ടററവുംപോലെ (അതായത് വായും, ഗുദവും) അശുദ്ധവും, വൃത്തിഹീനവുമായ മററു ദേഹഭാഗങ്ങൾ ഒന്നുംതന്നെയില്ല. നിത്യവും, ശുഷ്കാന്തിപൂർവം ശുചിപ്പെടുത്താതിരുന്നാൽ മാലിന്യങ്ങൾ വർദ്ധിച്ചു കെട്ടിക്കിടന്നു ദുഷിച്ചുണ്ടാക്കിത്തീർക്കുന്ന അസുഖങ്ങൾക്കതിരില്ല. തന്നെത്തന്നെയും പാർശ്വവർത്തികളേയും ഒന്നുപോലെ ദുരിതമനുഭവിപ്പിക്കാൻ മറെറാരംഗത്തിനും ഇത്രയ്ക്കു സാധിക്കുമെന്നു തോന്നുന്നില്ല.

അധരകവാടങ്ങൾ തുറന്നകമേ പ്രവേശിച്ചാൽ ഏതൊന്നിനും, ദ്വാരപാലന്മാരായ 32 ദന്തവീരന്മാരുടേയും സമ്മർദ്ദനപരിശോധനകൾക്കു ശേഷമേ പിന്നീടുള്ള യാത്ര സാധിക്കയുള്ളു. എന്നാൽ, പല്ലുകൾ പുഴപിടിച്ചും, ഇത്തിൾ നിറഞ്ഞും, അടന്നും, ഇളകിയും ഇരിക്കയാണെങ്കിൽ, സമ്മർദ്ദനവേളയിൽ പല്ലുകളിലുള്ള മലിനതകൾ ആഹാരപദാർത്ഥങ്ങളിൽ കലന്ന് ആമാശയപക്വാശയങ്ങളിൽ പ്രവേശിച്ച് അവയേയും വിഷലിപ്ത

മാകനിത്തീക്കുന്നു. ഇനിയും ആഹാരസാധനങ്ങളിൽ ഒരു കഷണം കേട്ടുപിടിച്ച പല്ലുകൾക്കിടയിൽപെട്ടു ദ്രവിച്ച്, വായിലുള്ള അനേകതരം അണുക്കൾക്ക് ആഹാരമായി ത്തീരുകയും, അതിനാൽ പല്ലുകൾക്ക കൂടുതൽ കേടിനിട വരുത്തുകയും ചെയ്യുന്നു. കൂടാതെ, പുഴുപെട്ടു ശക്തിക്ഷയം ഭവിച്ച പല്ലുകളിൽനിന്നും ചില ദ്രവ്യങ്ങൾ ക്രമേണ മോണയിൽ വ്യാപിച്ച്, നാം സാധാരണയായറിയുന്ന Pyrrohoea (പയോറിയ) അല്ലെങ്കിൽ മോണപഴുപ്പായും പരിണമിക്കുന്നു. എന്നാൽ മൃഗജാലങ്ങളിൽ വച്ചു പരിഷ്കൃതമനുഷ്യനു മാത്രം ദന്തരോഗങ്ങൾ (പുഴു, പയോറിയ) ബാധിച്ചുകാണുവാനുള്ള കാരണമെന്തെന്ന് ഈയവസരത്തിൽ ചിന്തിക്കുന്നതു് അസ്ഥാനത്തിലാകയില്ല. കാരണം ഏററവും നിസ്സാരമായ ഒന്നാണ്. അതായതു്, സർവ്വജീവികളിലും വച്ചു ബുദ്ധിമാനായ മനുഷ്യനു മാത്രമേ അവന്റെ ശരിയായ ആഹാരപദാർത്ഥമെന്തെന്നു തിരിച്ചറിവാനുള്ള ശക്തിക്കുറവുള്ളു. പ്രകൃതി കൃപാപൂർവ്വം അറിഞ്ഞു നിശ്ചയിച്ചിട്ടുള്ള ആഹാരസാധനങ്ങൾ മാത്രം ഭക്ഷിച്ചു തൃപ്തിപ്പെട്ടിരുന്നുവെങ്കിൽ, മനുഷ്യനും ദന്തരോഗങ്ങൾ കൂടാതെ തന്നെ ജീവിക്കാമായിരുന്നു. ധ്രുവപ്രദേശങ്ങളിലും മററും വസിക്കുന്ന മൃഗപ്രായരായ എസ്കിമൊ, മാവോറിസ് എന്നിവരുടെയിടയിൽ ദന്തരോഗങ്ങൾ കേട്ടറിഞ്ഞിട്ടുപോലുമില്ല. അവരുടെ ആഹാരപദാർത്ഥങ്ങളെല്ലാം പ്രകൃതി നിശ്ചയിച്ചിട്ടുള്ളവയും, പരിഷ്കാരജന്യമായ പാചകവിദ്യകളാൽ ഫലശൂന്യമാക്കപ്പെടാത്തവയുമാണെന്നു കാണാം.

പ്രകൃത്യനുസരണമായ ആഹാരപദാർത്ഥങ്ങൾക്കുള്ള പ്രത്യേകത അവ എന്തുതന്നെയായിരുന്നാലും ഉമിനീർ

ധാരാളം പ്രവഹിപ്പാൻ സഹായിക്കുന്നു എന്നുള്ളതാണു്. പുരാതനമനുഷ്യൻെറ ആഹാരങ്ങളെക്കുറിച്ചു് പര്യാലോചിക്കുമ്പോൾ ഈയൊരു ഗുണം വിസ്മരിക്കാൻ പാടില്ല. പല്ലിനേയും അവയ്ക്കുണ്ടാകാവുന്ന രോഗങ്ങളേയും സംബന്ധിച്ചിടത്തോളം, ഉമിനീരിനുള്ള പ്രാധാന്യത്തെപ്പററി ഒരുവരും ശരിയായി ധരിച്ചിട്ടുണ്ടെന്നു തോന്നുന്നില്ല. ഉമിനീരിൽ (Ptyalin) ടയാലിൻ എന്നൊരു സാധനമുണ്ടെന്നും, അതു് ആഹാരത്തോടു യോജിച്ചു് ആമാശയപാകപാത്രങ്ങളിൽ പ്രവേശിച്ചു് അനന്തരം ദഹനത്തെ സഹായിക്കുന്നുണ്ടെന്നും മാത്രമേ മുഖ്യമായി ഏവരും ഗണിച്ചിട്ടുള്ളു. ഉമിനീരിൻെറ പ്രസ്തുത കൃത്യത്തിൻെറ പ്രാധാന്യതയെ ഇവിടെ വിഗണിക്കയോ നിഷേധിക്കയോ ചെയ്യേണ്ട ആവശ്യമില്ല. എന്നാൽ ഇതിലുപരിയായിട്ടുള്ളതു് ഉമിനീരിൻെറ ദന്തധാവനശക്തിയാണു്. കണ്ണുനീർ നയനങ്ങളെ എന്നവണ്ണം ഉമിനീർ, വാ, പല്ലു് ഇവയെ സദാ ശുചിപ്പെടുത്താനുദ്ദേശിച്ചിട്ടുള്ള ഒരു ദ്രാവകമാണു്. പ്രസ്തുത കൃത്യനിർവ്വഹണത്തിനുള്ള സാധനങ്ങളാണു് ഉമിനീരിലധികമായുള്ളതു്. മനുഷ്യനു മൂന്നു ജോടി ഉമിനീർസ്ഥാനങ്ങളുണ്ടു്. ഇതുകളിൽ നിന്നും ദിനംപ്രതി അനേകമിടങ്ങഴി നീരോളം വായിലേക്കു പ്രവഹിക്കുന്നു. രാപകൽ വ്യത്യാസംകൂടാതെ ഉമിനീർ ഒഴുകിക്കൊണ്ടിരിക്കുന്നു. എങ്കിലും ചില പ്രത്യേക സാധനങ്ങൾ കാണുമ്പോഴും വായിലിടുമ്പോഴും (ചിലക്കു മണക്കുമ്പോഴും ഓർമ്മിപ്പിൽതന്നെയും) ഉമിനീർ കൂടുതലായി പ്രവഹിക്കുന്നു. മററു ചില പദാൎത്ഥങ്ങൾ ഈ പ്രവാഹത്തെ തടയുന്നുണ്ടെന്നുള്ളതും ഓർക്കേണ്ടതാണു്. റൊട്ടി, നൈ, ചായ, മാംസം ഇത്യാദികൾ

ഉമിനീരിനെ കുറയ്ക്കുകയാണു ചെയ്യുന്നതു്. ഇതിൽനിന്നും പ്രകൃത്യായുള്ള ദന്തസംരക്ഷ, ആഹാരത്തിനനുയോജിച്ചിരിക്കുമെന്നു തെളിയുമെല്ലോ. അതായതു് പാചകം ചെയ്തും മററും പ്രകൃത്യായുള്ള ഗുണങ്ങൾ നഷ്ടപ്പെടാത്തതായ ആഹാരപദാൎത്ഥങ്ങളാണു് നമുക്കും നമ്മുടെ പല്ലുകൾക്കും അത്യാവശ്യമെന്നു ധരിക്കണം.

മനുഷ്യൻ സകല ജീവികളുടേയും ചക്രവൎത്തിപദമലങ്കരിച്ചിരുന്നതു്, അവൻ പ്രകൃതിദത്തമായ വിററാമിൻ കലൎന്ന ആഹാരങ്ങൾ അനുഭവിച്ചുകൊണ്ടിരുന്നപ്പോഴാണു്. എപ്പോഴെങ്കിലും, ഏതു വിധമെങ്കിലും അവനു് ആ സ്ഥിതിയിൽ നിന്നും അധഃപതനമുണ്ടായിട്ടുണ്ടെങ്കിൽ, അതു് അവൻെറ ലൌകിക സുഖാന്വേഷണത്വരയാൽ ആഹാരരീതിയിൽ വരുത്തിക്കൂട്ടിയ വ്യത്യാസംകൊണ്ടു മാത്രമാണു്. സ്വാദിനു വേണ്ടി മാത്രം ക്രമേണ അവൻ ആഹാരങ്ങളിലുള്ള വിററമിൻ കുറച്ചുകുറച്ചു്, ഇപ്പോൾ ഒട്ടുംതന്നെയില്ലെന്നുള്ള മട്ടിലാക്കിത്തീൎത്തു. ഈ കുറെയൊരു കാലത്തിനിടയിൽ വല്ല നാട്ടിൻപുറങ്ങളിലുമൊഴിച്ചു്, ഇതു് അതിൻെറ മൂൎദ്ധന്യത്തെ പ്രാപിക്കാനും ഇടയായി. മനുഷ്യനുണ്ടാവുന്ന രോഗങ്ങൾ സകലതും അണുക്കൾമൂലമാണെന്നും, അവയെ നശിപ്പിക്കുവാനും തന്മൂലം രോഗനിവാരണത്തിനുമുള്ള ഏകമാൎഗ്ഗം ആഹാരപദാൎത്ഥങ്ങൾ നല്ലപോലെ പാചകം ചെയ്യുന്നതാണെന്നും ഉള്ള ധാരണകൂടിയായപ്പോൾ എല്ലാം ശരിയായി. തൊട്ടിൽ മുതൽ ശ്മശാനം വരെ മനുഷ്യൎക്കുള്ള ആഹാരങ്ങൾ എല്ലാംതന്നെ "കണിശമായും, ശരിയായും" പാചകം ചെയ്യാതെ ഉപയോഗിക്കാനേ പാടില്ലെന്നുള്ള പതനത്തിലെത്തി. ശിശുക്കൾക്കു

മുലപ്പാൽ കൊടുക്കുന്നതുതന്നെ മുലക്കണ്ണുകൾ ചൂടലോഷ്യനിൽ വൃത്തിയായി കഴുകിയതിനു ശേഷമേ പാടുള്ളു; മുല കറന്ന പാലെടുത്തു തിളപ്പിച്ചു മാത്രമേ കുട്ടികൾക്കു കൊടുക്കാവു എന്നു വിധിക്കാത്തതു് ഭാവി ജനതയുടെ മഹാഭാഗ്യമായി കരുതാം. അണുശാസ്ത്രം (bacteriology) പഠിച്ചുകഴിഞ്ഞതു മുതൽ തൂവാല മൂക്കിൽ നിന്നു് എടുക്കാതെയും, മാമ്പഴം, ചക്കപ്പഴം, സാധാരണ വാഴപ്പഴം ഇതുകളെല്ലാം തിളപ്പിച്ചും, സകല സാധനങ്ങളും ചൂടായിട്ടും ആഹരിച്ചിരുന്ന വൈദ്യയോഗ്യന്മാരുള്ളപ്പോൾ മററുള്ളവരുടെ കഥ എന്തായിരിക്കും! ആകപ്പാടെ, തൊട്ടിൽ ശ്മശാനത്തിന് ഏറ്റവും അടുത്തുതന്നെ കൊണ്ടു പ്രതിഷ്ഠിച്ചെന്നു പറഞ്ഞാൽ മതിയല്ലോ.

പുതിയ പുതിയ രോഗങ്ങൾ ഒട്ടധികവും ഏതെങ്കിലുമൊരു വിധത്തിൽ വിററമിൻെറ അഭാവം മൂലം ഉണ്ടാകുന്നവ (deficiency diseases) ആണെന്നു വിചാരിക്കുന്നതിൽ വലിയ അബദ്ധമുണ്ടെന്നു തോന്നുന്നില്ല. വിററമിൻെറ കുറവു മൂലം ദേഹത്തിനുണ്ടാവുന്ന രോഗനിവാരണശക്തിയുടെ ന്യൂനത നിമിത്തം രോഗബീജവൈരിസഞ്ചയം ഒന്നോടെ എതിർത്തു നിഷ്പ്രയാസം മനുഷ്യദേഹത്തെ കീഴടക്കുന്നു. യഥാർത്ഥകാരണമറിവാൻ പാടില്ലാഴികയാലും, ചികിത്സ കണ്ടുപിടിക്കാഴികയാലും "ഭേദപ്പെടാത്തവ"യെന്നുള്ള മുദ്രാവാക്യത്തോടുകൂടി, സാവധാനമെങ്കിലും നിശ്ചിതവൈരാഗ്യസമേതം, ജനതതിയിൽ വ്യാപിച്ചിട്ടുള്ള അനേകതരം "കർമ്മവ്യാധികളെ"പ്പററി ദിവാനിശം ദീർഘചിന്തനം ചെയ്തുകൊണ്ടു് എണ്ണയും സമയവും തലയും പുകച്ചു പുണ്ണാക്കുന്ന ശാസ്ത്രാന്വേഷികൾ, അവരുടെ ഗവേഷണശാല വിട്ടു കുറേനേരമെ

ങ്കിലും രോഗകളെയിൽ അന്വേഷിച്ചാൽ, അവയ്ക്കു തക്ക തായ കാരണങ്ങളോ, പ്രകൃതിയെ പ്രസാദിപ്പിച്ചാൽ ചില്ലറ ഔഷധങ്ങളോ, നിവാരണമാർഗ്ഗങ്ങളോ കണ്ടു പിടിച്ചു് പക്ഷേ ജന്മസാഫല്യം വരുത്താമായിരിക്കാം!

മനുഷ്യന്റെ ആരോഗ്യജീവിതത്തിന് ആവശ്യമുള്ള സകലതും പാകം ചെയ്യാത്ത പദാൎത്ഥങ്ങളിൽ പ്രകൃത്യാ തന്നെ വേണ്ടുവോളവും, അതിൽ കൂടുതലും, ഉണ്ടെന്നു നിസ്സംശയം സമ്മതിക്കാം. ആഹാരപദാൎത്ഥങ്ങൾ പാകം ചെയ്താൽ അവയിൽ മനുഷ്യാരോഗ്യത്തിന് ആവശ്യമായ വിററമിൻ നഷ്ടപ്പെട്ടുപോകുന്നതുകൊണ്ടുതന്നെ, മനുഷ്യർ പാകം ചെയ്യാത്ത ആഹാരങ്ങൾ കൊണ്ടു് ഉപജീവിച്ചുകൊള്ളണമെന്നുള്ളതാണു് പ്രകൃതിശാസനയെന്നു തീൎച്ചപ്പെടുത്താം. എന്നാൽ പാകം ചെയ്ത സാധനങ്ങൾ ഉപയോഗിക്കുന്നതുകൊണ്ടു വലിയ ദോഷങ്ങളൊന്നും വരാനുമില്ല. പക്ഷേ അസ്ഥാനത്തും, സകല സ്ഥാനത്തും ഉപയോഗിക്കരുതെന്നേയുള്ളു. അവയെ മദ്യം, പുകയില എന്നീ സാധനങ്ങളുടെ കൂട്ടത്തിൽ ഉൾപ്പെടുത്താം. മിതമായി ഉപയോഗിച്ചാൽ യാതൊരു ദോഷവുമില്ല. അവയിൽ നിന്നു് ആശിക്കാവുന്ന ഏററവും വലിയ ഗുണം യാതൊരു ദോഷവും വരുത്തരുതെന്നുള്ളതു മാത്രമാണു്. മദ്യം, പുകയില എന്നിവ രണ്ടും മനുഷ്യസമുദായത്തിനു വരുത്തിക്കൂട്ടുന്ന ആരോഗ്യഹാനിയെപ്പററിയുള്ള മുറവിളി കൊണ്ടു് വായുമണ്ഡലം മാറെറാലികൊള്ളുന്ന ഇക്കാലത്തു്, പരിഷ്കാരനിൎമ്മിതമായ പാചകവൃത്തി കാട്ടിക്കൂട്ടുന്ന കടുംകൈകളെപ്പററി ആരുമൊന്നും അറിയുന്ന ഭാവമേയില്ല.

പാകം ചെയ്യുന്നതുകൊണ്ടു് ആഹാരസാധനങ്ങളിലുള്ള സകല വിററമിനും നഷ്ടപ്പെട്ടു് വെറും 'ചവറു' മാത്രമേ ശേഷിക്കയുള്ളുവോ, എന്നു ചോദിച്ചേക്കാം. കുറേ വിററമിൻ അതിൽ ശേഷിക്കാതെ തരമില്ല. അല്ലാത്തപക്ഷം മനുഷ്യനും അവൻെറ പരിഷ്കാരവും ഇതിനു മുമ്പുതന്നെ നാമാവശേഷമാകുമായിരുന്നു. പക്ഷേ, പാചകവിദ്യയിൽ വരുത്തിക്കൂട്ടുന്ന ഓരോ പരിഷ്കാരവും ശേഷിച്ച വിററമിൻപോലും നഷ്ടപ്പെടുത്തുകയാണു ചെയ്യുന്നതു്. നമ്മുടെ മുൻസിപ്പാലിററികളും, വിളക്കുവെയ്ക്കലും, ബോർഡുസ്ഥാപനവും, നഗരശുചീകരണവും, കായികവിനോദങ്ങളും, മധുവർജ്ജനവും, വൈദ്യശാലകളും മററും കൊണ്ടു്, വ്യക്തികൾക്കു പുകഴ്ചയും, സാമാന്യേന ഒരു കാഴ്ചയുമുണ്ടാകാമെന്നല്ലാതെ, ജനതതിക്കു ശരിയായ ആരോഗ്യജ്ഞാനമുണ്ടായി, സമസൃഷ്ടജീവരക്തത്തിലുള്ള ആശ കുറഞ്ഞു്, പ്രകൃത്യനുസരണമായ ജീവിതം നയിക്കാതിരിക്കുന്നിടത്തോളം കാലം, അവരുടെ ആരോഗ്യപ്രവാഹം കീഴ്പോട്ടുതന്നെയാവാനേ നിവൃത്തിയുള്ളു.



ഇപ്പോഴുള്ള രീതി ആകമാനം ത്യജിച്ചു് പ്രകൃത്യനുരൂപമായ ഒരു ആഹാരരീതി അനുകരിക്കത്തക്ക വിധം ജനങ്ങളെ മാനസാന്തരപ്പെടുത്തുന്നതിലുള്ള വിഷമതകൾ സീമാതീതങ്ങളാണു്. ദേഹരക്ഷയ്ക്കും ആരോഗ്യത്തിനുമായി മാത്രം മത്സ്യമാംസാദികൾ നിത്യം വിശ്വസിച്ചു് ആഹരിക്കുന്നവരോടു്, അവ ഉപേക്ഷിച്ചു് സസ്യഫലാദികളും, വെണ്ണ, തൈരു് ഇത്യാദികളും മാത്രം ഭുജിക്കുന്നതാണു് ദേഹത്തിനു് ഏററവും ഉപയുക്തമെന്നു പറഞ്ഞുപോയെങ്കിൽ, പറയുന്നയാളിൻെറ തലയിൽ

“സ്ക്രൂ” എല്ലാം ഉറപ്പായിരിക്കുന്നോ എന്നു പരിശോധന ചെയ്യാതെ വിട്ടയച്ചാൽ കൃതാർത്ഥനാവാം. മറിച്ച്, സസ്യഭുക്കുകളെ മാംസഭുക്കുകളാകാൻ ഉപദേശിക്കയാണെങ്കിൽ, അവക്ക് അതോടുള്ള അറപ്പുകൊണ്ടുള്ള വെറുപ്പ് പ്രദർശിപ്പിക്കുമെന്നല്ലാതെ ഉപദേഷ്ടാവിന്റെ ബുദ്ധിസ്ഥിരതയെപ്പററി സംശയിക്കയില്ല. പാശ്ചാത്യരാജ്യങ്ങളിലെപ്പോലെ ശവമാംസംകൊണ്ടു മാത്രം ഉപജീവിക്കുന്ന “സുഖിമാന്മാർ” നമ്മുടെ നാട്ടിൽ ദുർല്ലഭമായിരിക്കുന്നതു തന്നെ വലിയ ഒരു ആശ്വാസമാണ്. മനുഷ്യനു മാംസം ഭുജിക്കാനവകാശം ലേശമെങ്കിലുമുണ്ടെങ്കിൽ, അതു് അവന്റെ ദേഹം നല്ലപോലെ അദ്ധ്വാനിപ്പിച്ചു തന്നെത്താൻ നായാടി സമ്പാദിച്ച മാംസം മാത്രമാണു്. അല്ലെങ്കിൽ അവൻ അതുപോലുള്ള വ്യായാമം ദിനംതോറും ചെയ്തുകൊണ്ടിരിക്കണം.

പക്ഷേ, ഇപ്രകാരം അവകാശം സമ്പാദിച്ച ഒരുവനായാലും അതനുഭവിക്കുന്നതു് പ്രകൃതി നൽകിയ രൂപത്തിൽ തന്നെ വേണംതാനും. എന്നാൽ ശരിയായ ദേഹാദ്ധ്വാനവും വ്യായാമവും നിത്യമുള്ളവർക്ക്, മാംസമില്ലെങ്കിൽ യാതൊരു കുററവുമില്ലെന്നു ചില പ്രസിദ്ധ ഭാരതീയമല്ലന്മാരുടെ ജീവിതചരിത്രം വിളിച്ചു പറയുന്നുമുണ്ടു്. ഈ സ്ഥിതിക്കു മാംസങ്ങൾ മനുഷ്യന്റെ ആഹാരലിസ്റ്റിൽ നിന്നും വെട്ടിക്കുറയ്ക്കുന്നതു് അനുചിതമായിരിക്കയില്ല. വേണമെങ്കിൽ, നിർബന്ധമെങ്കിൽ, ചിലപ്പോഴെല്ലാം അവന്റെ രുചിഭേദത്തിനു വേണ്ടി, മാംസങ്ങൾ കഴിച്ചുകൊള്ളട്ടെ. ഒരിക്കൽ വല്ല വിധേനയും മാംസാഹാരങ്ങൾ ത്യജിക്കാൻ സാധിച്ചെങ്കിൽ പിന്നീടു് അതിൽ വലിയ അഭിരുചി അവർക്കുണ്ടാവുന്നതായി

സാധാരണ കാണാറില്ല. പക്ഷെ, ഒരിക്കലെങ്കിലും ഉപേക്ഷിച്ചെങ്കിലല്ലേ ഇതു സാധിക്കയുള്ളു? മാംസാഹാരങ്ങൾ, പ്രത്യേകിച്ചും പാകംചെയ്തവ നമ്മുടെ ദേഹേന്ദ്രിയങ്ങളുടെ ഉദ്ദീപനശക്തിയെ വളൎത്തുന്നു, സ്വാദു കൂട്ടുന്നു, അമിതഭക്ഷണത്തിനു സഹായിക്കുന്നു. സദാ നേരം ഉദ്ദീപനശക്തിയെ പ്രതീക്ഷിച്ചുകൊണ്ടിരിക്കുന്ന ദേഹേന്ദ്രിയങ്ങൾക്കു പെട്ടെന്നതു നഷ്ടമാകുമ്പോൾ പല മാതിരി അസുഖങ്ങൾക്കും ഇടവരുന്നു. രുചിക്കുറവു കൊണ്ടു ഭക്ഷണത്തിനുള്ള ആസ്വാദ്യത കുറയുന്നു. വയറു നിറയുന്നതിനാലുള്ള തൃപ്തിയും നഷ്ടപ്പെടുന്നു, ക്ഷീണം തോന്നിപ്പിക്കുന്നു, എന്നുവേണ്ട സകലത്തും കുഴപ്പം തന്നെ. കുടി നിറുത്താൻ ശ്രമിക്കുന്ന മദ്യപാനിയെപ്പോലെ, മാംസാഹാരം നിറുത്താനുദ്യമിക്കുന്ന മാംസഭോജിയും, അതു വീണ്ടും തുടരേണ്ട ആവശ്യകതയെ പുരസ്കരിച്ച് ഒരു പതിനായിരം കാരണങ്ങൾ ഹാജരാക്കുന്നു. മാംസം ത്യജിച്ചതിനാൽ വലിയ ക്ഷീണം തോന്നിക്കുന്നു. അതെ, ആദ്യമെല്ലാം നിശ്ചയമായും ക്ഷീണം തോന്നിപ്പിക്കുന്നുണ്ട്. മാംസം ഉപയോഗിക്കുമ്പോൾ ആരോഗ്യം കൂടുതലായിരിക്കുന്നു. അതും ശരി. പക്ഷെ താൽക്കാലികമായ ഈ ആരോഗ്യം എത്രനാൾ നിലനില്ക്കുമെന്ന് ആരറിയുന്നു! മാംസമില്ലായ്കയാൽ വിശപ്പും രുചിയും കുറയുന്നുവെന്നും വാദിക്കാം. അതും അടിസ്ഥാനരഹിതമല്ല. ഭക്ഷിക്കാൻ ആരംഭിക്കുന്നതോടുകൂടി വിശപ്പുണ്ടാക്കാനുള്ള ശക്തിയും, അമിതഭോജനത്തിനുള്ള ഒരു പ്രത്യേകതയും മാംസാഹാരങ്ങൾക്കു മാത്രമുള്ളതാണ്. പാചകം ചെയ്യാത്ത സസ്യാഹാരങ്ങളും, പഴങ്ങളും, വെണ്ണ, തൈര് ഇത്യാദികളും ഒരുവൻ എത്ര തന്നെ ശ്രമിച്ചാലും അമിതമായി കഴിക്കാനിടവരികില്ല.

വേവിച്ച മാംസത്തെപ്പററി മുൻ പറഞ്ഞതെല്ലാം, പാകം ചെയ്ത ഏതുതരം പദാൎത്ഥത്തേയും ബന്ധിക്കുന്നതാണു്. സസ്യാദികളും പാകം ചെയ്യുന്നതുകൊണ്ടു് അവയിലുള്ള വിററമിൻ മിക്കവാറും നഷ്ടപ്പെടുന്നു. പോരെങ്കിൽ അവയെ പാകംചെയ്യുന്നതു് കഴിയുന്നത്ര സ്വാദുള്ളതാവത്തക്ക വിധത്തിലാണു്. അതിനാൽ അവയ്ക്കും ദഹനേന്ദ്രിയങ്ങളെ ഉദ്ദീപിപ്പിക്കാനുള്ള ശക്തിയുളവാകുന്നു. ആഹാരം കഴിക്കുന്ന ഒരാൾക്കു് ആയാളുടെ പാചകനു നൽകാവുന്നതിൽ പ്രഥമമായ ഒരു സർട്ടിഫിക്കററു്, അവൻ അയാൾക്കു വിളമ്പിയതും കൂടുതലും, അവശ്യമില്ലെങ്കിലും, കൊതികൊണ്ടോ അഥവാ ആൎത്തികൊണ്ടോ അകത്താക്കിയ ശേഷം, പാത്രങ്ങൾ 'വടിച്ചുനക്കി' ഭേഷായിയെന്നു് ഒരു ഏമ്പക്കത്തോടറിയിച്ചു്, ഇരുന്നിടത്തുനിന്നു പൊന്തുവാൻ പരാശ്രയമന്വേഷിക്കുന്ന ഭാവം തന്നെയാണു്. രുചികരമായി പാകപ്പെടുത്താത്ത പക്ഷം ഇത്തരം ഒരു സർട്ടിഫിക്കററു ലഭിക്കുവാനിടവരികയില്ല. നാം സാധാരണയായി വേണ്ടതിലധികം ആഹരിക്കുന്നുവെന്നുള്ളതു തക്കമററ സംഗതിയാണു്. ആരോഗ്യവാനായ ഒരുവനു് സാധാരണമായ പ്രകൃത്യാഹാരങ്ങൾ വേണ്ടുവോളം തൃപ്തി നൽകുന്നവയാണു്. അവനു വിശപ്പോ, ഉദ്ദീപനശക്തിയോ വർദ്ധിപ്പിക്കുന്നതിനു്, ഏതു സാധനവും വേവിച്ചും, മസാല ചേൎത്തും, മുളകരച്ചും, പുളി പിഴിഞ്ഞും മററുമായിരിക്കേണ്ട. വിശപ്പുണ്ടാവാനുള്ള ശരിയായ മാൎഗ്ഗം ഉപവാസം ഒന്നു മാത്രമാണു്. 'അമിതഭക്ഷണം' നാം പ്രകൃതിയോടു കാട്ടുന്ന ഏററവും കഠിനമായ ഒരപരാധമാണു്. ഈ മഹാപാതകത്തിൽനിന്നും നമ്മെ ത്രാണനംചെയ്യാൻ ഉപ

വസിച്ചു ദൈവത്തോടു പ്രാർത്ഥിക്കയാണു വേണ്ടതു്. ഉപവാസം നമുക്കു വിശപ്പും രുചിയും ആരോഗ്യവും നൽകുന്നു.

വിശപ്പില്ലാത്തപ്പോൾ ആഹാരം കഴിക്കുന്നതിൽ നിന്നുണ്ടാവുന്ന അനർത്ഥങ്ങൾ പലതാണു്. പരിഷ്കാരം മൂലം നമ്മുടെ ആഹാരസമയത്തെക്കുറിക്കുന്നതു ഘടികാരമാണു്; അല്ലാതെ വിശപ്പല്ല. ഔദ്യോഗികന്മാർക്കു മണി പത്തടിക്കുമ്പോൾ ഇലയുടെ മുമ്പിൽ ക്ഷീണമനസ്കനായി ഹാജർ കൊടുക്കുന്നു. വിശപ്പില്ലെന്നു പിറുപിറുത്തും, വയറു തിരുമ്മിയും, സങ്കടപ്പെട്ടും 'അതുമിതും' കുറെ വാരി വയററിലടക്കുന്നു. യാതൊരു തൃപ്തിയുമില്ല. അന്നു മുഴുവനും മനസ്സുഖമില്ല, വിശപ്പുമില്ല, ഉന്മേഷമില്ല—സദാ മന്ദതതന്നെ മിച്ചം. വിശപ്പുണ്ടാവാൻ എന്നു പറഞ്ഞു് വല്ല "കാർബുറേറ്റർ" മരുന്നും കൊടുക്കുന്ന ഡാക്ടരും ചീത്തയായി; അന്നത്തെ ശോധനശ്രമങ്ങളും വിഫലം. ഒടുവിൽ കെട്ടിയ പെണ്ണിനു കഷ്ടകാലം! അല്ലാതെ ആരോടെന്തു ചെയ്യാനാണു്? എന്നാൽ ആരെങ്കിലും ഈ സാധുവിനോടു വിശപ്പില്ലാത്തപക്ഷം ആഹാരം കഴിക്കരുതെന്നു പറയുമോ? അതുമില്ല. നേരേ മറിച്ചു്, "വല്ലതും കുറച്ചു കഴിക്കൂ. അല്ലെങ്കിൽ ക്ഷീണമാവുമെ"; "ഒന്നുകിൽ ഇതു്, അല്ലെങ്കിൽ മററതു കുറെ" എന്നോ! ആകപ്പാടെ കുറെയെല്ലാം വലിച്ചുകയററും. പിന്നെയും വിശപ്പു നാസ്തിതന്നെ. വിശപ്പില്ലാത്തപ്പോൾ 'മുക്കിമൂളി' ആഹരിക്കാൻ ശ്രമിക്കാതെ, പുരയുടെ ചുററും നാലുവട്ടം ഓടുകയോ, പത്തു കസർത്തുകളെടുക്കയോ ചെയ്തിരുന്നെങ്കിൽ എത്ര നന്നായിരുന്നു!! വിശപ്പുണ്ടായാലും ഇല്ലെങ്കിലും മണി അടിച്ചുപോയതുകൊണ്ടു് ആഹാര

ത്തിന് ഒരുമ്പെട്ടപോലെ ഒരു ഭോഷത്വം ആരോഗ്യശാസ്ത്രദൃഷ്ട്യാ മറ്റൊന്നില്ലതന്നെ. എങ്കിലും, നല്ല സുബോധവും, അറിവുമുള്ള അനേകായിരം ജനങ്ങൾ ദിനംപ്രതി ഇതു നടത്തുന്നുമുണ്ട്.

വിററമിൻ നിറഞ്ഞ, പ്രകൃതിദത്തമായ, സാധാരണ ആഹാരപദാർത്ഥങ്ങൾ പല പ്രകാരേണയും ആരോഗ്യസന്ദായകങ്ങളാണ്. ഇതിൽ ഏററവും പ്രധാനമായതു് പരിഷ്കൃതമനുഷ്യന്റെ ബ്രഹ്മരക്ഷസ്സായ മലബന്ധബാധോപദ്രവം കൂടാതിരിക്കയാണ്. ആഹാരസാധനങ്ങളിലുള്ള വിററമിൻ മലശോധനയെ സഹായിക്കുന്നു. ധാരാളം വിററമിൻ ഉണ്ടെങ്കിൽ കുടൽ സ്വയമേവ തൃപ്തിയാംവണ്ണം വിസർജ്ജനകൃത്യം നിർവ്വഹിച്ചുകൊള്ളും. ഇതില്ലെങ്കിൽ എല്ലാത്തരം ഭേദിഔഷധങ്ങളും, ഗുളികകളും, എണ്ണകളും, ബെൽട്ടും, തിരുമ്മും സകലതും ഉപയോഗശൂന്യം തന്നെ. പത്തും മുപ്പതും കൊല്ലമായി ദിവസംപ്രതി കിടക്കുമ്പോൾ എന്തെങ്കിലും ഗുളികയോ ലേഹ്യമോ സേവിച്ചാൽ മാത്രം ഒരുവിധം ശോധന നിർവ്വഹിച്ചു നടത്തിക്കൊണ്ടിരുന്നവൎക്ക്, വിററമിൻ ചേൎന്ന ആഹാരങ്ങൾ കഴിക്കാനുപദേശിച്ചതുമൂലം യാതൊരു കഷ്ടതയും കൂടാതെ ശരിയായും ക്രമമായും നിത്യം ശോധനയുണ്ടായതായി പല അനുഭവങ്ങളുമുണ്ട്.

# X

## പൊതുജനാരോഗ്യം

[ഈ ലേഖനത്തിൽ ഗ്രാമശുചീകരണത്തെപ്പററി സാമാന്യമായും സംക്ഷിപ്തമായും പ്രതിപാദിച്ചിരിക്കുന്നു. ഈ വിഷയത്തെപ്പററി തത്വപരവും പ്രായോഗികവുമായ അറിവുള്ള ഡാക്ടർ കെ. രാമകൃഷ്ണപിള്ള ഇംഗ്ലീഷിൽ എഴുതിയ ഒരു ലേഖനത്തിൻെറ തർജ്ജമയാണ് ചുവടെ ചേർക്കുന്നതു്]

### ഗ്രാമശുചീകരണം.

ശുചീകരണം (Sanitation) എന്നതു് ആരോഗ്യകരമായ പരിതസ്ഥിതി പരിപാലിച്ചുകൊണ്ടു പോകുന്നതിനെ വിവരിക്കുന്ന ഒരു ശാസ്ത്രവും കലയും ആകുന്നു. പുറമേനിന്നുത്ഭവിക്കുന്ന സകല രോഗഘടകങ്ങളെയും ചെറുക്കുവാൻ പ്രയോഗിക്കുന്ന സകല ഉപായങ്ങളും ശുചീകരണത്തിൽ ഉൾപ്പെടുന്നതാണ്. ശുചീകരണവും ആരോഗ്യശാസ്ത്രവും അഥവാ ഹൈജീനും തമ്മിൽ ഋജുവായ ഒരു വിഭജനരേഖയില്ല. എങ്കിലും, ആരോഗ്യത്തിനും ദീർഘായുസ്സിനും സഹായകമാകുന്ന വിധം നിത്യ ശാരീരിക ജീവിതചര്യകളെ നിയന്ത്രിക്കുന്നതിനു വേണ്ട ഉപദേശങ്ങൾ നൽകുന്ന ആരോഗ്യപരിപാലനശാസ്ത്രത്തിൻെറ വിഭാഗത്തിന് ആരോഗ്യശാസ്ത്രം, അഥവാ, ഹൈജീൻ എന്ന പേരു് നീക്കിവയ്ക്കുന്നതു നന്നായിരിക്കും. ശുചീകരണം പൊതുജനാരോഗ്യത്തിൻെറ (Public Health) ഒരു ഭാഗമാകുന്നു. ഇതിൽ രോഗനിവാരണവും ആരോഗ്യ

പരിപാലനവും സംബന്ധിച്ചുള്ള സകല സംഘടിതമായ സാമുദായികപ്രവൎത്തനങ്ങളും ഉൾപ്പെടും.

ശുചീകരണം മനുഷ്യശരീരത്തിന്റെ ആരോഗ്യപരിപാലനത്തിന് അനുകൂലമായ ബാഹ്യപരിതസ്ഥിതിയെ വച്ചു പുലൎത്തിക്കൊണ്ടു പോകുന്നതിനുള്ള ശാസ്ത്രത്തിന്റെ ഒരു വിഭാഗമാണെന്നു മേൽ പറഞ്ഞതിൽനിന്നും സ്പഷ്ടമാകുന്നുണ്ടല്ലൊ. ഈ ശാസ്ത്രവിഭാഗത്തിന്റെ മൌലികങ്ങളായ ഉദ്ദേശങ്ങളെ ചുവടെ ചേൎക്കുന്ന നാലു തലക്കെട്ടുകളിൽ സംക്ഷിപ്തമായി വിവരിക്കാം.

(1) ചുററുമുള്ള പഞ്ചഭൂതങ്ങളായ വായു, വെള്ളം, ഭൂമി മുതലായവയെ വേണ്ട വിധത്തിൽ പരിപാലിച്ചുകൊണ്ടു പോവുക.

(2) വിഷമയമോ, ആരോഗ്യനാശകരമോ ആയ അംശങ്ങളും കലൎപ്പുകളും കൂടാതെ വേണ്ടിടത്തോളം ആഹാരസാധനങ്ങൾ സംഭരിക്കുക.

(3) രോഗബീജങ്ങളുടെ ആക്രമണം ചെറുക്കുക.

(4) ചതവ്, മുറിവു മുതലായ യാദൃഛികങ്ങളായ കേടുകൾ യന്ത്രങ്ങളിൽനിന്നുണ്ടാകാതെയിരിക്കത്തക്കവിധം വേണ്ട മുൻകരുതലുകൾ ചെയ്യുക.

ഏതൊരു ജീവിയുടേയും ജീവസന്ധാരണം മേൽപ്പറഞ്ഞവയെ ആശ്രയിച്ചിരിക്കുമെന്നും സാമാന്യേന പറയാവുന്നതാണ്.

ഒരു ജന്തുവിന്റെ ജീവനും ആരോഗ്യം പരിപാലിച്ചുകൊണ്ടു പോകുന്നതിന് അവശ്യാവശ്യമായി വേണ്ട ആദ്യത്തെ കാര്യം, അതു ജീവിക്കുന്ന മണ്ഡലത്തിൽ— അതായതു്, വായു, വെള്ളം മുതലായവയിൽ—രസതന്ത്ര

പരവും പദാർത്ഥശാസ്ത്രപരവുമായ അനുകൂല ഘടകങ്ങൾ വള്ളു പുലർത്തിക്കൊണ്ടുപോകുന്നതാകുന്നു. ശ്വാസോച്ഛ്വാസത്തിന് അവശ്യം വേണ്ടിടത്തോളം പ്രാണവായു (Oxygen) ആദ്യമായി വായുവിൽ വേണ്ടതാണ്. ശരീരത്തിലെ ജീവബിന്ദുക്കളിൽ (protoplasm) സദാ നടന്നു വരുന്ന വിദാരണ നിർമ്മാണ പ്രവർത്തന(Metabolism)ങ്ങളുടെ ഫലമായി ജനിക്കുന്ന വിസർജ്ജനസാധനങ്ങളെ വായുവിൽ നിന്നു ക്ഷിപ്രം മാററിക്കളയുന്ന സ്ഥിതിയാണു രണ്ടാമത്തെ ആവശ്യം. മൂന്നാമതായി വായുവിൽ പ്രത്യേക വിഷമയമായ സാധനങ്ങൾ ഉണ്ടായിരിക്കരുത്. നാലാമതായി വായുവിന് വേണ്ട വിധത്തിലുള്ള ശീതോഷ്ണാവസ്ഥ ഉണ്ടായിരിക്കണം. അവസാനമായി വായുവിലെ ഈർപ്പം, അതായത് അതിലെ ജലബാഷ്പത്തിന്റെ കലർപ്പ് (Humidity) വേണ്ട വിധത്തിലായിരിക്കുകയും വേണം.

എഴുപത്തിയെട്ടു ശതമാനം നൈട്രൊജൻവാതകവും, ഇരുപത്തി ഒന്നു ശതമാനം ഓക്സിജൻവാതകവും, ഒരു ശതമാനം ആർഗോൺ വാതകവും, കാർബോണിക് ആസിഡ് മുതലായ മററു ചില വാതകങ്ങളുടെ അതിസൂക്ഷ്മങ്ങളായ അംശങ്ങളും, മാറി മാറിക്കൊണ്ടിരിക്കുന്ന ശതമാനമുള്ള ജലബാഷ്പവും നാം ശ്വസിക്കുന്ന വായുവിൽ അടങ്ങിയിരിക്കുന്നു. വിദ്യാലയങ്ങൾ, വീടുകൾ, വ്യവസായശാലകൾ, നാടകശാലകൾ മുതലായവയിലെ വായുവിന്റെ സ്ഥിതി മുകളിൽ വിവരിച്ച അഞ്ച് ഉപാധികളുടെ സാന്നിദ്ധ്യത്തിൽ ഉണ്ടാകുന്ന പരിവർത്തനം ഒന്നുവായി മനുഷ്യന്റെ ആരോഗ്യപരമായ ജീവിതത്തിനു ഹാനികരമായി വായുവിലെ പ്രാണവാ

യുവിൻെറ അംശം കുറഞ്ഞുപോയേക്കാം. ഭാഗ്യവശാൽ ആഴമേറിയ ഖനികൾ, ഉപയോഗിക്കാത്ത ആഴമുള്ള കിണറുകൾ, അത്യുന്നതങ്ങളായ പ്രദേശങ്ങൾ മുതലായ അസാധാരണങ്ങളായ പരിതഃസ്ഥലങ്ങളിൽ മാത്രമേ ഇപ്രകാരം (ഓക്സിജൻ) പ്രാണവായു കുറഞ്ഞുകാണുകയുള്ളു. വായുപ്രവേശം തീരേ കുറഞ്ഞ മുറികളിലും ഭാഗ്യവശാൽ ഓക്സിജൻവാതകത്തിൻെറ ശതമാനം ഇരുപതിൽ കുറഞ്ഞിരിക്കുകയില്ല.

വായു ദോഷകരമായി ഭവിക്കുന്നതിനുള്ള മറെറാരു കാരണം ഉഛ്വസിക്കുന്ന വായു (വാതകം) വേണ്ടത്ര പുറത്തു പോകാത്തതിന്റെ ഫലമായുണ്ടാകുന്ന കർബോണിക്ക് ആസിഡ് വാതകത്തിൻെറ ആധിക്യമാണ്. ഇതിലും അത്ര അധികം ആപത്തുണ്ടാകുവാനിടയില്ല. എന്തെന്നാൽ, വായുപ്രവേശം തീരേ കുറഞ്ഞ മുറികളിലും കർബൊണിക്ക് ആസിഡ് വാതകത്തിൻെറ ശതമാനം അഞ്ചു ദശാംശത്തിൽ കൂടുവാനിടയില്ല. സാധാരണയായി വായുവിൽ ·03 ശതമാനമേ ഈ വിഷവാതകമുണ്ടായിരിക്കുകയുള്ളു. അഞ്ചു ദശാംശം ശതമാനം കൂടുതലായാൽ മാത്രമേ ഇതു് ആപൽകരമായി ഭവിക്കയുള്ളു. അഞ്ചു ദശാംശം ശതമാനത്തിൽ കവിയാത്ത കർബൊണിക്ക് ആസിഡ് വാതകത്തിന്റെ വൎദ്ധനവുകൊണ്ടുണ്ടാകുന്നതിൻെറ ഫലം, അത്തരം വായു ശ്വസിക്കുന്ന മനുഷ്യന്, നമുക്കു വ്യായാമവേളകളിൽ തോന്നാറുള്ള ശ്വാസംമുട്ടൽ തോന്നുമെന്നുള്ളതു മാത്രമാണ്. ഇങ്ങിനെ സാധാരണ ഭവനങ്ങളിലെ മുറികളിലെ വായുവിൽ ഉണ്ടാകുന്ന ഓക്സിജൻവാതകത്തിന്റെയും കർബൊണി

ക്ക് ആസിഡ് വാതകത്തിൻെറയും ശതമാനത്തിലെ പരിവർത്തനങ്ങൾ ആരോഗ്യത്തിനു് ഹാനികരമായിത്തീരണമെന്നില്ല.

വിഷമയമായ സാധനങ്ങളുടെ സാന്നിദ്ധ്യത്തെ സംബന്ധിച്ചിടത്തോളം, പാശ്ചാത്യരാജ്യങ്ങളിൽ ഉപയോഗിച്ചുവരാറുള്ള ഗ്യാസ്‌വിളക്കുകളിൽ നിന്നു് ഉണ്ടാകുന്ന വാതകച്ചോർച്ചമൂലം ജന്യമാകുന്ന ഗൌരവതരമായ കർബോണിക്ക് ആസിഡ് ഗ്യാസ് വിഷമേൽക്കലിനെപ്പററി, നാം കേട്ടിട്ടുണ്ടു്. വ്യവസായശാലകളിലെ വായുവിൽ മററുതരം വിഷമയമായ സാധനങ്ങൾ കലൎന്നിരിക്കുവാൻ ഇടയുണ്ടു്. ഉദാഹരണമായി, വിഷമയമായ വാതകങ്ങൾ, പൊടി മുതലായവ ഇതിൽ ചേൎന്നിരുന്നേക്കാം. ഈ വിഷസാധനങ്ങളെ അകററുവാനായി അവിടെ എക്സാസ്റ്റ്ഫാൻസ് മുതലായ ഉപകരണങ്ങൾ ഉണ്ടായിരിക്കേണ്ടതാണു്.

വായുപ്രവേശം കുറഞ്ഞ ഒരു മുറിയിൽ വച്ചു നമുക്കു തോന്നാറുള്ള അസുഖത്തിനു കാരണം വായുവിൻെറ രസതന്ത്രപരമായ സ്വഭാവമല്ലെന്നും, ചൂടിന്റേയും ഈൎപ്പത്തിൻെറയും ആധിക്യം മാത്രമാണെന്നും കണ്ടുപിടിച്ചിട്ടുണ്ടു്. ശരീരത്തിലെ ഉഷ്ണനിയന്ത്രണത്തിൻെറ പ്രവൎത്തനത്തെ അല്പമായി തടസ്സപ്പെടുത്തുന്ന പ്രവൃത്തിപോലും ഗൌരവതരങ്ങളായ ഫലങ്ങളെ ജനിപ്പിക്കുവാൻ പൎയ്യാപ്തമാണെന്നു് പൎയ്യവേക്ഷണങ്ങൾ കാണിച്ചിരിക്കുന്നു. പുറമേയുള്ള ചൂടു കൂടിയ വായുവിനേക്കാൾ ഉപദ്രവകരമായിരിക്കുന്നതു് ചൂടു കുറഞ്ഞതാണെങ്കിലും, ചലനശൂന്യമായ മുറിയിലെ വായുവാണു്.

ഇങ്ങിനെ, മിതമായ വിധത്തിലുള്ള കുറഞ്ഞ ചൂട്, മിതമായ വിധത്തിലുള്ള ഈൎപ്പം, മിതമായ വിധത്തിലുള്ള വായുചലനം എന്നിവയാണ് വായുവിനേയും വായുപ്രവേശനത്തേയും സംബന്ധിച്ചുള്ള കാമ്യമായ സ്ഥിതിയുടെ ഘടകങ്ങൾ. ഈ സ്ഥിതി വീടുകളിലും, ജനങ്ങൾ കൂട്ടം കൂടാറുള്ള സ്കൂളുകൾ, നാടകശാലകൾ, ആസ്പത്രിവാർഡുകൾ മുതലായ സ്ഥലങ്ങളിലും വച്ചു പരിപാലിച്ചുകൊണ്ടു പോകുന്നതായിരിക്കണം പൊതുജനാരോഗ്യപ്രവൎത്തനങ്ങളിൽ ഏൎപ്പെടുന്നവരുടെ ഒരു ഉദ്ദേശം.



## ആഹാരവും ആരോഗ്യവും

ഒരു സമുദായത്തിന് വേണ്ടിടത്തോളം ശുദ്ധമായ ആഹാരസാധനങ്ങൾ സംഭരിക്കുന്നതു് പൊതുജനാരോഗ്യസംബന്ധമായ വേലകൾ ചെയ്യുന്നവരുടെ ജോലികളിൽ ഒന്നാണ്. ശരീരയന്ത്രം അതിന്റെ വേല ചെയ്തുകൊണ്ടു പോകുന്നതിനും ശരീരത്തിൽ വേണ്ട ചൂടു നിലനിൎത്തി കൊണ്ടുപോകുന്നതിനും ആവശ്യമുള്ള ജീവശക്തി ലഭിക്കുകയാണ് ശരീരത്തിന്റെ പ്രഥമവും മൌലികവുമായ ആഹാരആവശ്യം. പ്രായപൂൎത്തി വന്ന ഒരു പുരുഷന് മൂവായിരത്തോളവും, പ്രായപൂൎത്തി വന്ന ഒരു സ്ത്രീക്ക് രണ്ടായിരത്തിഅഞ്ഞൂറോളവും, പതിമൂന്നു വയസ്സ് പ്രായമുള്ള ഒരു ബാലന് മൂവായിരത്തോളവും, ഏഴ് വയസ്സ് പ്രായമുള്ള ഒരു ശിശുവിന് രണ്ടായിരത്തോളവും ചൂട് (claory) വേണ്ടിവരും. ഇതു് ഏറിയക്കുറും ആഹാരസാധനങ്ങളിലെ സ്റ്റാർച്ച്, അഥവാ പഞ്ചസാര, കൊഴുപ്പ് എന്നിവയിൽനിന്നു ലഭിക്കുന്നതാണ്.

ആഹാരം സംബന്ധിച്ചുള്ള രണ്ടാമത്തെ ആവശ്യം ശരീരത്തിലെ മാംസബിന്ദുക്കളുടെ (Cells) നിൎമ്മാണപരമായ പ്രവൎത്തനങ്ങൾക്കു വേണ്ട പ്രോട്ടീൻ അംശം നൽകുന്നതാണു്. ദിനംപ്രതി എഴുപതിഅഞ്ചു ഗ്രാമോളം ഇതു കൂടിയേ തീരൂ. ഇതിന്റെ കുറവു് ആരോഗ്യത്തിനു ഹാനികരമായി ഭവിക്കും. ആഹാരസംബന്ധമായ മൂന്നാമത്തെ ആവശ്യം വേണ്ടിടത്തോളം ക്ഷാരങ്ങൾ (Salt) നൽകുന്നതാണു്. ഒരു മനുഷ്യനു് ദിവസവും ൧൦൪ ഗ്രാം ഫാസ്ഫറസ്സും, ൦൭ ഗ്രാം കാൽസിയവും, പതിനഞ്ചു മില്ലി ഗ്രാം ഇരുമ്പും വേണ്ടിവരുമെന്നു കണ്ടുപിടിച്ചിട്ടുണ്ടു്.

നമുക്കു് അധികം അറിവു ലഭിച്ചിട്ടില്ലാത്ത വിററാമിൻ എന്ന സാധനങ്ങളും ശരീരത്തിനു് ആവശ്യമുണ്ടു്. വിററാമിൻ ആറു തരമുണ്ടു്. വിററാമിൻ എ. ശരീരവളൎച്ചയ്ക്കും, വിററാമിൻ ബി. ഞരമ്പുകളുടെ ആരോഗ്യത്തിനും, വിററാമിൻ സി സ്കർവി എന്ന രോഗത്തിന്റെ നിവാരണത്തിനും, വിററാമിൻ ഡി. രോഗബീജങ്ങളെ ചെറുക്കുന്നതിനും, വിററാമിൻ ഇ. ഉല്പാദനശക്തിക്കുറവു തടുക്കുന്നതിനും, വിററാമിൻ ജി. രോഗങ്ങൾ ഉണ്ടാകാതെയിരിക്കുന്നതിനും വേണ്ടതാണു്.

നമ്മുടെ നാട്ടിലെ സാധാരണ ആഹാരസാധനങ്ങളിൽ സ്റ്റാർച്ചും, അഥവാ പഞ്ചസാരയും, കൊഴുപ്പും കൂടുതലായിട്ടും, പ്രോട്ടീനും, ക്ഷാരവും, വിററാമിനും കുറവായിട്ടുമാണു കാണുന്നതു്. സ്റ്റാർച്ചിന്റെയും കൊഴുപ്പിന്റെയും ആധിക്യം വേണ്ടിടത്തോളമോ, വേണ്ടതിൽ കൂടുതലോ ആയ ജീവശക്തി ജനിപ്പിച്ചേക്കുമെങ്കിലും, ശരീര

ത്തിലെ പുനരുദ്ധാരണത്തിനും, ദീർഘായുസ്സിനും, ആവശ്യമുള്ള ശക്തി നൽകുന്നതിനും, ഇതു് പര്യാപ്തമാകുന്നില്ല. ഇങ്ങിനെയുള്ള ആഹാരത്തിലെ പോഷകാംശക്കുറവുനിമിത്തം സങ്കടപ്പെടുന്ന നമ്മുടെ നാട്ടിലെ പല കുടുംബങ്ങളേയും ധനസഹായംകൊണ്ടു് സഹായിക്കേണ്ട കർത്തവ്യം പൊതുജനാരോഗ്യപ്രവർത്തനങ്ങളിൽ ഏർപ്പെട്ടിരിക്കുന്നവൎക്കുണ്ടു്. ശുദ്ധമായ പാലും, പഴങ്ങളും, സസ്യങ്ങളും നിത്യആഹാരത്തോടുകൂടി ഉപയോഗിക്കുന്നതായാൽ, പ്രസ്തുത പോഷകാംശക്കുറവു് ഇല്ലാതായി ഇവൎക്കു് അരോഗജീവിതം നയിക്കുവാൻ കഴിയും.

കൃമിരോഗങ്ങളുടെ നിവാരണം.



വേണ്ട വിധത്തിലുള്ള പരിതസ്ഥിതിയും ആഹാരവും മാത്രവും പോരാ, മററു ജന്തുക്കളുടെ ആക്രമണങ്ങളിൽ നിന്നു് നിവാരണവുംകൂടി വേണം, ഒരു ജന്തുവിൻെറ അരോഗജീവിതത്തിനു്. മനുഷ്യനെ സംബന്ധിച്ചിടത്തോളം ഇതു് പ്രധാനമായി സാംക്രമികരോഗങ്ങളെ ജനിപ്പിക്കുന്ന കൃമികളോടുള്ള ഒരു പോരാട്ടമായി പരിണമിച്ചിരിക്കുന്നു. പൊതുജനാരോഗ്യപരിപാലനവേലകളിൽ വച്ചു് ഏററവും പ്രധാനപ്പെട്ടതു് ഇതു സംബന്ധിച്ചുള്ളതാണു്.

പകരുന്ന രോഗങ്ങളുടെ നിയന്ത്രണത്തിലെ മൌലികതത്വം ഇത്തരം രോഗങ്ങൾ ജനിപ്പിക്കുന്നതു് മനുഷ്യൻെറയോ മൃഗത്തിൻെറയോ ശരീരത്തിൽ ജീവിക്കുന്നതിനുള്ള ശേഷി മാത്രമുള്ളവയും അതിനു പുറമേ ദീർഘകാലം ജീവിക്കുന്നതിനു ശേഷിയില്ലാത്തവയുമായ പരാന്നഭോജികളായ അണുപ്രാണികളാണെന്നുള്ള ജ്ഞാനമാകുന്നു. ഇത്തരത്തിലുള്ള ചില അണുക്കൾ പാലിലും ജീവിച്ചുവരുന്നുണ്ടു്. എങ്കിലും സാധാരണയായി ഇവ വെള്ളം, ഭൂമി, വായു എന്നിവയിൽ വേഗം

നശിക്കുകയാണു ചെയ്യുന്നതു്. അതിനാൽ നിവാരണം ചെയ്യേണ്ട ആപത്തു്, ഒരു മനുഷ്യന്റെ ശരീരം വിസർജ്ജിക്കുന്ന സാധനങ്ങൾ, മറെറാരുവൻ സ്പർശിക്കുന്നതാകുന്നു. തങ്ങൾക്കു രോഗം പിടിപെടാതെ രോഗബീജവാഹകരായി മാത്രം വർത്തിക്കുന്ന ചില മനുഷ്യരുണ്ടു്. ചിലപ്പോൾ ചില രോഗങ്ങൾക്കു വശംവദരാകുവാനുള്ള പോക്കു് ചില മനുഷ്യരിൽ കൂടുതലായി നാം കാണുന്നു. ഇവയുടെ നിവാരണാർത്ഥം രോഗം പകരുന്ന വിവിധ മാർഗ്ഗങ്ങളെ കുറിച്ചുള്ള ശരിയായ അറിവു വേണ്ടതാണു്.

ഇങ്ങിനെ രോഗം പകരുന്ന മാർഗ്ഗങ്ങൾ മൂന്നാകുന്നു. ഒന്നാമതായി, ചില ആഹാരസാധനങ്ങളിൽ കൂടി, പ്രത്യേകിച്ചു വെള്ളത്തിലും പാലിലും കൂടി. ഇങ്ങിനെയാണു് സന്നിപാതജ്വരം, വയറുകടി, കാളറ മുതലായ രോഗങ്ങളുണ്ടാകുന്നതു്. രണ്ടാമതായി മനുഷ്യശരീരത്തിന്റെ അന്തർഭാഗത്തിലുള്ള രക്തധമനികളിൽ നിവസിക്കുന്ന അണുക്കളുടെ സംക്രമണംകൊണ്ടും രോഗങ്ങളുണ്ടാകാം. മലമ്പനി, വാതപ്പനി എന്നീ രോഗങ്ങൾ ഇപ്രകാരം ജനിക്കുന്നവയാണു്. മൂന്നാമതായി, സ്പർശനത്തിൽനിന്നു രോഗം നേരിട്ടു പകർന്നേക്കാം. ജലദോഷം മുതലായ രോഗങ്ങൾ ഇങ്ങിനെ പകരുന്നു. ഇവ ഓരോന്നിനേയും പററി ചില വിവരങ്ങൾ പറഞ്ഞുകൊള്ളട്ടെ.

വെള്ളത്തിന്റെ ഉല്പത്തിസ്ഥാനം കാർമേഘം നിറഞ്ഞ ആകാശമാണു്. ആകാശത്തിൽനിന്നു വെള്ളം മഴയായി ഭൂമിയിൽ വീണു് അതിന്റെ ഉപരിതലങ്ങളിൽ കെട്ടിനില്ക്കുകയോ, ഒഴുകുകയോ ചെയ്യുമ്പോൾ, അതിൽ പല വിഷസാധനങ്ങളും കലരുന്നു. ഭൂമിയിൽ പതിക്കുന്ന ജലത്തിന്റെ ഒരു ഭാഗം ഭൂമിയുടെ അടിയിൽ ചെല്ലുന്നുണ്ടു്. ഈ വെള്ളമാണു് നമ്മുടെ കിണറു

കളിലും ഊററുകളിലും നിന്നു നമുക്കു കിട്ടുന്നതു്. ഇങ്ങിനെ ഭൂമിയുടെ ഉപരിതലത്തിലുള്ള ജലാശയങ്ങളിൽ നിന്നോ, അന്തർഭാഗത്തുള്ള കിണറുകളിൽ നിന്നോ നമുക്കു ലഭിക്കുന്ന വെള്ളത്തിലും ഒന്നുപോലെ പല വിഷദ്രവ്യങ്ങളും കലന്നിരിക്കുവാൻ എളുപ്പമുണ്ടു്. ഈ വെള്ളം രോഗത്തെ ജനിപ്പിക്കാതെയിരിക്കുവാനായി അതിനെ ശേഖരിച്ചു ശുദ്ധി ചെയ്യുന്നതു് പൊതുജനാരോഗ്യപരിപാലനത്തിന് അവശ്യമായി വേണ്ടതാണു്.

വെള്ളം കഴിഞ്ഞാൽ ആഹാരസാധനജന്യങ്ങളായ രോഗങ്ങളെ ഉല്പാദിപ്പിക്കുന്നതിൽ പാലിനാണു പ്രധാനപങ്കുള്ളതു്. പാലു് മാതൃകാഭൂതമായ ഒരു ആഹാരസാധനമാകയാൽ അതു ശുദ്ധീകരിക്കുന്നതു വളരെ പ്രധാനപ്പെട്ട ഒരു കാര്യമായി ഭവിച്ചിരിക്കുന്നു. പശുക്കളിലുള്ള രോഗബീജങ്ങളെ മനുഷ്യനിലേക്കു പകർത്തിയും, മനുഷ്യരുടെ പ്രത്യേക പകൎച്ചവ്യാധികളുടെ ബീജങ്ങളെ പരത്തിയും, ശിശുക്കളിൽ വയറിളക്കം ജനിപ്പിച്ചും പാലിനു രോഗങ്ങളെ ജനിപ്പിക്കുവാൻ കഴിയും. പാലു് ഒരു പ്രത്യേക രീതിയിൽ തിളപ്പിച്ചാൽ അതിൻെറ ദൂഷ്യങ്ങളെ മാററുവാൻ സാധിക്കുന്നതാണു്.

വെള്ളത്തിനും പാലിനും പുറമേ രോഗം പകർത്തുന്ന മററു ആഹാരസാധനങ്ങളുമുണ്ടു്. രോഗബീജം പകന്നിട്ടുള്ളതും ചീഞ്ഞതുമായ മത്സ്യം, മാംസം മുതലായ ആഹാരസാധനങ്ങളിൽ നിന്നു ജനിക്കാവുന്ന കുടൽരോഗങ്ങളെപ്പററി നമുക്കു് അറിവുണ്ടു്. രോഗമുള്ള ജന്തുക്കളുടെ മാംസം ഭക്ഷിക്കുന്നതും രോഗോല്പാദകമാകുന്നു. വിരരോഗവും അതിനോടു സംബന്ധിച്ചുള്ള മററു രോഗങ്ങളും ഇത്തരം ആഹാരസാധനങ്ങളിൽ നിന്നുണ്ടാകുന്നു. ചിലപ്പോൾ ആഹാരസാധനങ്ങളിൽ ചില കച്ചവടക്കാർ കൂട്ടിച്ചേൎക്കുന്ന സാധനങ്ങൾ നിമിത്തവും

രോഗങ്ങൾ ഉണ്ടാകുന്നതാണ്. രോഗം പരത്തുന്നതിനു പാറ്റപ്പറ്റങ്ങളായ ഈവകയെല്ലാം തടയുന്നതും പൊതുജനാരോഗ്യപ്രവർത്തനങ്ങളുടെ ഒരു പ്രധാന ഭാഗമാകുന്നു.

ഇങ്ങിനെ "ആഹാരസംബന്ധമായ ആരോഗ്യശാസ്ത്രത്തിൽ പ്രധാനമായി വേണ്ടത് തൃപ്തികരമായ ഉണ്ണമാനങ്ങളുണ്ടാക്കിയതും, പ്രോട്ടീൻ, ക്ഷാരം, വിറ്റാമിൻ മുതലായവ വേണ്ട അളവുകളിൽ കലർന്നിട്ടുള്ളതും, മനുഷ്യരുടെയും മൃഗങ്ങളുടെയും പ്രത്യേക രോഗബീജങ്ങൾ കലരാത്തതുമായ ആഹാരമാകുന്നു."

### വിസർജ്ജിതസാധനങ്ങളെ മാററിക്കളയൽ.

മനുഷ്യരെ സാംക്രമികരോഗങ്ങൾ ബാധിക്കാതെയിരിക്കുവാനായി അവരുടെ വിസർജ്ജിതസാധനങ്ങളെ മാററിക്കളയുന്നത് പൊതുജനാരോഗ്യശാസ്ത്രത്തിന്റെ വളരെ പ്രധാനമായ ഒരു ഭാഗമാകുന്നു. രോഗബീജങ്ങൾക്കു കാരണമായ ഈ വിസർജ്ജിതസാധനങ്ങൾ പരിസരങ്ങളേയും ആഹാരത്തേയും വിഷമയമാക്കാതെയിരിക്കുവാനായി ഇവയെ അകററി നശിപ്പിക്കേണ്ടതാണ്. നാം സംശയിക്കാത്ത രോഗബീജവാഹകർ ഉണ്ടായിരിക്കുവാൻ ഇടയുള്ളതിനാൽ, മലം, മൂത്രം, തുപ്പൽ മുതലായ സകല വിസർജ്ജിതസാധനങ്ങളേയും അപൽകാരകമായി കരുതിയേ മതിയാവൂ. നിർഭാഗ്യവശാൽ നാം ഇതിന്റെ പ്രാധാന്യം മനസ്സിലാക്കിയിട്ടില്ല. പബ്ലിക് റോഡുകളിലും, കുളങ്ങളുടേയും നദികളുടേയും കടലിന്റേയും കരകളിലും നാം മലമൂത്രവിസർജ്ജനം ചെയ്യാറുണ്ട്. തെരുവുകളിൽ തുപ്പുകയും, കണ്ടമാനം ചവറുകളും മററും റോഡുകളിൽ വലിച്ചെറിയുകയും നാം ചെയ്തുവരുന്നു. പൊതുജനങ്ങളുടെ പരിജ്ഞാനം വളർന്ന് അവർ മനഃപൂർവ്വം സഹായിച്ചാലല്ലാതെ ഇങ്ങിനെയുള്ള അനാരോഗ്യകരങ്ങളായ പ്രവൃത്തികളെ പൊതുജനാ

രോഗ്യപ്രവത്തകക്ക് ഇല്ലായ്മ ചെയ്യുവാൻ സാധിക്കുന്നതല്ല. ഇങ്ങിനെയുള്ള പ്രവൃത്തികൾ ഉണ്ടാക്കിവെയ്ക്കുന്ന സാംക്രമികരോഗങ്ങളിൽ നിന്നു് അസംഖ്യം മരണങ്ങൾ സംഭവിക്കുന്നുമുണ്ടു്.

കുഴൽവെള്ളമേപ്പ്പാടു കൂടാതെ പ്രത്യേകം പ്രത്യേകമായി നിൽക്കുന്ന ഏർപ്പാടുകളിലെ വിസർജ്ജിതസാധനങ്ങൾ മാററുന്ന പ്രശ്നം വൈഷമ്യമുള്ള ഒന്നാകുന്നു. രോഗബീജങ്ങളെ ഹനിക്കുന്ന മരുന്നുകൾ കലത്തിയ ലോഹനിമ്മിതപാത്രങ്ങളിൽ വിസർജ്ജിതപദാത്ഥങ്ങൾ ചെന്നു വീഴുന്ന ഏപ്പ്പാടാണു് ഏററവും തൃപ്തികരമായതു്. ഇതിനു് അധികം പണം വേണ്ടിവരും. വെള്ളം നിറഞ്ഞ ഒരു മുറിയിൽ വിസർജ്ജിതങ്ങൾ ചെന്നു വീണു് അവിടെ വച്ചു് അതിലെ ഘനദ്രവ്യങ്ങൾ ഔഷധശക്തിയാൽ ദ്രവിക്കുന്നതായി പൊതുജനാരോഗ്യവകുപ്പുകാരുടെ കക്കൂസുകളുമുണ്ടു്. ഇതും സാധാരണ വീടുകളിൽ സ്ഥാപിക്കുവാൻ സാധിക്കുകയില്ല. സാധാരണ ജനങ്ങളെ സംബന്ധിച്ചിടത്തോളം, തൊട്ടികൾ വെച്ച കക്കൂസോ, കുഴിക്കക്കൂസോ, ബോർഹോൾ കക്കൂസോ ആണു് സാദ്ധ്യമായിട്ടുള്ളതു്. തൊട്ടികൾ ഉപയോഗിക്കുന്ന കക്കൂസേപ്പ്പാടിൽ വിസർജ്ജനസ്ഥാനത്തിനു കീഴിൽ തൊട്ടികൾ വെയ്ക്കുകയും അവയെ ഇടയ്ക്കിടയ്ക്കു മാററുകയും ചെയ്യുന്നു. കുഴിക്കക്കൂസിൽ ഒരു കുഴിയിൽ വിസർജ്ജിക്കുകയും, അതിൻെറ മൂന്നിൽ രണ്ടു ഭാഗം നിറയുമ്പോൾ ആ കുഴി മൂടി മറെറാരു സ്ഥാനത്തു് കുഴി കുഴിച്ചു വിസർജ്ജിക്കുകയും ചെയ്തുവരുന്നു. ബോർഹോൾ കക്കൂസിൻെറ ചുററും വിസർജ്ജിതസാധനങ്ങൾ ഭൂമിയുടെ അടിയിൽ പരക്കാത്ത വിധമുള്ള കെട്ടുകൾ കാണും. അതിലെ കുഴിയുടെ മുകളിൽ ഒരു ദ്വാരമുള്ള കാൺക്രീററ് പലകയും ഉണ്ടായിരിക്കും.

ഏതു തരം കക്കൂസായാലും ശരി, അതു് കുടിക്കുന്നതിനു് ഉപയോഗിക്കുന്ന വെള്ളത്തിനും, വാസസ്ഥാനത്തിനും അകലെയായി സ്ഥാപിച്ചിരിക്കണം. സ്പർശനത്തിനോ, ഈച്ചകളുടെ നിവാസത്തിനോ ഇടകൊടുക്കാത്ത വിധത്തിൽ കക്കൂസുകൾ നിർമ്മിക്കേണ്ടതു് അത്യാവശ്യമാണു്.

കുഴൽവെള്ള സമ്പ്രദായമുള്ള ഭവനങ്ങളിൽ വിസർജ്ജിതസാധനങ്ങളെ അകററുന്നതിനെ സംബന്ധിച്ചുള്ള പ്രശ്നം ലഘുവായിട്ടുള്ള ഒന്നാണു്. ഇവിടെ സാനിട്ടറി ക്ലോസെററുകളും, സെപ്ടിക്ടാങ്കുകളും ഉണ്ടാക്കുവാൻ സാധിക്കും. ഇവിടെ വിസർജ്ജനത്തിനിരിക്കുന്ന സ്ഥാനങ്ങളുമായി സ്പർശനമുണ്ടാകാത്തവിധത്തിലും, അവിടെ ഒഴിക്കുന്ന വെള്ളം കെട്ടിനിൽക്കാത്ത വിധത്തിലുമുള്ള ഏർപ്പാടുകൾ കൂടിയേ തീരൂ. ഒരു പബ്ളിക്ക് വിസർജ്ജനഗമനപദ്ധതി സ്ഥാപിക്കുന്നതാണു് ഒരു വീട്ടുകാരന്റെ വൈഷമ്യങ്ങളെ അകററുന്ന ഉത്തമമായ പരിഹാരമാർഗ്ഗം.

ഭവനങ്ങളിലെ ചവറു മുതലായ സാധനങ്ങളെ പറമ്പിലും റോഡിലും വലിച്ചെറിയാതെ ചുട്ടുകളയുകയാണു വേണ്ടതു്. ഈ സാധനങ്ങൾ ദ്രവിച്ചു് പല തരം ബീജങ്ങളേയും ജനിപ്പിക്കുമെന്നു് നാം ഓർക്കേണ്ടതാണു്.

## പ്രാണികളും രോഗവും.

ആരോഗ്യത്തിനു ഹാനികരമായി ഇനി ഒരു ശല്യമുള്ളതു് പ്രാണികൾമുഖേന പരക്കുന്ന മറെറാരുതരം സാംക്രമികരോഗങ്ങളാകുന്നു. ഈ ക്ഷുദ്രപ്രാണികളിൽ വച്ചു് ഏററവും ആപൽക്കരമായതു് വീടുകളിൽ സാധാരണ കാണാറുള്ള ഈച്ചകളാകുന്നു. ഈ ഈച്ചകൾ ദ്രവി

ക്കുന്ന ഏതെങ്കിലും സാധനങ്ങളിൽ, പ്രത്യേകിച്ച് പാൽ, മലം മുതലായവയിൽ, മുട്ടയിടുന്നു. അല്പദിവസങ്ങൾക്കുള്ളിൽ ഈ മുട്ടകളിൽനിന്ന് പുതിയ ഈച്ചകൾ ജനിക്കുകയും ചെയ്യുന്നു. ഇത്തരം മലിനസാധനങ്ങളെ വേണ്ടവിധത്തിൽ മാററിക്കളയുന്നതാണ് ഈ ക്ഷുദ്രജന്തുക്കളുടെ ആക്രമണത്തിനുള്ള പ്രതിവിധി. വിഷങ്ങൾ ഉപയോഗിച്ചോ, ഫ്ളൈപ്പേപ്പർ ഉപയോഗിച്ചോ ഈച്ചകളെയും നശിപ്പിക്കാവുന്നതാണ്.

മലമ്പനി, വാതപ്പനി, മഞ്ഞപ്പനി മുതലായ ചിലതരം രോഗങ്ങൾക്കു കാരണഭൂതങ്ങളായ കൊതുകുകളെ നശിപ്പിക്കുന്നതാണ് ഈ വിഷയത്തിൽ ഒന്നാമതായി പരിഗണിക്കേണ്ടതു്. കൊതുകുനിയന്ത്രണം ഒരു പ്രത്യേക പഠനവിഷയമാകയാൽ, ഇതിനെപ്പററി കൂടുതൽ വിവരങ്ങൾക്ക് പ്രത്യേക ബുക്കുകൾ നോക്കുക തന്നെ വേണം.

മൂട്ട, ചെള്ള്, പേൻ മുതലായ പ്രാണികളും മനുഷ്യരുടെ ഇടയ്ക്കു് രോഗം പരത്തുവാൻ സഹായിക്കുന്നു. അവസാനമായി എല്ലാ രോഗങ്ങളിലും വച്ച് ഏററവും ഭയങ്കരമായ പ്ലേഗിനെ എലികളിൽനിന്നു പരത്തുന്ന ചെള്ളുകളുമുണ്ട്. എലികളുടെ നേർക്ക് ഒരു പോരു നടത്തുന്നതിന് എലികൾ കേറാത്ത കെട്ടിടങ്ങളും ഗുദാമുകളും ഉണ്ടാക്കുകയും, അവയ്ക്കു തീററിയായിട്ടുള്ള ചവറുസാധനങ്ങളെ നശിപ്പിക്കുകയും, അവയെ പിടിച്ചും മററു വിധത്തിലും കൊല്ലുകയും ചെയ്യേണ്ടതാണ്. നേരിട്ടു പകരുന്ന ന്യൂമോണിക് പ്ലേഗിന്റെ രൂപത്തിൽ പ്ലേഗ് കിടപ്പുകാരെ പരിചരിക്കുന്നവരുടെ സംഗതിയും ഇവിടെ സ്മരണീയമാണ്.

നേരിട്ടുള്ള സ്പർശനം നിമിത്തം പകരുന്ന രോഗം ന്യൂമോണിക് പ്ലേഗ് മാത്രമല്ല. ജലദോഷം, ഇൻഫ്ളു

വെൻസാ, ന്യൂമോണിയ (നീർക്കെട്ട്), തൊണ്ടവ്യാധി, ക്ഷയം, നിലംകാരിപ്പുന, അഞ്ചാംപനി, മസൂരി മുതലായ രോഗങ്ങളും ഇങ്ങിനെ ഉണ്ടാകുന്നവയാകുന്നു. ഇത്തരം രോഗങ്ങളെ നിയന്ത്രിക്കുന്നത് ഏററവും വിഷമമായ ഒരു കാര്യമാണ്. എന്തെന്നാൽ ഇവയുടെ കാരണഭൂതർ മനുഷ്യർ മാത്രമാകുന്നു. മനുഷ്യരെ നിയന്ത്രിക്കുന്നത് വൈഷമ്യമേറിയ ഒരു കാര്യവുമാണ്. ഇവിടെ വായിൽ നിന്നും മൂക്കിൽനിന്നുമുള്ള വിസർജ്ജിതസാധനങ്ങളാണ് രോഗം പകർത്തുന്നത്. കാലവും സ്ഥലവും നോക്കാതെ സദാ തുപ്പിക്കൊണ്ടിരിക്കുന്ന നമ്മുടെ അപരിഷ്കൃതമായ ശീലം ഇത്തരം രോഗങ്ങൾക്കു മുഖ്യകാരണമായി ഭവിക്കുന്നു.

ഇത്തരം രോഗങ്ങളെ നിവാരണം ചെയ്യുന്നതിന് മൂക്കിൽനിന്നും തൊണ്ടയിൽനിന്നുമുള്ള വിസർജ്ജ്യസാധനങ്ങളേയും, സന്നിപാതജ്വരം, വയറുകടി മുതലായ രോഗങ്ങൾ ബാധിച്ചിട്ടുള്ള മനുഷ്യരുടെ മലമൂത്രാദികളേയും, വേണ്ടവിധം നിയന്ത്രിക്കുകയാണ് ആദ്യമായി ചെയ്യേണ്ടത്. രോഗികളെ അകറ്റിക്കിടത്തുകയും അവരുമായി സ്പർശനം ഉണ്ടാകാതെയിരിക്കുകയും അവരുടെ വിസർജ്ജിതങ്ങളിൽ വിഷനാശകങ്ങളായ ഔഷധങ്ങൾ ചേർക്കുകയും മററുമാണ് ഇതിൽ പിന്നീട് ചെയ്യേണ്ടത്. മനുഷ്യരുടെ കരങ്ങൾ രോഗം പകർത്തുന്നതിനു സാർവ്വത്രികമായി സഹായിക്കുന്നു എന്നുള്ള പ്രധാന സംഗതി ഇവിടെ ഓർക്കണം. രോഗികളെ മാററിക്കിടത്തുകയും, രോഗം ബാധിച്ചിട്ടുണ്ടെന്നു സംശയമുള്ളവരെ അന്യരുമായി സമ്പർക്കമുണ്ടാകാത്ത വിധത്തിൽ പാർപ്പിക്കുകയും വേണ്ടതാണ്. വിദ്യാലയങ്ങളെ സംബന്ധിച്ചിടത്തോളം, വിദ്യാർത്ഥികളുടെ നിത്യസമ്മേളനങ്ങളിൽ വച്ച് രോഗം ബാധിക്കുവാനുള്ള ലക്ഷണമുള്ളവരെ അകററേണ്ടതാണ്. ഇത്തരം രോഗ

ങ്ങൾ പകരാതെയിരിക്കുന്നതിനുള്ള വേലകൾ ചെയ്യുന്നതിന് പൊതുജനങ്ങളുടെ സഹായവും, ഈ രോഗങ്ങളെപ്പററി പൊതുജനങ്ങൾക്ക് അറിവും, പൊതുജനങ്ങളിൽ ഒരു ആരോഗ്യസ്ഥാപനമനസ്ഥിതിയും വേണ്ടതാണ്. ഈ രോഗങ്ങളെ നിയന്ത്രിക്കുവാനായി മനുഷ്യരെ അവ ബാധിക്കാതെയിരിക്കുവാനുള്ള പ്രയോഗങ്ങളുമുണ്ട്. പക്ഷെ, അവ നിവാരണചികിത്സയിൽ ചേരുന്നതാകയാൽ ഇവിടെ അവയെപ്പററി പര്യാലോചിക്കേണ്ടതില്ല.

## യാദൃച്ഛിക അപകടങ്ങളും മററും.

വ്യവസായീകരണം വർദ്ധമാനമായി വരുന്ന ഇന്ന് യാദൃച്ഛികസംഭവങ്ങളിൽ നിന്നുള്ള ക്ഷതങ്ങളും മരണങ്ങളും വർദ്ധിച്ചുവരുന്നതിൽ അത്ഭുതപ്പെടാനൊന്നുമില്ല. ഇത്തരം അപകടങ്ങൾ ഉണ്ടാകാതെ നോക്കുന്നതും, ഉണ്ടായാൽ പ്രഥമ ശുശ്രൂഷ ചെയ്യേണ്ടതും, പൊതുജനാരോഗ്യപ്രവർത്തകരുടെ കർത്തവ്യമാണ്. ഇവയിൽനിന്നുള്ള രക്ഷാമാർഗ്ഗങ്ങളും, ഇവയുണ്ടായാൽ പ്രഥമശുശ്രൂഷ ചെയ്യേണ്ട വിധവും പൊതുജനങ്ങളെ പഠിപ്പിക്കുകയും വേണം.

ഇതുവരെ എന്തു സാധിക്കുവാൻ കഴിഞ്ഞു എന്ന് പൊതുജനങ്ങൾ മനസ്സിലാക്കുന്നിടത്തോളം, പൊതുജനാരോഗ്യപ്രവർത്തനപ്രസ്ഥാനത്തിന് അവരുടെ സഹായം ലഭിക്കുന്നതാണ്. ഇതു മനസ്സിലാക്കുവാൻ പാശ്ചാത്യരാജ്യങ്ങളിലെ പൊതുജനാരോഗ്യപ്രവർത്തനങ്ങളിൽ കണ്ണോടിച്ചേ മതിയാവൂ. നമ്മുടെ നാട്ടിൽ പൊതുജനാരോഗ്യപ്രവർത്തനത്തിൽ പലതും മേലാൽ ചെയ്യേണ്ടതായിട്ടാണിരിക്കുന്നത്.

# I

# പാർത്ഥസാരഥിയായ ശ്രീകൃഷ്ണൻ

[ആധുനിക മലയാളഭാഷയുടെ— വിവിധ പ്രവണതകളുടേയും ഉല്പത്തിസ്ഥാനമായ മഹാകവി തുഞ്ചത്തു രാമാനുജൻ എഴുത്തച്ഛന്റെ ജന്മസ്ഥലം മലബാർജില്ലയിലെ പൊന്നാനിത്താലൂക്കിലുള്ള തൃക്കണ്ടിയൂർ അംശവും, ജീവിതകാലം ഉദ്ദേശം കൊല്ലം ൭൫൦-നും ൮൨൫-നും (എ. ഡി. ൧൫൭൫-നും ൧൬൫൦-നും) ഇടയ്ക്കുമാണ്. കിളിപ്പാട്ടുപ്രസ്ഥാനത്തേയും, തനിക്കു മുമ്പുതന്നെ ജനിച്ചിരുന്ന മണിപ്രവാളഭാഷാരീതിയേയും പൂർവാധികം പ്രചരിപ്പിച്ച് മലയാളത്തിന് തമിഴിന്റെ പിടിയിൽ നിന്ന് ശാശ്വതമായ സ്വാതന്ത്ര്യം അദ്ദേഹം നേടിക്കൊടുക്കുകയുണ്ടായി. എഴുത്തച്ഛൻ ക്ലാസ്സിക്, അഥവാ യാഥാസ്ഥിതികപ്രസ്ഥാനത്തിൽ പെട്ട ഒരു കവിയാണ്. ജിജ്ഞാസയുടെ അഭാവം, പഴയ സാഹിത്യമാതൃകകളോടുള്ള പ്രതിപത്തി, പ്രതിപാദനരീതിയെ മുൻനിർത്തിയും വിഷയത്തിന്റെ തിരഞ്ഞെടുപ്പിൽ പുതിയതിനോട് അലസത കാണിച്ചുമുള്ള സാഹിത്യനിർമ്മാണം, പ്രകൃതിയെക്കാൾ അധികം മനുഷ്യനിൽ താല്പര്യം, മനുഷ്യന്റെ സാദ്ധ്യതകൾ പരിമിതമാണെന്നുള്ള ബോധം, പ്രസാദം, സാർവത്രികമായ തരം കഥാപാത്രങ്ങളുടേയും, സർവ്വത്ര കാണാവുന്ന വികാരങ്ങളുടേയും വർണ്ണനം, ആത്മനിയന്ത്രണം, ദീപ്തരീതിയിലേയ്ക്കുള്ള പോക്ക് മുതലായവയാണ് ക്ലാസ്സിക് പ്രസ്ഥാനത്തിലെ കവികളുടെ സ്വഭാവവിശേഷങ്ങൾ. കിളിപ്പാട്ടിൽ രചിച്ചിട്ടുള്ള അദ്ധ്യാത്മരാമായണം, മഹാഭാരതം എന്നിവയാണ് എഴുത്തച്ഛന്റെ പ്രധാന കൃതികൾ. അത്യുന്നതമായ പ്രതിഭയും, അതിഗാഢമായ ഈശ്വരഭക്തിയും ഈ കൃതികളിൽ പൊന്തിച്ചുനിൽക്കുന്നുണ്ട്. എ. ഡി. ൧൨-ാംശതാബ്ദം മുതൽക്ക് ൧൭-ാംശതാബ്ദംവരെ ഭാരതത്തിൽ നിലനിന്നിരുന്ന ഭക്തിപ്രസ്ഥാനത്തിന്റെ പിടിയിൽ പെട്ടിരുന്ന ഒരു ഭക്തനാണ് എഴുത്തച്ഛൻ. അദ്ദേഹം ഒരു മഹാകവി മാത്രമല്ല, ഒരു ആദ്ധ്യാത്മിക

കവി, അഥവാ മതകവി കൂടിയാണ്. തന്റെ ചിന്താഗതി സദാ മതപരമായിരുന്നാൽ മാത്രമേ—ഇടയ്ക്കിടെ മതകവിതകൾ രചിച്ചാൽ പോരാ—ഒരു കവിക്ക് മതകവിയെന്ന നാമത്തിന് അർഹതയുണ്ടാകുകയുള്ളൂ. ഒരു മതകവി താൻ അനുസരിക്കുന്ന മതത്തിന്റെ സിദ്ധാന്തങ്ങളെയല്ല, പിന്നെയോ, ആ സിദ്ധാന്തങ്ങൾ മാനുഷികഹൃദയങ്ങളിൽ ജനിപ്പിക്കുന്ന ഫലങ്ങളെയാണ് വർണ്ണിക്കേണ്ടത്. ഈ രണ്ടു ഉപാധികളും എഴുത്തച്ഛൻ അനുസരിക്കുന്നതുകൊണ്ടു് അദ്ദേഹം ഒരു മതകവിയായി ഭവിച്ചു. മഹാഭാരതയുദ്ധത്തിൽ കർണ്ണനോടു യുദ്ധം ചെയ്യുവാൻ പുറപ്പെട്ട അർജ്ജുനന്റെ സാരഥിയായി പരിലസിച്ച ശ്രീകൃഷ്ണനെ കർണ്ണന്റെ സാരഥിയായ ശല്യർ കർണ്ണനെ വർണ്ണിച്ചു കേൾപ്പിക്കുന്ന ഭാഗമാണ് ചുവടെ ചേർത്തിരിക്കുന്നത്. ഇതു വർണ്ണന (**Descriptive poetry**) എന്ന പദ്യരൂപത്തിന്റെ, അഥവാ പദ്യപ്രസ്ഥാനത്തിന്റെ പ്രശസ്തി എന്ന ശാഖയിൽ ഉൾപ്പെടും]

(അന്നനട)

നിരന്ന പീലികൾ നിരക്കവേ കുത്തി
നെറുകയിൽക്കൂട്ടി തിറമൊടു കെട്ടി
കരിമുകിലൊത്ത ചികുരഭാരവും
മണികൾമിന്നിടു മണിക്കിരീടവും
കുനുകുന ചിന്നം കുറുനിരതന്മേൽ
നനുനനെപ്പൊടിഞ്ഞൊരു പൊടിപററി
തിലകവുമൊട്ടു വിയർപ്പിനാൽ നന-
ഞ്ഞുലക സൃഷ്ടിച്ചു ഭരിച്ചു സംഹരി-
ച്ചിളകുന്ന ചില്ലീയുഗളഭംഗിയും
അടിയാരെക്കുറിച്ചുള്ളൊരു കരുണയും
കഠിനദുഷ്ടരോടെഴുന്ന കോപവും
മടമൊഴിമാരിൽ വളർന്ന രാഗവും

കലഹംകണ്ടൊരത്ഭുതരസങ്ങളും
ചപലന്മാരോടു കലർന്ന ഹാസവും
എതിരിട്ടുനോക്കു ഭയങ്കരതപവും
പലവുമിങ്ങനെ നവനവരസ-
മിടയിടക്കൂടെക്കലർന്ന നേത്രവും
മകരകുണ്ഡലം പ്രതിബിംബിക്കുന്ന
കവിൾത്തടങ്ങളും മുഖസരോജവും
വിയർപ്പുതുള്ളികൾ പൊടിഞ്ഞ നാസിക
സുമന്ദഹാസവുമധരശോഭയും
തുളസിയും നല്ല സരസിജങ്ങളു-
മിളതായീടിന തളിരുകളുമാ-
യിടകലർന്നടനിളകും മാലകൾ
തടയും മുത്തുമാലകളും കൌസ്തുഭ-
മണിയും ചേരുന്ന ഗളവും ചമ്മട്ടി
പിടിച്ചൊരു കരതലവും കുങ്കുമം
മുഴുക്കെപ്പൂശിന തിരുമറുമാറും
നിറഞ്ഞ മഞ്ഞപ്പൂന്തുകിലും കാഞ്ചികൾ
പദസരോരുഹയുഗവുമെന്നുടെ
ഹൃദയംതന്നിലങ്ങിരിക്കുംപോലെയ-
മ്മണിരഥംതന്നിലകം കുളുർക്കവേ
മണിവർണ്ണൻതന്നെത്തെളിഞ്ഞു കണ്ടു ഞാൻ.

# II

## കോമളമായ ഒരു പ്രണയം

[ഭാഷയിലെ നവീന ഖണ്ഡകാവ്യപ്രസ്ഥാനത്തെ, അതായത് മഹാകാവ്യങ്ങൾക്കു പകരം ലഘുകാവ്യങ്ങൾ രചിക്കുന്നതിനെ, ക്ലാസ്സിക്ക് മാർഗ്ഗത്തിൽ നിന്നു റൊമാൻറിക്ക്, അഥവാ കാല്പനികമാർഗ്ഗത്തിലേക്കു തിരിച്ചുവിട്ട പ്രസിദ്ധ മഹാകവിയായ കുമാരനാശാൻെറ ജനനസ്ഥലം തിരുവിതാംകൂറിലെ ചിറയിൻകീഴ് താലൂക്കിലുള്ള കായിക്കരയും, ജീവിതകാലം കൊല്ലം ൧൦൪൮-മുതൽക്ക് ൧൦൯൯-വരെയും ആണ്. പ്രബലമായ ജിജ്ഞാസ, പുതിയതിനോടുള്ള പ്രതിപത്തി, വിഷയത്തിനു സ്വപ്രാധാന്യം നൽകുക, മനുഷ്യനോടുള്ളതിനേക്കാൾ അധികം പ്രകൃതിയോടു താല്പര്യം, മനുഷ്യൻെറ സാദ്ധ്യതകൾക്കു സീമയില്ലെന്നുള്ള ബോധം, കലുഷമായ പ്രതിപാദനം, ഏറിയക്രമം വിശേഷവ്യക്തികളുടെയോ അസാധാരണങ്ങളായ വികാരങ്ങളുടെയോ വർണ്ണനം, ആത്മനിയന്ത്രണത്തിൻെറ കുറവ്, വികാരതീക്ഷ്ണത, ശാലീനരീതിയിലുള്ള ഭോഗ് മുതലായവയാണ് കാല്പനികപ്രസ്ഥാനത്തിൻെറ സ്വഭാവവിശേഷങ്ങൾ. നമ്മുടെ ചിന്തയേയും വികാരത്തേയും ഒന്നുപോലെ ശക്തിപൂർവ്വം തട്ടിയുണർത്തുവാൻ പ്രത്യേക പാടവമുള്ള ഒരു മഹാകവിയാകയാൽ കുമാരനാശാനെ ഭാഷയിലെ റിയലിസ്റ്റിക്ക്, അഥവാ സാദൃശ്യാത്മകപ്രസ്ഥാനത്തിൻെറ സ്ഥാപകരിൽ ഒരാളായും പരിഗണിക്കാം. ജീവൽസാഹിത്യപ്രസ്ഥാനത്തിലെ ഉപജ്ഞാതാക്കളിൽ അഗ്രഗണ്യനായും അദ്ദേഹത്തിനു ഭാഷാസാഹിത്യലോകത്തിൽ ഒരു പ്രധാന സ്ഥാനമുണ്ട്. 'ദുരവസ്ഥ', 'ചണ്ഡാലഭിക്ഷുകി' എന്ന രണ്ടു കൃതികൾ രചിച്ചതിനാലാണ് അദ്ദേഹം ജീവൽസാഹിത്യപ്രസ്ഥാനത്തിൻെറ ഉപജ്ഞാതാക്കളിൽ മുഖ്യനായി ഭവിച്ചത്. ജീവൽസാഹിത്യത്തിൻെറ ലക്ഷണങ്ങളെ പിന്നീടു വിവരിക്കുന്നതാണ്. പ്രണയവർണ്ണനത്തിൽ ആശാനോടു കിടനിൽക്കുന്ന ഭാഷാകവികൾ വളരെ ദുർല്ലഭമാണ്. ആശാൻെറ പ്രധാന കൃതികൾ നളിനി, ലീല, ദുരവസ്ഥ, ചണ്ഡാലഭിക്ഷുകി, ചിന്താവിഷ്ടയായ സീത, കരുണ എന്നിവയാണ്. നളിനിയിൽ നിന്നാണ് പുറകെ ചേർത്തിരിക്കുന്ന ഭാഗം എടു

ത്തിട്ടുള്ളതു്. തന്റെ പ്രണയം അറിയാതെ വനത്തിൽ പോയി സന്യസിച്ച ദിവാകരനെ, അതിനു ശേഷം സന്യസിച്ചു വനത്തിൽ സഞ്ചരിക്കുമ്പോൾ നളിനി കണ്ടുമുട്ടുന്നു. അപ്പോൾ താൻ അവളെ ഒരു പരിചാരികയായി പോലും സ്വീകരിക്കുന്നതല്ലെന്നു് ദിവാകരൻ അവളെ ധരിപ്പിക്കുന്നു. ഇതു കേട്ടപ്പോൾ ഉണ്ടായ കഠിനമായ ദുഃഖത്താൽ ബോധം കെട്ടുവീണ നളിനിയെ ദിവാകരൻ എടുത്തു തന്റെ തോളിൽ കിടത്തിയതിനു ശേഷം അത്ഭുതം വിലപിക്കുന്ന ഭാഗമാണു് ഇവിടെ ഉദ്ധരിക്കുന്നതു്. ഇതു് ആത്മഗീതം (Lyric) എന്ന പദ്യരൂപത്തിന്റെ വിലാപം എന്ന ശാഖയിൽ ഉൾപ്പെടും]

ഓമലാൾമുഖമതിന്നു നിർഗ്ഗമി-
'ച്ചേ'മിതിശ്രുതി നിഗൂഢവൈഖരീ;
ധാമമൊന്നുടനുയൎന്നു മിന്നൽപോൽ
വ്യോമമണ്ഡലമണഞ്ഞു മാഞ്ഞുതേ. ൧

ക്ഷീണയായ് മിഴിയടച്ചു, നിശ്ചല-
പ്രാണയായുടനവന്റെ തോളതിൽ
വീണു, വായു വിരമിച്ചു കേതുവിൽ
താണുപററിയ പതാകപോലവൾ. ൨

ഞെട്ടിയൊന്നകമുലഞ്ഞു സംയമം
വിട്ടു വീൎത്തു നെടുതായ് മഹായമി
പട്ടിടഞ്ഞ തനുതന്റെ മേനി വേർ-
പെട്ടിടാഞ്ഞു ബത! ശങ്ക തേടിനാൻ. ൩

സ്തബ്ധമായ് ഹൃദയമേറി ഭാരമ-
പ്പുഷ്പഹാരമൃദുമെയ് തണുത്തുപോയ്,
സുപ്തിയല്ല, ലയമല്ല, യോഗമ-
ല്ലപ്പൊഴാൎന്നതവളെന്നറിഞ്ഞവൻ. ൪

എന്തു സംഭവ?മിതെന്തു ബന്ധ?മി-
ങ്ങെന്തു ഹേതു?വിതിനെന്തൊരർത്ഥമോ!
ഹന്ത! കർമ്മഗതി! ബാലയെന്റെ ബാ-
ഹാന്തരം ചരമശയ്യയാക്കിനാൾ! ൫

സ്നേഹഭാജനതയാർന്ന ഹൃത്തിതിൽ
ദേഹമിങ്ങിനെ വെടിഞ്ഞു പാററപോൽ
മോഹമാർന്ന പരമാം മനസ്സഹോ
മോഹനാംഗി തഴുകിക്കഴിഞ്ഞിവൾ. ൬

ആരറിഞ്ഞു തനുഭൃത്തുകൾക്കു നി-
സ്സാരമേവമസുബന്ധമെന്നഹോ!
നാരി! നിന്നിളവയസ്സിതെത്ര? എ-
ത്താരിയന്ന പരിപാകമേതയേ! ൭

ഞെട്ടറുന്ന മലരാം തൃണാഞ്ചലം
വിട്ടിടുന്ന ഹിമബിന്ദുതാനമേ
ഒട്ടു ദുഃഖമിയലാം, വപുസ്സു വേ-
റിട്ട നിൻസുഖമഹോ കൊതിക്കിലാം. ൮

ഹന്ത! സാധ്വി, മധുരീകരിച്ചു നീ
സ്വന്ത മൃത്യു സുകുമാരചേതനേ!
എന്തു നാണമിയലാം ഭവജ്ജിതൻ
ജന്തുഭീകരകരൻ ചരൻ യമൻ? ൯

ജാതസൗഹൃദമുറങ്ങുവാൻ സ്വയം-
ജാത തള്ളയുടെ മാറണഞ്ഞപോൽ
നീ തുനിഞ്ഞു നിരസിച്ചിരിക്കിൽ ഞാ-
നെത്ര സാഹസികനാമഹോ! പ്രിയേ! ൧൦

ത്യാഗമേവനു വരും സമഗ്രമീ
ഭോഗലോഭനജഗത്തിലെന്നുമേ,
വേഗമിന്നതു വെടിഞ്ഞു ഹാ! മഹാ-
ഭാഗയാം നളിനി! ധന്യതന്നെ നീ! ൧൧

ഉത്തമേ! വിഗതരാഗനാകുമെ-
ന്നുൾത്തടത്തെയുമുലച്ച ശാന്ത നീ;
ഇത്തരം ധരയിലെങ്ങു ശുദ്ധമാം
ചിത്തവും മധുരമായ രൂപവും? ൧൨

നേരു, ശൈശവമതിങ്കലന്നു, നിൻ-
ഭൂരിയാം ഗുണമറിഞ്ഞതില്ല ഞാൻ;
കോരകത്തിൽ മധുവെന്നപോലെയുൾ-
ത്താരിൽ നീ പ്രണയമാർന്നിരുന്നതും. ൧൩

ഇന്നഹോ! ചിരസമാഗമം സ്വയം
തന്ന ദൈവഗതിയെത്തൊഴുന്നു ഞാൻ
എന്നുമല്ലനുതപിച്ചിടുന്നു, തേൻ-
വെന്ന നിന്മൊഴികൾ നിന്നുപോകയാൽ. ൧൪

ബദ്ധരാഗമിഹ നീ മൊഴിഞ്ഞൊരാ-
ശുദ്ധവാണി വനവായുലീനമായ്,
ശ്രദ്ധയാർന്നിതിനെയാസ്വദിച്ചു ഹാ!
സിദ്ധസന്തതി സുഖിക്കുമോമലേ! ൧൫

നീലവിൺനടുവുറച്ച ഭാനു, കാ-
ണ്മീല കാട്ടിലുമനക്കമൊന്നിനും;
ബാല നീ ഝടിതി പൊങ്ങുമൂക്കിനാൽ
കാലചക്രഗതി നിന്നുപോയിതോ? ൧൬

മാനസം പരിപവിത്രമായി നിൻ-
ധ്യാനയോഗ്യചരിതം സ്മരിച്ചയേ!
ജ്ഞാനി നീ ഭവതി സിദ്ധിയാർന്നോരെൻ-
മേനിയും മഹിതതീർത്ഥഭൂമിയായ്. ൧൯

---

# III

# വർഷകാലം

[മലയാളഭാഷ ചെന്തമിഴിനും സംസ്കൃതത്തിനും അടിമപ്പെട്ടിരിക്കുമ്പോൾ തികച്ചും ഭാഷാഭിമാനത്തോടു് അതിന്റെ സ്വാതന്ത്ര്യത്തിനു വേണ്ടി ഇദംപ്രഥമമായി പ്രയത്നിച്ച മഹാകവിയാണു് ചെറുശ്ശേരി ശങ്കരൻനമ്പൂതിരിപ്പാടു്. അദ്ദേഹം ജനിച്ച ഇല്ലത്തിന്റെ പേരു് ചെറുശ്ശേരിഇല്ലമെന്നും, അദ്ദേഹത്തെ ദത്തെടുത്ത ഇല്ലത്തിന്റെ നാമം പൊനത്തിലില്ലം എന്നും ആയിരുന്നു. കൃഷ്ണഗാഥ, ചെറുശ്ശേരിഭാരതം എന്നീ കൃതികളുടെ കർത്താവായ ഇദ്ദേഹത്തിന്റെ ജനനസ്ഥലം മലബാർജില്ലയിലെ ചിറക്കൽതാലൂക്കിലുള്ള പള്ളിക്കുന്നു് അംശത്തിലെ കാനത്തൂര് ഗ്രാമമാണു്. കൊല്ലം ൬൨൧ മുതൽക്കു് ൬൫൦ വരെ (എം. ഡി. ൧൪൪൬ മുതൽക്കു് ൧൪൭൫ വരെ) കോലത്തുനാടു ഭരിച്ചിരുന്ന ഉദയവർമ്മൻ കോലത്തിരിയുടെ സമകാലീനനായിരുന്നു ചെറുശ്ശേരിനമ്പൂരിപ്പാടു്. ക്ലാസ്സിക്, അഥവാ യഥാസ്ഥിതികപ്രസ്ഥാനത്തിൽ പെട്ട ഒരു കവിയാണു ചെറുശ്ശേരി. അദ്ദേഹത്തിന്റെ ഉത്തമകൃതിയായ കൃഷ്ണഗാഥയിലെ, അഥവാ കൃഷ്ണപ്പാട്ടിലെ കവിതാരീതി അക്ലിഷ്ടവും സരസവും ആയ രീതിക്കു മകുടോദാഹരണമാകുന്നു. ഭാഷാസാഹിത്യത്തിൽ മനോധർമ്മവികാസത്തിനും, അർത്ഥാലങ്കാരപ്രയോഗചാതുര്യത്തിനും ചെറുശ്ശേരിയോടു കിടനില്ക്കുന്ന മറ്റൊരു കവി

ഉണ്ടെന്നു തോന്നുന്നില്ല. ചുവടെ ഉദ്ധരിച്ചിരിക്കുന്ന വർഷകാലവർണ്ണനം കൃഷ്ണഗാഥയിൽ നിന്ന് എടുത്തിട്ടുള്ളതാണ്. ഈ ഭാഗം വർണ്ണനം എന്ന പദ്യരൂപത്തിന്റെ ഗോപാലകാവ്യം (Pastoral) എന്ന ശാഖയിൽ ഉൾപ്പെടും]

(മഞ്ജരി)

മേചകകാന്തി കലർന്നു തുടങ്ങീതേ
മേഘങ്ങളെല്ലാമേ മെല്ലെ മെല്ലെ,
വല്ലവീവല്ലഭൻതന്നുടെ കാന്തിയെ
വെല്ലേണമെന്നുടൻ ചിന്തിച്ചിട്ടോ?
ഡംബരമാണ്ടു മുഴങ്ങിത്തുടങ്ങീത-
ങ്ങംബരം തന്നിലേ മെല്ലെ മെല്ലെ;
അംബുദജാലങ്ങളംബുധിതന്നിലു-
മംബരം തന്നിലും മേവിനിന്നു.
ഹംസങ്ങൾ മെല്ലവേ പാഞ്ഞുതുടങ്ങീതേ
കംസൻ തൻജീവിതമെന്നപോലെ.
പാരിച്ചുനിന്നൊരു പേമഴ തൂകീട്ടു
പാരിടമെങ്ങുമേ മുങ്ങിക്കൂടി.
വർഷത്തെക്കണ്ടുള്ള കർഷകന്മാരെല്ലാം
ഹർഷത്തെപ്പൂണ്ടു തുടങ്ങീതെങ്ങും.
കച്ചുതുടങ്ങിന മച്ചകമോരോന്നി-
ലിറ്റു തുടങ്ങി പലർക്കുമപ്പോൾ,
പച്ചോടമില്ലാഞ്ഞിട്ടുൾച്ചൂടുമുണ്ടായി
പിച്ചയായുള്ളോന്നിക്കാലമീല.
ചീർത്തുള്ള മേഘത്തിൻ ചാർത്തു പരന്നപ്പോൾ
മാർത്താണ്ഡബിംബം മറഞ്ഞുപോയി.
മായയിൽ മൂടിന മാനസം തന്നിലെ
ജ്ഞാനം മറഞ്ഞങ്ങു പോകുംപോലെ.

നീപങ്ങൾ പൂത്തതു കണ്ടോരു വണ്ടുകൾ
നീളവേ പാഞ്ഞുതുടങ്ങി തന്നിൽ.
നന്മ കുറഞ്ഞോരു നെന്മേനി വേണ്ടീല-
യുന്മേഷമാണ്ടുള്ളോർക്കന്നേയുള്ളൂ.
ബാധകനായോരു വാതം വരുന്നേരം
വാതലടച്ചു തുടങ്ങീതെങ്ങും
ജാള്യമാണിങ്ങനെ പോരുന്നോരെങ്ങുമേ
മാന്യരായെന്നുമേ വന്നുകൂടാ.

---

# IV

# ഒരു മഴത്തുള്ളി



[ഇന്നു ജീവിച്ചിരിക്കുന്ന പ്രസിദ്ധരായ ഭാഷാമഹാകവികളിൽ ഒരാളും, ഒരു കേൾവി കേട്ട സാഹിത്യഗവേഷകനുമാണ് മഹാകവി ഉള്ളൂർ എസ്. പരമേശ്വരയ്യർ അവർകൾ. ഇദ്ദേഹത്തിന്റെ ചില കൃതികൾ ക്ലാസ്സിക്ക്, അഥവാ യഥാസ്ഥിതികപ്രസ്ഥാനത്തിലും, മററു പലതും റൊമാൻറിക്ക്, അഥവാ കാല്പനികപ്രസ്ഥാനത്തിലും ഉൾപ്പെടും. ഉമാകേരളം, പിംഗള, കർണ്ണഭൂഷണം, ഭക്തിദീപിക, കിരണാവലി, താരഹാരം, തരംഗിണി, മണിമഞ്ജൂഷ, ഹൃദയകൌമുദി മുതലായവയാണ് ഇദ്ദേഹത്തിന്റെ പ്രധാന കൃതികൾ. താരഹാരത്തിലുള്ളതും കാല്പനികപ്രസ്ഥാനത്തിൽ പെട്ടതുമായ "ഒരു മഴത്തുള്ളി" എന്ന കവിതയുടെ പ്രഥമഭാഗത്തിൽനിന്നു തിരഞ്ഞെടുത്ത ശ്ലോകങ്ങളാണ് ഇവിടെ ചേർത്തിരിക്കുന്നത്. ഇതു് ആത്മഗീതം എന്ന പദ്യരൂപത്തിന്റെ ഗീതം (Ode) എന്ന ശാഖയിൽ ഉൾപ്പെടും. ഒരു ഏക ഭാവത്തെ ആസ്പദിച്ചു രചിച്ചിട്ടുള്ള ആത്മഗീതമാണ് ഗീതം.]

അതാ! പതിക്കുന്നു വിയത്തിൽനിന്നും—
അന്യായം—ആലംബനമാരുമെന്യേ,
കാലപ്പകർച്ചയ്ക്കടിപെട്ടു, ഹാഹാ!
കല്യാണമെയ്യാളുമൊരംബുബിന്ദു. ൧

വാനത്തു തൂവെൺമുഴുമുത്തുപോലേ
സചേതനാസേചനകത്വമേന്തി,
ലസിച്ചോരീയോമനയെച്ചവിട്ടി-
ത്താഴത്തു വീഴ്ത്താൻ കഴലാക്കയന്നോ? ൨

നീയാരു? സന്താനമരത്തിൽനിന്നു
ഞെട്ടറ്റു വീഴും മലർമൊട്ടുപോലെ;
മന്ദാകിനീസൈകതഭൂവിൽനിന്നു
പതിക്കുമന്നച്ചെറുമുട്ടപോലെ; ൩

വിധാതൃയാനദ്വിജചഞ്ചു വിട്ടു
സിതാംബുജസ്വാദുമൃണാളിപോലേ;
ശക്രന്റെ കൊറ്റക്കുടയിങ്കൽനിന്നു
തെറിച്ച വൈരക്കുളിർചില്ലുപോലെ; ൪

സ്ഥാനംപിഴച്ചംബരവീഥി വിട്ടു
താഴത്തിറങ്ങും പുതുതാരപോലേ;
പുണ്യക്ഷയത്തിൽ ത്രിദിവം ത്യജിച്ചു
ഭൂലോകമെത്തും സുമനസ്സുപോലെ; ൫

വരുന്നു? പക്ഷേ കുളിർതെന്നലേന്തും
വാനാറ്റുനീറ്റിൻകണതല്ലജം നീ;
അതല്ലയെന്നാൽ മദമാന്നു നില്ക്കു-
മൈരാവതത്തിൻകരശീകരം നീ; ൬

മധുസ്രുതാസ്വാദിതശിഷ്ടമാകും
മന്ദാരമാധ്വീകണികാവതംസം;
പൗലോമിതന്മേൽ സഖിമാർ തളിക്കും
ഗന്ധദ്രവാംഭഃപൃഷതപ്രകാണ്ഡം; ൭

വാചസ്പതിക്കായ് ശതമന്യു നൽകും
പാദ്യാംബുവിൻ പാവനമായ ബിന്ദു;
സ്വർഗ്ഗസ്ഥപീയൂഷഘടത്തിൽനിന്നു
തുള്ളിത്തുളുമ്പാൻ തുനിവാർന്ന തുള്ളി. ൮

[കുളകം]

അല്ലല്ല! നീരാട്ടുകഴിഞ്ഞു തോർത്തി-
യാശാംഗനത്തയ്യലഴിച്ചലയ്ക്കും
കോടക്കരിങ്കാർകുഴലികൾനിന്നു
ചെററിററുവീഴും ചെറുനീർക്കണം നീ. ൯

ഭവാനെയും സോദരരേയുമോമൽ-
കാദംബിനീകാമിനി, തൻവയററിൽ
ചുമന്നുകൊണ്ടെത്ര ദിനങ്ങൾ വാണു
സുപർവ്വപാദാങ്കിതമാം നഭസ്സിൽ! ൧൦

. . . . . . . . . . . . . . . . . . . . . . . . . . . . . . . . . .

തായയ്ക്കു ഗർഭം പരിപൂർണ്ണമായി;
കട്ടക്കിടാവിൻജനനം കഴിഞ്ഞു;
അത്തവ്വിൽ നാം കാണ്മൊരു കാഴ്ചയേതോ
സന്താനഗോപാലകഥാപ്രഭേദം! ൧൧

സഞ്ജാതമാത്രങ്ങൾ കിടാങ്ങളെങ്ങും
താഴോട്ടു താഴോട്ടു പതിച്ചിടുന്നു;
ഇല്ലൊററയുണ്ണിക്കുമിരിപ്പു വാനിൽ:—
ഈററില്ലമേ! നിൻനില ശുദ്ധശൂന്യം!! ൧൨

മിന്നൽപ്പിണർക്കാപ്പണിയും കരങ്ങ-
ളെങ്ങോട്ടു നീട്ടുന്ന പയോദമാലേ!
നിന്മക്കൾ പൊയ്പ്പോയി; നിനക്കു കാലം
സർവ്വസ്വപാടച്ചരമായ്ച്ചമഞ്ഞു!! ൧൩

..............................

ജന്മക്ഷണത്തിൽ ജനയിത്രിയാളെ-
പ്പിരിഞ്ഞു നക്ഷത്രപഥത്തിൽനിന്നും
അധഃപതിക്കുന്നു കിടാങ്ങൾ നിങ്ങൾ,
ഭൈത്യരേ! മദ്ധ്യമലോകപാന്ഥർ. ൧൪

തലോടുവാ,ന,ങ്കമരശ്മികൾക്കും,
താരാട്ടു പാടാൻ സുരനാരിമാർക്കും,
അമ്മിഞ്ഞ നൽകാൻ സുരഭിക്കുമാശ;
ഹാ! നിങ്ങളത്രയ്ക്കഭിജാതരൂപർ! ൧൫

അതെന്തിനോർത്തുന്നു? മുഴങ്ങിടട്ടെ-
യാക്രന്ദനം നിഷ്ഫലമംബരത്തിൽ;
ഇല്ലില്ല നിങ്ങൾക്കമിവർക്കുമോർക്കി-
ലിതഃപരം ലേശമുണാനുബന്ധം. ൧൬

സഹിക്കയില്ലിഗ്ഘനപുത്രശോകം
കാദംബിനിത്തയ്യൽ; കുറേക്കഴിഞ്ഞാൽ
ദിങ്നാരിമാർതൻനിടിലത്തിൽനിന്ന-
ക്കസ്തൂരികപ്പൊട്ടു മറഞ്ഞുപോകും. ൧൭

# V

# ശ്രീകൃഷ്ണനും യശോദാനന്ദന്മാരും

[ചെറുശ്ശേരിയുടെ വർണ്ണനങ്ങളിലുള്ള തന്മയത്വവും ഹൃദയംഗമത്വവും നല്ലപോലെ കാണിക്കുന്ന ഒരു ഭാഗമാണ് ഇവിടെ ഉദ്ധരിച്ചിട്ടുള്ളതു്. ഗോകുലത്തിൽനിന്നുള്ള പ്രവാസവും മഥുരയിലുള്ള നിവാസവും കൊണ്ടു തനിക്കുണ്ടായ വിയോഗവേദനയെ കുമാരനായ കൃഷ്ണൻ ഈ ഭാഗത്തിൽ നന്ദഗോപരെ ധരിപ്പിക്കുന്നു. ഇതു് ആഖ്യാനം (**Narrative poetry**) എന്ന പദ്യരൂപത്തിൽ ഉൾപ്പെടും]

(മഞ്ജരി)

അമ്മയ്ക്കു നൽകുവാൻ ചെമ്മുള്ള ചേലകൾ
നന്ദന്തൻ കൈയ്യിലേ നൽകിച്ചൊന്നാൻ:
"നൽച്ചേല നാലുമെന്നമ്മ തൻ കൈയ്യിലേ
ഇച്ഛയിൽ നൽകേണമിന്നുതന്നെ.
എന്നമ്മ തന്നോടു ചൊല്ലേണം പിന്നെ നീ
എന്നെ മറക്കൊല്ലായെന്നിങ്ങനെ.
പാൽവെണ്ണയുണ്ണാഞ്ഞു വേദനയുണ്ടുള്ളിൽ
പാരമെനിക്കെന്നു ചൊൽക പിന്നെ.
വെണ്ണയും പാലുമിങ്ങാരാനും പോരുന്നോ-
രുണ്ടെങ്കിൽ മെല്ലെ വരുത്തവേണം
വാഴപ്പഴങ്ങളും വർണ്ണം തിരണ്ടവ
കേഴവനല്ലായ്കിലെന്നു ചൊൽവൂ;
ചിററാടയുണ്ടു ഞാൻ പെട്ടകം തന്നുള്ളിൽ
മററാരും കാണാതെ വച്ചുപോന്നു,

ഊനപ്പെട്ടില്ലല്ലീയെന്നാതെ ചിന്തിച്ചു
ദീനമാകുന്നതെന്മാനസത്തിൽ.
മഞ്ഞൾ പിഴിഞ്ഞുള്ള കൂറകളൊന്നുമേ
മങ്ങാതെ മാനിച്ചുകൊള്ളണം നീ.
വെററില തിന്നു ചൊരുക്കിന നേരത്തു
തെറെറന്നു പൂട്ടുവാൻ ചെന്നോനല്ലോ
കൂലിയായന്നതിനമ്മ താൻ നൽകിന
ചേലയും മാലുററുപോകല്ലാതെ
പിള്ളരേ നുള്ളിനാനെന്നങ്ങു ചൊല്ലീട്ടു
പീലികൊണ്ടെന്നെയടിച്ചാളമ്മ
കേണുകൊണ്ടന്നു വഴക്കായിപ്പോയി ഞാൻ
ഊണിന്നു വാരാതേ നിന്നനേരം
തെണ്ടമായെന്നതിന്നന്നു നീ നൽകിന
കണ്ടിക്കച്ചേല മറക്കൊല്ലാതെ
പൊങ്ങിനോരംശം പുലമ്പി നിന്നീടുന്ന
കിങ്ങിണിയെങ്ങാനും വീഴൊല്ലാതെ
പാവകളൊന്നുമേ പാഴായിപ്പോകാതെ
പാലിച്ചുകൊള്ളേണം പാരാതെ നീ,
ചേണററുനിന്നുള്ളോരോണവില്ലൊന്നുമേ
ഞാണററു പോകല്ലാ ഞാൻ വരുമ്പോൾ."

---

# VI

# ബാലിയും രാവണനും

[രസപുഷ്ടികൊണ്ട് ഭാഷയിലെ ആട്ടക്കഥകളുടെ മുന്നണിയിൽ ഒരു സ്ഥാനമുള്ള ബാലിവിജയം ആട്ടക്കഥയുടെ കർത്താവായ കല്ലൂർ നംപൂതിരിപ്പാട്ടിലെ ജനനസ്ഥലം ത്രിശ്ശിവപേരൂരിനു സമീപമുള്ള കല്ലൂർ ഇല്ലവും, ജീവിതകാലം കൊല്ലം ൯൧൦–മുതൽക്ക് ൯൭൦–വരേയും (എ. ഡി. ൧൭൩൫–മുതൽക്കു ൧൭൯൫–വരെ) ആകുന്നു. ബാലിവിജയത്തിനു പുറമേ മധുകൈടഭവധം, സുമുഖീസ്വയംവരം, സ്വാഹാസുധാ എന്നീ മൂന്നു ആട്ടക്കഥകൾ കൂടി അദ്ദേഹം രചിച്ചിട്ടുണ്ട്. ആട്ടക്കഥ നടനം എന്ന സുന്ദരകലാവിഭാഗത്തിൻെറ നൃത്യം എന്ന ശാഖയിൽ ഉൾപ്പെടും. നടനം, അഥവാ നാട്യം വാക്യാൎത്ഥാഭിനയവും രസാശ്രയവും, നൃത്യം പദാൎത്ഥാഭിനയവും ഭാവാശ്രയവുമാകുന്നു. ആട്ടക്കഥയിൽ, അഥവാ കഥകളിയിൽ വാചികാഭിനയം ഉണ്ടായിരിക്കുകയില്ല. ആട്ടക്കഥകളിലെ കഥാപാത്രങ്ങൾ പുരാണപുരുഷന്മാരായിരിക്കുന്നതാണ്. ആട്ടക്കഥയിലെ കഥയിലെ കവിവാക്യം ശ്ലോകത്തിലും, പാത്രങ്ങളുടെ സംഭാഷണം പദത്തിലും, അതായത് പാട്ടിലും ആയിരിക്കും. കവിവാക്യത്തിനു ചിലപ്പോൾ ദണ്ഡകവും ഉപയോഗിക്കും. പദത്തിൽ പല്ലവി, അനുപല്ലവി, ചരണം എന്നീ വിഭാഗങ്ങൾ സാധാരണയായി ഉണ്ടായിരിക്കുകയും ചെയ്യും. ഇവിടെ ഉദ്ധരിച്ചിട്ടുള്ള ഭാഗം ആഖ്യാനം എന്ന പദ്യരൂപത്തിൽ ഉൾപ്പെടും. ബാലി രാവണനെ വാലാൽ വരിഞ്ഞുകെട്ടി അദ്ദേഹത്തെ സങ്കടപ്പെടുത്തിയതിനു ശേഷം, ഒന്നും അറിയാത്ത ഭാവത്തിൽ രാവണനെ അഴിച്ചുവിടുന്നതാണ് ഇവിടെ വിവരിച്ചിരിക്കുന്നത്]

(ദണ്ഡകം)

അന്നേരമങ്ങു രിപുവൃന്ദോരു ഭീതികര–
നിന്ദ്രാത്മജൻ സ ഖലു ബാലീ
കപിതിലകമൌലീ കനകമണിമാലീ

സമരമതിലേല്ക്കുമൊരു വിമതബലവും പാതി-
വരികയിവനെന്നു വരശാലി. ൧

ഏതും മനസ്സിലറിയാതെന്നു ഭാവേന
കൌതൂഹലത്തോടുമുദാരൻ
അധികതരധീരൻ അവനതിഗഭീരൻ
നിജ വപുഷി മേവുമൊരു നിശിചരനെയുംകൊണ്ടു
നിരവധികബാഹുബലസാരൻ. ൨

അൻപോടു ചാടി പുനരംഭോധി രണ്ടിലതി-
കമ്പംവിനാ വിരവിൽ മുങ്ങീ
ജപമഥ തുടങ്ങീ സുചിരമഥ പൊങ്ങീ
പരിചിനൊടു തര്പ്പണവുമഖിലമപി ചെയ്തു പുന-
രുദകപതി വരുണനെ വണങ്ങീ. ൩

ബാലാഗ്രവാസിയൊരു നീലാദ്രിശൃംഗമിവ
പൌലസ്ത്യനങ്ങനുഗമിച്ചു
കിമപി വിഷമിച്ചു കഥമപി സഹിച്ചു
സ്നാനമപി ലവണജലപാനമതു ചെയ്തളവിൽ
മാനസവിശുദ്ധിയുമുദിച്ചു. ൪

ഏവം കഴിച്ചു നിജ ദേവാർച്ചനം പുരിയി-
ലാവോളവും ഝടിതി പോന്നു
സഭയതിലിരുന്നു സചിവരഥ വന്നു
അതുപൊഴുതു വീരമതിലമരുമൊരു ദശമുഖനു-
മാഹന്ത വേദന വളർന്നു. ൫

ഖേദം വളർന്നു ബഹുരോദങ്ങൾ ചെയ്യുമൊരു
നാദങ്ങൾ കേട്ടഥ തെളിഞ്ഞു
കിമപി ച തിരിഞ്ഞു കണ്ടവനറിഞ്ഞു
സ്വാന്തത്തിലേറിയൊരു സന്തോഷഭാവേന
ബന്ധനമഴിച്ചഥ പറഞ്ഞു. ൬

ചരണം.

പങ്ക്തികണ്ഠാ! രാക്ഷസേന്ദ്ര പാകവൈരി തന്നെ
ബന്ധിച്ച സമർത്ഥൻ തന്റെ താതനോ നീ?
കൈലാസമെടുത്തു നിജ പാണികളിൽ പല
ലീലാവിനോദങ്ങൾ ചെയ്ത വീരനോ നീ?
എന്തിനിഹ നമ്മുടയ ലാംഗൂലത്തിൽ വന്നു?
ഹന്ത! പറഞ്ഞീടുക നീ കാര്യമെല്ലാം.

---

## VII



## ലങ്കാദഹനം

[തുഞ്ചത്തു രാമാനുജൻ എഴുത്തച്ഛന്റെ അദ്ധ്യാത്മരാമായണത്തിലെ സുന്ദരകാണ്ഡത്തിൽ നിന്നാണ് ചുവടെ ചേർത്തിരിക്കുന്ന ഭാഗം എടുത്തിട്ടുള്ളത്. ഹനുമാൻ സീതയ്ക്കു ശ്രീരാമന്റെ സന്ദേശംകൊണ്ടു ചെന്ന അവസരത്തിൽ അദ്ദേഹം ലങ്കയെ തീവച്ചു നശിപ്പിക്കുന്നതിനെ ഇവിടെ വർണ്ണിച്ചിരിക്കുന്നു. ഇതു് ആഖ്യാനം എന്ന പദ്യരൂപത്തിൽ ഉൾപ്പെടും]

(കളകാഞ്ചി)

ചരമഗിരിഗോപുരാഗ്രേ വായുവേഗേന
ചാടിനാൻ വാഹകന്മാരെയും കൊന്നവൻ,
ഉഡുപതിയൊടുരസുമളവുയരമിയലുന്ന ര-
ത്നോത്തുംഗസൗധാഗ്രമേറി മേവീടിനാൻ.
ഉദവസിതനികരമുടനുടനുപരി വേഗമോ-
ടുൽപ്ലുത്യ പിന്നെയുമുൽപ്ലുത്യ സത്വരം,

കനകമണിമയനിലയമഖിലമനിലാത്മജൻ
കത്തിച്ചുകത്തിച്ചു വർദ്ധിപ്പിതഗ്നിയും.
പ്രകൃതിചപലതയൊടവനചലമോരോരോ മണി-
പ്രാസാദജാലങ്ങൾ ചുട്ടുതുടങ്ങിനാൻ,
ഗജതുരഗരഥബലപദാതികൾപംക്തിയും
ഗേഹങ്ങളായുള്ള രമ്യഹർമ്മ്യങ്ങളും
അനലശിഖകളുമനിലസുതഹൃദയവും തെളി-
ഞ്ഞാഹന്ത വിഷ്ണുപദം ഗമിച്ചു തദാ.
വിബുധപതിയോടു നിശിചരാലയം വെന്തൊരു
വൃത്താന്തമെല്ലാമറിയിച്ചുകൊള്ളുവാൻ
അഹമഹമികാധിയാ പാവകജ്വാലക-
ളംബരത്തോളമുയർന്നുചെന്നു മുദാ.
ഭുവനതലഗതവിമലദിവ്യരത്നങ്ങളാൽ
ഭൂതിപരിപൂർണ്ണമായുള്ള ലങ്കയും
പുനരനിലസുതനിതു ദഹിപ്പിച്ചിതെങ്കിലും
ഭൂതി പരിപൂർണ്ണമായ് വന്നിതത്ഭുതം!
ദശവദനസഹജഗൃഹമെന്നിയേ മറ്റുള്ള
ദേവാരിഗേഹങ്ങൾ വെന്തുകൂടീ ജവാൽ.
രഘുകുലപതിപ്രിയഭൃത്യനാം മാരുതി
രക്ഷിച്ചുകൊണ്ടാൻ വിഭീഷണമന്ദിരം.
കനകമണിമയനിലയനികരമതു വെന്തോരോ
കാമിനിവർഗ്ഗം വിലാപം തുടങ്ങിനാർ.
ചികുരഭരവസനചരണാദികൾ വെന്താശു
ജീവനും വേർപെട്ടു ഭൂമൌ പതിക്കയും
ഉടലുരുകിയുരുകിയുടനഴറിയലറിപ്പാഞ്ഞു-
മുന്നതമായ സൌധങ്ങളിലേറിയും
ദഹനനടനവിടെയുമടുത്തു ദഹിപ്പിച്ചു
താഴത്തുവീണു പിടച്ചു മരിക്കയും;

മമ തനയ! ജനക! രമണ! പ്രാണനാഥ! ഹാ!
മാമകം കർമ്മമയ്യോ! വിധി! ദൈവമേ!
മരണമുടനടലുരുകിമുറുകിവരികെന്നു
മാറുവാനാരുമില്ലയ്യോ ശിവശിവ!
നിശിചരികൾ ബഹുവിധമൊരോന്നേ പറകയും
നിൽക്കുംനിലയിലേ വെന്തുമരിക്കയും,
ശരണമിഹ കിമിതി പലവഴിയുമുടനോടിയും
ശാഖികൾ വെന്തു മുറിഞ്ഞുടൻ വീഴ്കയും
രഘുകുലവരേഷ്ടദൂതൻ ത്രിയാമാചര-
രാജ്യമെഴുനൂറു യോജനയും ക്ഷണാൽ
സരസബഹുവിഭവയുതഭോജനം നൽകിനാൻ
സന്തുഷ്ടനായിതു പാവകദേവനും.



---

# VIII

## മേഘോപാലംഭം

[പല ഉൽകൃഷ്ടകാവ്യങ്ങളും രചിച്ച് ഭാഷാസാഹിത്യത്തിൽ ഒരു ഉന്നതസ്ഥാനം കരസ്ഥമാക്കി ജീവിച്ചുവരുന്ന വാസനാനുഗൃഹീതനായ ഒരു കവിയാണ് കുറിപ്പുറത്തു കേശവൻനായർ അവർകൾ. കാവ്യോപഹാരം, നവ്യോപഹാരം മുതലായവയാണ് ഇദ്ദേഹത്തിന്റെ പ്രധാന കൃതികൾ. ഇദ്ദേഹത്തെ റൊമാൻറിക്ക്, അഥവാ കാല്പനിക പ്രസ്ഥാനത്തിൽ പെടുന്ന ഒരു കവിയായി പരിഗണിക്കാം. ഇദ്ദേഹത്തിന്റെ ഒരു ഖണ്ഡകവിതയാണ് കാവ്യോപഹാരത്തിൽനിന്നെടുത്ത് ഇവിടെ ചേർത്തിരിക്കുന്നത്. ഇത് ആത്മഗീതം എന്ന പദ്യരൂപത്തിന്റെ ഗീതം എന്ന ശാഖയിൽ ഉൾപ്പെടും]

'ഒരു വയസ്സു കഴിഞ്ഞു, കവിഞ്ഞുപോ-
കരുതു ജീവിതകാലമൊരാൾക്കുമേ
കരുതുകെ'ന്നലറുന്നിതു കൊണ്ടലാ-
ണ്ടറുതി കണ്ടിഹ കാലഭയങ്കരം. ൧

ദിനകരന്റെ കരം വഴി ജീവനം
വിനയൊഴിഞ്ഞിയലും ഘനമേ, ഭവാൻ
അനഘമിത്ര മഹസ്സു മറച്ചു ദുർ-
ദ്ദിനത ചേർപ്പതു ദുസ്സഹമെത്രയും. ൨

വിഷമണച്ചുയിർ പോക്കുമഹികളേ
വിഷമബാധ വിധിപ്പവനാകയാൽ
വിഷദ, നിന്നുടെ ജീവനദാതൃതാ-
വിഷയവൈഭവമത്ഭുതമത്ഭുതം! ൩

അലഘുമാരുതവേഗമിതേറ്റുടൻ
തുലയുമേ തവ ജീവനമെങ്കിലും
ജലദ, ഹേ, ജഡ, നിന്നിടിവാൾപ്പയ-
റുലകിനിപ്പൊഴുമല്ലലിനല്ലയോ? ൪

---

# IX

# കൃഷിക്കാരുടെ പാട്ട്

[വള്ളത്തോൾ നാരായണമേനോൻ അവർകൾ ഇന്നു ജീവിച്ചിരിക്കുന്ന പ്രസിദ്ധ മഹാകവികളിൽ അഗ്രഗണ്യനാണ്. ഒരു ക്ലാസ്സിക്ക് കവിയായി കവിതയെഴുതു തുടങ്ങിയെങ്കിലും, ഭാഷയിൽ റൊമാൻറിക്ക്, അഥവാ കാല്പനികപ്രസ്ഥാനം സ്ഥാപിക്കുവാൻ പണിപ്പെട്ട് പല ഉൽകൃഷ്ടങ്ങളായ കാല്പനികഖണ്ഡകാവ്യങ്ങളും രചിച്ച ഒരു മഹാനാണ് അദ്ദേഹം. അദ്ദേഹം ജീവൽസാഹിത്യപ്രസ്ഥാനത്തിൽപ്പെട്ട ഏതാനും ഖണ്ഡകാവ്യങ്ങളും എഴുതിയിട്ടുണ്ട്. ഇവയിലും അദ്ദേഹത്തിന്റെ കാല്പനികഖണ്ഡകാവ്യങ്ങളുടെ ഗുണങ്ങൾ കാണാവുന്നതാണ്. ലളിതകോമളമായ പദവിന്യാസം അദ്ദേഹത്തിന്റെ കവിതകളുടെ ഒരു വിശേഷഗുണമാണ്. വാല്മീകിരാമായണം, ചിത്രയോഗം, ബന്ധനസ്ഥനായ അനിരുദ്ധൻ, മഗ്ദലനമറിയം മുതലായവയാണ് അദ്ദേഹത്തിന്റെ പ്രധാന കൃതികൾ. അദ്ദേഹത്തിന്റെ ഖണ്ഡകവിതകൾ കൂട്ടിച്ചേർത്ത് സാഹിത്യമഞ്ജരി എന്ന നാമത്തിൽ ഏഴ് ഭാഗങ്ങൾ ഇപ്പോൾ പ്രസിദ്ധപ്പെടുത്തിയിട്ടുണ്ട്. ഈ ഖണ്ഡകവിതകൾ മറ്റുള്ള കൃതികളെക്കാൾ ശ്രേഷ്ഠങ്ങളാകുന്നു. സാഹിത്യമഞ്ജരി ഏഴാംഭാഗത്തിൽനിന്ന് എടുത്തു താഴെ ചേർത്തിട്ടുള്ള "കൃഷിക്കാരുടെ പാട്ട്" ജീവൽസാഹിത്യപ്രസ്ഥാനത്തിൽ ഉൾപ്പെടുന്ന ഒരു ഖണ്ഡകാവ്യമാകുന്നു. അഹിംസാവ്രതം സ്വീകരിച്ചിട്ടുള്ള ഭാരതീയകർഷകർ, ലോകത്തിലെ വമ്പിച്ച സാമ്രാജ്യങ്ങളിൽ ദിനംപ്രതി വർദ്ധിച്ചുവരുന്ന യുദ്ധസന്നാഹങ്ങളെ കണ്ടു പാടുന്നതാണ് ഉദ്ധൃതഭാഗം. ഒരു ജീവൽസാഹിത്യകൃതിയുടെ വിഷയം ഇദാനീന്തനമായ ഒരു പ്രശ്നമായിരിക്കും. വ്യക്തിയുടെ പുരോഗതി ലാക്കാക്കിയല്ല, സമുദായത്തിന്റെ പുരോഗതി ലാക്കാക്കി വേണം, അതിനെ ജീവൽസാഹിത്യത്തിൽ പ്രതിപാദിക്കേണ്ടത്. അതിലെ പാത്രങ്ങൾ ഒരു സമുദായമോ, ഒരു സമുദായത്തിലേയോ, ഒരു വർഗ്ഗത്തിലേയോ വ്യക്തിയെന്ന നിലയുള്ള ഒരു വ്യക്തിയോ ആയിരിക്കും. അവശതകളുള്ള സാധാരണ

ജനങ്ങളോട്ട് അത്ര പ്രത്യേക അനുഭാവം കാണിക്കുന്നതുമാണ്. ജീവൽസാഹിത്യത്തിന്റെ ഈ മുഖ്യലക്ഷണങ്ങൾ ഇവിടെ ഉദ്ധരിച്ചിട്ടുള്ള "കൃഷിക്കാരുടെ പാട്ടി"ൽ കാണാവുന്നതാണ്. ഇത് അത്തഗീതം എന്ന പദ്യഗ്രന്ഥത്തിന്റെ ഗീതം എന്ന ശാഖയിൽ ഉൾപ്പെട്ടു]

(ശകലം)

ചെറുതുണ്ടാമിരിമ്പിനാം കണ്ണുനീരെങ്കില,തി-
ങ്ങിറ്റിററുവീണീയക്ഷരങ്ങളായ്ക്കാണ്മായേനേ:—
"ജീവരക്തത്തെപ്പോററിപ്പുലർത്തും കൃഷിയ്ക്കുള്ള
കേവലായുധങ്ങളായ് മേവേണ്ടുമെൻകൂട്ടുകാർ
ജീവരക്തത്തെപ്പോർക്കൊണ്ടൊഴുക്കിക്കളയുന്ന
കൈവേലയ്ക്കുപയുക്തരാവുകയല്ലോ ചെയ്വൂ:
എങ്ങാനുമൊരു ശിരസ്സോന്നുയർന്നതായ്ക്കണ്ടാ-
ല,ങ്ങതിൻനേരേ ചലിച്ചിളിച്ചുകാട്ടും ഖഡ്ഗം,
കുതിച്ചുചാടും കുന്തം, കുരച്ചുതുപ്പും തോക്കെ-
ന്നിതുകളാക്കിത്തീർക്കപ്പെട്ടുപെട്ടവർ നാം
ദുഷ്പ്രഭുക്കൾക്കായെത്ര പേക്കൊല നടത്തുന്നീ-
ലി?-പ്പാപക്കറപ്പെന്ന നീങ്ങുന്നു നമുക്കെയ്യോ!"

ആരിതു വായിപ്പാനുണ്ടിന്ന,നക്ഷരർ കൃഷി-
ക്കാരധിവസിയ്ക്കുമീക്കറുത്ത നാടല്ലാതെ?
പീരങ്കിപ്പുകകളാൽത്തിക്കെട്ടും കറുപ്പിച്ചു
പേരിനെ വെളുപ്പിയ്ക്കും വീരരല്ലീ രാജ്യക്കാർ.
അന്യരെയടിച്ചമർത്താർജ്ജിയ്ക്കുമൊരൌന്നത്യ-
മന്യായവിമുഖരായുള്ളോർക്കു മിഥ്യൌന്നത്യം:
മററു പർവതങ്ങളെത്താഴ്ത്തിനിർത്തിയിട്ടാണോ
മുററുമുന്നതി കൊൾവതിന്ത്യതൻകുലാദ്രീന്ദ്രൻ?

ആ മഹാത്മാവെന്നൊന്നുമവതൻ പൊക്കം കണ്ടു
സാമോദം ചിരിച്ചുകൊണ്ടരുൾവൂ തെളിമഞ്ഞാൽ!

ഒന്നിനും കാലക്കേടു നേരിടാതിടതിങ്ങി
നിന്നുകൊള്ളട്ടേ നാനാസസ്യങ്ങൾ വയൽകളിൽ;
എന്നോളം മുളയ്ക്കുകില്ലസ്സമസൃഷ്ടസ്നേഹ-
മന്നോളം നമുക്കവ തരിശ്ശുനിലങ്ങൾതാൻ!
ചാണകം വാരാൻ വേണ്ടിക്കമ്പിട്ടുകൊൾകെന്മെയ്യേ,
താണുനില്ലൊല്ലേ കെടുനീതിതൻതിരുമുമ്പിൽ;
ചുമലേ, വഹിച്ചുകൊൾകാസ്ഥയാ കലപ്പയെ,-
ച്ചുമന്നുപോകായ്ക നീ സ്വാർത്ഥത്തിൻനിയോഗത്തെ.
പോരിന്നു വിളിയ്ക്കുന്നില്ലാരെയും, കുടിൽകളിൽ-
ച്ചാരുവായ്ത്തിരിയുമിച്ചർക്കകളുടെ ശബ്ദം;
പാരതന്ത്ര്യത്താൽ നഗ്നപ്രായരായോരെ പ്രിയ-
ഗീരിനാൽസ്സമാശ്വസിപ്പിയ്ക്കയേ ചെയ്യുന്നുള്ളു.
പരർതൻ കഷ്ടപ്പാടാൽപ്പൊറുതി നെയ്യുണ്ടാക്കാൻ—
പരർതൻ മുത്തുകെല്ലാൽസ്സൌധതോരണം കെട്ടാൻ—
പരർതൻ ശവങ്ങളാൽ സ്വർഗ്ഗസോപാനം തീർപ്പാ-
നൊരുങ്ങില്ലൊരുനാളുമഹിംസയുടെ രാജ്യം.

കാമംപോലുലകിനെക്കശക്കിപ്പിഴിയാന-
ല്ലീ, മഹാകർമ്മക്ഷേത്രമാത്മീയകരങ്ങളെ
ആമത്തിൻകുടുക്കിങ്കൽനിന്നൂരിയെടുപ്പതി,-
ങ്ങാമയവ്യഥിതരെത്തലോടുന്നതിനത്രേ—
ഭാരതമതംഗജം ചങ്ങല പൊട്ടിപ്പത്തു
പാരിനെച്ചതച്ചുകൊണ്ടങ്ങിങ്ങു പായാനല്ല;
വാരിയിൽ വീഴിയ്ക്കപ്പെട്ടുഴലും തൻകൂട്ടരെ-
ക്കൂററ ഗ്രാഹിക്കയ്യാൽപ്പിടിച്ചു കേററാനത്രേ—

ഒട്ടേറെനാൾകൊണ്ടുപഷ്ഭ്രനദിയിത്തു ചിറ-
ക്കെട്ടടച്ചൊഴുകുന്നതുഴിയെ മുക്കാനല്ല;
ചുട്ടെരിച്ചൊരിക്കൊള്ളും വിവിധദേശങ്ങളെ-
ക്കഷ്ടമാം ദേഹം പോക്കിജ്ജീവിപ്പിപ്പതിനത്രേ.
മംഗളാത്മാവാം ജഗൽക്കർത്താവിൻസൃഷ്ടിയില-
ത്തങ്ങെങ്ങു മനുഷ്യത്വം ചാഴികൾക്കിരയായ്പ്പോം,
അങ്ങങ്ങാ വിനകളെപ്പേർത്താട്ടിക്കളയുവാ-
നെങ്ങിനെ വീശിയ്ക്കാ നാം പ്രാണവായുവെപ്പോലും?
നന്നായിസ്സുഖിയ്ക്കുമാറാകട്ടെ ലോകം സർവ്വ-
മെന്നല്ലോ ഭരതർഷി പണ്ടേ പാടിയ ഗാനം!

---



## X

# മയൂരസമാഗമം

[ഇന്നത്തെ മലയാളസാഹിത്യത്തിന് അതിന്റെ ആധുനികത്വം നൽകുവാൻ ആദ്യമായി പ്രയത്നിച്ചവരിൽ അഗ്രഗണ്യനാണ് കേരളവർമ്മ വലിയകോയിത്തമ്പുരാൻ. അദ്ദേഹത്തിന്റെ ജനനസ്ഥലം ചങ്ങനാശ്ശേരിയും, ജീവിതകാലം കൊല്ലം ൧൦൨൦—മുതൽക്ക് ൧൦൯൦—വരേയുമാകുന്നു. ശാകുന്തളം, മയൂരസന്ദേശം എന്നിവയാണ് അദ്ദേഹത്തിന്റെ പ്രധാന ഭാഷാപദ്യകൃതികൾ. അദ്ദേഹം ക്ലാസ്സിക്ക്, അഥവാ യഥാസ്ഥിതികപ്രസ്ഥാനത്തിൽപ്പെട്ട ഒരു കവിയും, ഭാഷയിലെ ആധുനികഗദ്യസാഹിത്യപ്രസ്ഥാനത്തിന്റെ ഉപജ്ഞാതാവും. പുതിയതല്ലെങ്കിലും "കേരളവർമ്മപ്രസ്ഥാനം" എന്നു ചിലർ പേരിട്ടിട്ടുള്ള ആധുനികഭാഷാസാഹിത്യത്തിലെ പദ്യപ്രസ്ഥാനത്തിന്റെ നായകനുമാകുന്നു. ശബ്ദാലങ്കാരങ്ങളിൽ, പ്രത്യേകിച്ച് ദ്വിതീയാക്ഷരപ്രാസത്തിൽ, അതി

യായ ഭ്രമം, സംസ്കൃതപദപ്രയോഗബാഹുല്യം എന്നിവയാണ് പ്രസ്തുത പ്രസ്ഥാനത്തിന്റെ മുഖ്യലക്ഷണങ്ങൾ. മയൂരസന്ദേശം എന്ന സന്ദേശകാവ്യം, അഥവാ ദൂതകാവ്യം, അതിന്റെ പ്രൗഢിയും ഗാംഭീര്യവും നിമിത്തം, ഭാഷാസന്ദേശകാവ്യങ്ങളുടെ മുന്നണിയിൽ നിലകൊള്ളുന്നുണ്ട്. വിരഹിയായ നായകനോ, വിരഹിണിയായ നായികയോ ഒരു പ്രേമസന്ദേശവും കൊടുത്ത് ജീവികളിൽ ഒന്നിനെയോ, ജീവനില്ലാത്ത മേഘം, കാറ്റ് മുതലായ വസ്തുക്കളിൽ ഒന്നിനെയോ, യഥാക്രമം നായികയുടെയോ, നായകന്റെയോ അടുക്കലേക്ക് അയയ്ക്കുന്ന രൂപത്തിലാണ് സന്ദേശകാവ്യങ്ങൾ നിർമ്മിക്കാറുള്ളത്. സാധാരണയായി, ഒരു സന്ദേശകാവ്യത്തിന്റെ പൂർവ്വഭാഗത്തിൽ ദൂതിനുള്ള കാരണം, സന്ദർഭം, ദൂതാവർജ്ജനം, ദൂതന്റെ മാർഗ്ഗവർണ്ണനം എന്നിവയും, ഉത്തരഭാഗത്തിൽ നായികയുടെയോ, നായകന്റെയോ വാസസ്ഥലവർണ്ണനയും, ഇവരിൽ ഒരാളിന്റെ വർണ്ണനയും സന്ദേശവിവരണവും ഉണ്ടായിരിക്കുന്നതാണ്. മിക്ക സന്ദേശകാവ്യങ്ങളുടേയും സ്ഥായിയായ രസം വിപ്രലംഭശൃംഗാരമാകുന്നു. സന്ദേശകാവ്യത്തെ ഒരുതരം വിലാപകാവ്യമായും പരിഗണിക്കാം. മയൂരസന്ദേശത്തിന്റെ പൂർവ്വഭാഗത്തിൽ നിന്നെടുത്തു ചുവടെ ചേർത്തിട്ടുള്ള ഭാഗം ദൂതിന്റെ സന്ദർഭവും, ദൂതാവർജ്ജനവും വിവരിക്കുന്നു. ഈ സന്ദേശകാവ്യത്തിന്റെ നായകൻ ഗ്രന്ഥകർത്താവുതന്നെയാണ്. രാജകോപത്താൽ അദ്ദേഹത്തിന് കൊല്ലം ൧൦൫൦-ൽ മധ്യതിരുവിതാംകൂറിലുള്ള അരിപ്പാട്ട് ബന്ധനത്തിൽ പാർക്കേണ്ടതായി വന്നു. അവിടെവെച്ച് ഒരിക്കൽ അദ്ദേഹം ഒരു മയിലിനെ കാണുകയുണ്ടായി. ഈ മയൂരദർശനവും അതിനോടുള്ള അദ്ദേഹത്തിന്റെ സംഭാഷണവുമാണ് ഉദ്ധൃതഭാഗം വർണ്ണിക്കുന്നത്. ഈ ഭാഗം ആഖ്യാനം എന്ന പാഠ്യരൂപത്തിൽ ഉൾപ്പെടും]

ഇഷ്ടപ്രാണേശ്വരിയുടെ വിയോഗത്തിനാലും നരേന്ദ്ര-
ദ്വിഷ്ടത്വത്താലൊരുവനുളവാം മാനനഷ്ടത്തിനാലും
കഷ്ടപ്പെട്ടിപ്പുരുഷനൊരു നാലഞ്ചു കൊല്ലം കഴിച്ചാൻ
ദിഷ്ടക്കേടാൽ വരുവതു പരീഹാരമില്ലാത്തതല്ലോ. ൧

ആവിശ്ചിന്താഭരമവനരിപ്പാട്ടു വാണോരു കാലേ [രം
സേവിപ്പാനായ് ഗുഹനെയൊരു നാളാസ്ഥയാ പോയനേ-
ഭാവിശ്രേയഃപിശുനശകുനം കണ്ടുപോൽ നീലകണ്ഠം
കോവിൽക്കെട്ടിൽക്കപചന ഭഗവദ്വാഹനം മോഹനാംഗം. ൨

കൊണ്ടൽക്കോളാൽ കലിതകുതുകം പീലിയെല്ലാം പരത്തി-
ക്കൊണ്ടക്കേകിപ്രവരനഴകോടാട്ടമാടുന്ന ഭംഗീം
കണ്ടക്കാമീ നിജകമനിയാം നീലവേണീം നിനച്ചി-
ട്ടിണ്ടൽക്കേറ്റം വശഗനവിടെത്തന്നെ മിണ്ടാതെനിന്നാൻ. ൩

സന്താപഘ്നം സകലജഗതാം സ്കന്ദനേ വന്ദനം ചെ-
യ്തെന്താവാലും വിഷമമിതിനാലൊന്നുമില്ലെന്നുറച്ചു
ചിന്താമഗ്നൻ ചിരമവിടെനിന്നമ്മയൂരത്തൊടേവം
ഹന്താത്യന്തം പരവശതയാലന്തരംഗേണ ചൊന്നാൻ. ൪

“ധന്യാത്മാവേ! ഖഗവര! ജയിച്ചാലുമുള്ളം കനിഞ്ഞി-
ട്ടന്യായത്താലഴലിലുഴലുന്നെന്നെ നീ താൻ തുണയ്ക്കൂ
വന്യാവാസേ വിഹഗനിവഹേ ബാഹുലേയൻ ഗ്രഹിച്ചാ-
നന്യാസാധാരണഗുണഗണം കാങ്കയാൽത്തന്നെ നിന്നേ. ൫

പാരിൽപ്പാർത്താലിഹ ഫണികുലന്തന്നിൽ നിന്നോടു തുല്യം
വൈരിത്വം പൂണ്ടൊരു പതഗമാം പത്രമേറിച്ചരിക്കും
ശൌരിക്കും താൻ പ്രതിമമതയാൽത്തന്നെ നിൻപൃഷ്ഠലഗ്നം
ഭൂരിശ്രീമത്തൊന്നൊരു തവ ബർഹം മൂർദ്ധ്നി ചൂടുന്നു ദേവൻ. ൬

ആകാരത്തിൻ സുഷമയിതുപോലെത്ര പക്ഷികൾക്കു പാരിൽ?
കേകാരാവം ശ്രവണസുഖദം കേൾക്കിലോ തൃപ്തിയാകാ
ലോകാനന്ദപ്രദമസദൃശം നൃത്തവും തേ ശകുന്തേ!
ശോകാനാം മേ ശുഭഗുണ! ഭവാനീശനാം നാശനായ. ൭

ദൂനം ദൂരസ്ഥിതദയിതനായേറ്റമാശ്വാസമില്ലാ-
ഞ്ഞേനം ദീനം ജനമനകനിഞ്ഞൊന്നുചെയ്താലുമിപ്പോൾ
സ്യാനന്ദൂരംപുരവരമതിൽ ചെന്നു മൽപ്രാണനാഥ-
യ്ക്കാനന്ദം നീയരുളുക പറഞ്ഞെന്റെ സന്ദേശവാക്യം. ൮

പക്ഷിശ്രേഷ്ഠ! സഭയമവിടെ നീ പോകിലെൻപ്രാണനാ-
ലക്ഷിച്ചന്യാദൃശസുഷമ കൊണ്ടാശു ഭൂലോകലക്ഷ്മീം [ഭ്രാം
അക്ഷിദ്വന്ദ്വാന്തവസഫലമാം കിഞ്ചതൽപ്രാണനെസ്സം-
രക്ഷിച്ചീടാമൊരുഗുരുതരം പുണ്യവും ഗണ്യമല്ലോ. ൯

. . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . .

കോടക്കാർകൊണ്ടിരുളിയലുമീയംബരം കാണവേ മാൻ-
പേടക്കണ്ണാൾ വിരഹവിധുരീഭാവമാർന്നെന്റെ നാഥാ
ക്രൂടെക്കൂടെക്കരയുമതിനാലാശു നീയന്തികേ ചെ-
ന്നാടൽക്കെല്ലാമറുതിയുളവാക്കേണമെൻക്ഷേമമോതി.
൧൦

. . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . .

പ്രേയാനാമെൻ ചിരവിരഹമാം പ്രൗഢചണ്ഡാതപത്താ-
ലായാസപ്പെട്ടതിവിവശയായ്പ്പിച്ചിപോൽ വാടിവാഴും
ജായായാം മേ പ്രിയസഖ! ഭവാനെന്റെ സന്ദേശമാകും
തോയാസാരാൽ ത്വരിതമരുളീടേണമുത്താപശാന്തിം. ൧൧

തത്സന്ദേശം ചെന്നണവതിനു തേ ചൊല്ലുവോൻ മാർഗ്ഗമാദൗ
സന്ദേശം ചൊന്നാഥ സപദി ഞാൻ യാത്രയാക്കാം ഭവാനേ
സന്ദേഹം വേണ്ട പരനുപകാരത്തിനാകാത്തതെങ്കിൽ
കിന്ദേഹം കൊണ്ടൊരു ഫലമിഹ പ്രാണിനാം ക്ഷോണി-
[തന്നിൽ. ൧൨

# XI

# മരണത്തിന്റെ ആവശ്യകത

[കേരളക്കരയിൽ കുടിലു തൊട്ടു കൊട്ടാരംവരെയുള്ള സകലതരം ജനങ്ങളുടേയും ഇടയ്ക്കു പ്രചാരമുള്ള കാവ്യങ്ങൾ രചിക്കുവാൻ ആദ്യമായി തുഞ്ചത്തു രാമാനുജൻ എഴുത്തച്ഛനും, പിന്നീട് കലക്കത്തു കുഞ്ചൻനമ്പ്യാർക്കും മാത്രമേ ഇന്നുവരെ സാധിച്ചിട്ടുള്ളു. പാമരന്മാർക്കും കൂടി വായിച്ചു രസിക്കാവുന്ന കാവ്യങ്ങൾ രചിക്കുന്നതിൽ അനന്യസദൃശമായ വൈദഗ്ദ്ധ്യമുള്ള മഹാകവിയായ കുഞ്ചൻനമ്പ്യാരുടെ ജനനസ്ഥലം തിരുവില്വാമലയ്ക്കു സമീപമുള്ള കിള്ളിക്കുറിശ്ശിമംഗലവും ജീവിതകാലം ഉദ്ദേശം കൊല്ലം ൮൮൦–നും ൯൪൦–നും ഇടയ്ക്കും ആകുന്നു. ഒരു ക്ലാസ്സിക് കവിയും, തുള്ളൽപ്രസ്ഥാനത്തിന്റെ ഉപജ്ഞാതാവുമായ അദ്ദേഹം അറുപതിൽപരം തുള്ളൽകഥകളും, പതിനാലുവൃത്തം, ശ്രീകൃഷ്ണചരിതം മുതലായ മററു കൃതികളും രചിച്ചിട്ടുണ്ട്. സാധാരണ ജനങ്ങൾക്കുകൂടി മനസ്സിലാകുന്ന ലളിതഭാഷ, ചലനാത്മകത്വം നിറഞ്ഞൊഴുകുന്ന വൃത്തം, ഫലിതവും തന്മയത്വവും മികച്ചുനില്ക്കുന്ന വർണ്ണനാപാടവം, ഹാസ്യരസം എന്നിവയാണ് കുഞ്ചൻനമ്പ്യാരുടെ തുള്ളലുകളുടെ പ്രത്യേക ഗുണങ്ങൾ. കാവ്യത്തിന്റെ ജാത്യാലുള്ള ഗുണമായ ചലനാത്മകത്വം പ്രത്യക്ഷമാക്കുവാൻ പര്യാപ്തമായ ഒരു പ്രസ്ഥാനമാണ് കുഞ്ചൻനമ്പ്യാർ സ്ഥാപിച്ച തുള്ളൽപ്രസ്ഥാനം. പഞ്ചേന്ദ്രോപാഖ്യാനം പറയൻതുള്ളലിൽ നിന്നെടുത്തിട്ടുള്ളതാണ് പുറകെ ചേർത്തിരിക്കുന്ന ഭാഗം. പണ്ട് യമധർമ്മൻ ദീർഘകാലംകൊണ്ടു തീർക്കേണ്ടതായ ഒരു യാഗം ആരംഭിക്കുകയുണ്ടായി. കാലൻ ഇങ്ങനെ യാഗം ദീക്ഷിച്ചും, അദ്ദേഹത്തിന്റെ ഭൃത്യന്മാർ യാഗകാര്യങ്ങൾ ചെയ്യുന്നതിൽ ഏർപ്പെട്ടും ഇരുന്നതിനാൽ, അക്കാലത്തു് ഭൂമിയിലുള്ള യാതൊരു ജന്തുക്കൾക്കും മരണമില്ലാതെയായിത്തീർന്നു. ഇതിൽ നിന്നു ജനിച്ച കഷ്ടാവസ്ഥയാണ് കവി ഇവിടെ വിവരിച്ചിരിക്കുന്നതു്. ഇതു വർണ്ണനം എന്ന പദ്യരൂപത്തിൽ ഉൾപ്പെടും]

പെറ്റുപെറ്റുവളരുന്ന ജീവജന്തുക്കൾക്കു പാർത്താൽ
അറ്റമില്ലാ പാരിടത്തിലൊരു ദിക്കുമൊഴിവില്ലാ,
മറ്റു മാംസം ഭുജിക്കുന്ന ജനങ്ങൾക്കിന്നുകാലം
കൊറ്റുപോലും നാസ്തിയായി മരിപ്പാനുമെളുതല്ലാ;
മെച്ചമോടെ പുലി പന്നി സിംഹവും തങ്ങളിൽത്തന്നെ
പച്ചമാംസം കടിച്ചാശു ഭുജിക്കുന്നു സർവ്വകാലം;
കൊച്ചുമത്സ്യങ്ങളെപ്പാടെ വിഴുങ്ങും ഘോരമത്സ്യങ്ങൾ,
സ്വച്ഛമായ് മറ്റൊരു ഭാരത്തോടെ പോരുമവയെല്ലാം.
ദുഷ്ടജന്തുക്കളെക്കൊണ്ടു നിറഞ്ഞു ഭൂതലമെല്ലാം
അഷ്ടിമാത്രംപോലുമാരും കൊടുപ്പാനില്ലെന്നുവന്നു
പട്ടിണിക്കു വഴി വീണു വഴിപോക്കർക്കെത്ര കഷ്ടം
പട്ടണത്തിലെങ്ങുമിപ്പോൾ പണവും കാശുമില്ലാതായ്.
ഊട്ടു തെണ്ടി നടന്നഷ്ടി കഴിക്കും ബ്രാഹ്മണർക്കിപ്പോൾ
ഊട്ടിലെങ്ങും ചോറുകിട്ടാ പുരുഷാരത്തിന്റെമൂലം
ആട്ടമാടി നടക്കുന്നോരാട്ടമെല്ലാമുപേക്ഷിച്ചു
കൂട്ടമൊക്കെപ്പിരിഞ്ഞോരോ കൊട്ടിലയ്യമിരക്കുന്നു.
പാട്ടുകാർക്കു വിശന്നിട്ടു സ്വരവും ഭഗ്നമായി
നാട്ടിലെങ്ങുമൊരു കാശു ലഭിപ്പാനും വകയില്ല;
പാട്ടുകേട്ടാലാർക്കു സൗഖ്യം പട്ടിണിയായിക്കിടക്കുമ്പോ-
ളൊട്ടുകേട്ടാൽ തല പൊക്കുമത്രെ കേൾപ്പാനെങ്ങുമില്ല;
ചേട്ടനെന്നും തമ്പിയെന്നും തങ്ങളിലുള്ളനുരാഗം
ചേട്ടകൾക്കു നാസ്തിയായി കൂട്ടമേറിച്ചുമക്കയാൽ.
ചേട്ടനെന്നാലൊന്നുരണ്ടല്ലൻപതും നൂറുമഞ്ഞൂറും
കൂട്ടമായിപ്പലകൊൾവാനെന്നുബന്ധം പാക്കമില്ലാ.

. . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . .

കവടിക്കാരനായുള്ള ഗണിതക്കാരനെയിപ്പോൾ
കപടങ്ങൾ പറഞ്ഞൊന്നും ഫലിപ്പിപ്പാൻ വകയില്ല;

ഗണിതഗ്രന്ഥവും കെട്ടി ത്തലയ്ക്കു വെച്ചോരാദികളിൽ
കണിശന്മാർ വിശന്നാണ്ടു ശഠിക്കുന്നു പലർകൂടി.
ഗുണദോഷം വിചാരിച്ചു പറഞ്ഞാലെങ്കിലും നാലു-
പണം കിട്ടാൻ തടവില്ല പണ്ടേ, തിപ്പോളർദ്ധചമായി.
ഗുണമെന്തു? ദോഷമെന്തു? ഗുണമില്ലൊരുനാളും
ഗണിതംകൊണ്ടൊരുവസ്തു ഗ്രഹിപ്പാനില്ലെന്നുവന്നു.
ചികിത്സിപ്പാനെങ്ങുമാർക്കും രോഗമില്ല ശരീരത്തിൽ;
രോഗമെല്ലാമന്തകന്റെ സചിവന്മാരവർ പിന്നെ
യാഗമങ്ങു ശ്രമിക്കുന്നു നടപ്പാൻ കല്പനയില്ല.
യോഗഗ്രന്ഥവും നല്ലൊരഷ്ടാംഗഹൃദയവും
ആകക്കൂടെവെയങ്ങു കെട്ടിവെച്ചു വൈദ്യരെല്ലാം
.........................................................
രസികന്മാരെന്ന ഭാവം നടിച്ചു സഞ്ചിയുമായി-
ട്ടസുരന്മാരെന്നപോലെ രോഗിവീട്ടിൽ ചെന്നുകൂടി,
ഗുളികയും കഷായവും കൊടുത്തു ചാകട്ടെക്കുമ്പോൾ
കളവു വല്ലതും ചൊല്ലിത്തിരിക്കും വൈദ്യനിക്കാലം.
തരംകെട്ട തനിക്കു ഭക്ഷണത്തിന്നു വകയില്ലാ-
ഞ്ഞിരന്നുണ്ടു നടക്കുന്നു വിരുന്നുണ്മാനെങ്ങുമില്ല;
"ഫലനചന്ദനശുണ്ഠ്യംബു പർപ്പടോശീരസാധിതം"
മനസ്സിലുണ്ടിവയെല്ലാം പ്രയോഗിപ്പാനെങ്ങുമില്ല.
യമനും വൈദ്യനും തമ്മിൽ പ്രാണവിശ്വാസമെന്നാലും
യമനെക്കൂടാതെ കൊൽവാൻ വൈദ്യനേകനെളുതല്ല.

# XII

# കാദംബരീവിലാപം

ശബ്ദാലങ്കാരത്തിന്റെ [illegible]കൊണ്ട് ഭാഷാകവികളുടെ കൂട്ടത്തിൽ വളരെ ഉയർന്ന ഒരു സ്ഥാനം കരസ്ഥമാക്കിയിട്ടുള്ള കൊടുങ്ങല്ലൂർ കുഞ്ഞിക്കുട്ടൻതമ്പുരാൻ ഉപ്പൽക്കോളാമ്പി, കംസൻ, കാദംബരീകഥാസാരം മുതലായ മററു പദ്യകൃതികളും രചിച്ചിട്ടുണ്ട്. ഒരു ക്ലാസ്സിക്ക്, അഥവാ യാഥാസ്ഥിതികകവിയായ കുഞ്ഞിക്കുട്ടൻ തമ്പുരാൻ "കൊടുങ്ങല്ലൂർ പ്രസ്ഥാനം" എന്ന ഒരു ഭാഷാസാഹിത്യപ്രസ്ഥാനത്തിന്റെ ഉപജ്ഞാതാവു കൂടിയാണ്. സംസ്കൃതപദങ്ങളെ, പ്രത്യേകിച്ച് സംസ്കൃതപ്രത്യയങ്ങളെ പരിത്യജിക്കുക, ഭാഷയുടേയും പ്രതിപാദനത്തിന്റെയും രീതി സാധാരണ ജനങ്ങൾക്ക് എളുപ്പം മനസ്സിലാകത്തക്കവണ്ണം ലളിതവും പ്രസന്നവുമാക്കുക എന്നിവയാണ് കൊടുങ്ങല്ലൂർ പ്രസ്ഥാനത്തിന്റെ ഉദ്ദേശങ്ങൾ. കാദംബരീകഥാസാരം എന്ന അദ്ദേഹത്തിന്റെ കാവ്യത്തിന്റെ ഒന്നാംസർഗ്ഗത്തിൽ നിന്നു തിരഞ്ഞെടുത്തിട്ടുള്ളതാണ് ചുവടെ ചേർത്തിരിക്കുന്ന ശ്ലോകങ്ങൾ. ബാണൻ എന്ന പ്രസിദ്ധ സംസ്കൃതകവിയുടെ കാദംബരീ എന്ന പ്രാചീന ആഖ്യായികയെ കാവ്യത്തിൽ സംക്ഷേപിച്ചിട്ടുള്ളതാണ് ഈ കൃതി. ശൂദ്രകൻ എന്ന രാജാവിനു സമ്മാനം കിട്ടിയ വൈശമ്പായനൻ എന്ന കിളി അദ്ദേഹത്തോട് തന്റെ പൂർവ്വജന്മത്തിലെ കഥ പറഞ്ഞുകേൾപ്പിക്കുന്നു. അത് ഇപ്രകാരമാണ്:—ഉജ്ജയിനിയിലെ യുവരാജാവായ ചന്ദ്രാപീഡനും, അവിടത്തെ മന്ത്രിയുടെ പുത്രനും ഇപ്പോൾ കിളിയായിത്തീർന്നിരിക്കുന്നവനുമായ വൈശമ്പായനനും ആത്മമിത്രങ്ങളായിരുന്നു. ഒരിക്കൽ ചന്ദ്രാപീഡൻ നായാട്ടിനു പോയപ്പോൾ, അദ്ദേഹത്തിന് ഏകനായി ഒരു കാട്ടിൽ സഞ്ചരിക്കേണ്ടിവന്നു. കാട്ടിൽ വച്ച് മഹാശ്വേത എന്ന ഒരു യുവതപസ്വിനിയെ അദ്ദേഹം കണ്ടുമുട്ടുകയുണ്ടായി. ഒരു ഗന്ധർവ്വരാജകുമാരിയായ ആ യുവതിയുമായി നടത്തിയ സംഭാഷണത്തിൽ നിന്ന്, അവൾക്കും പുണ്ഡരീകൻ എന്നൊരു ബ്രാഹ്മണയുവാവിനും തമ്മിൽ പരസ്പരം അനുരാഗം ജനിച്ചിരുന്നവെങ്കിലും അവരുടെ സന്ന്യാസ

വ്രതം അവളെ വിവാഹത്തിന് അനുവദിച്ചിരുന്നില്ലെന്നും, തന്നിമിത്തമുണ്ടായ ദുഃഖത്താൽ പുണ്ഡരീകൻ മൃതിയടഞ്ഞു എന്നും, അവരുടെ വിവാഹം ഒരു കാലത്തു നടക്കുമെന്നുള്ള പ്രവചനം കേട്ട് അവൾ ആ കാലം കാത്തിരിക്കുകയാണെന്നും ചന്ദ്രാപീഡൻ മനസ്സിലാക്കുന്നു. മഹാശ്വേതയുടെ വിവാഹത്തിനു ശേഷമേ താൻ കല്യാണം കഴിക്കുകയുള്ളൂ എന്നു ശപഥം ചെയ്തിട്ടുള്ള കാദംബരി എന്ന ഗന്ധർവരാജകുമാരി ഉണ്ടെന്നും ചന്ദ്രാപീഡൻ അറിയുന്നു. കാദംബരിയുടെ ശപഥം അവളെക്കൊണ്ടു ലംഘിപ്പിക്കുവാൻ മഹാശ്വേത അനന്തരം ചന്ദ്രാപീഡനോട് അപേക്ഷിക്കുന്നു. ചന്ദ്രാപീഡൻ ഇതിനു സമ്മതിക്കുകയും ഒടുക്കം കാദംബരിക്കും ചന്ദ്രാപീഡനും തമ്മിൽ പരസ്പരം അനുരാഗം ജനിക്കുകയും ചെയ്യുന്നു. അനന്തരം പിതാവിന്റെ അപ്രതീക്ഷിതമായ കല്പനനിമിത്തം ചന്ദ്രാപീഡൻ കാദംബരിയോടു യാത്രപറയാതെ ഉജ്ജയിനിയിലേക്കു തിരിച്ചുപോകുന്നു. തന്നോടുകൂടി ഉജ്ജയിനിയിലേക്കു തിരിച്ചുപോകാതെയിരുന്ന വൈശമ്പായനനെ തേടി പിന്നീട് ചന്ദ്രാപീഡൻ അവിടെ വരുന്നു. അപ്പോൾ മഹാശ്വേത സീമാതീതമായ സന്താപത്തിൽ നിമഗ്നയായിരിക്കുന്നതു കണ്ട് അദ്ദേഹം അതിന്റെ കാരണം അന്വേഷിച്ചറിയുന്നു. തന്റെ പാതിവ്രത്യത്തെ തന്നെക്കൊണ്ടു ലംഘിപ്പിക്കുവാനായി അടുത്തണഞ്ഞ മുജ്ജന്മത്തിലെ പുണ്ഡരീകനെ, അഥവാ, ഇജ്ജന്മത്തിലെ വൈശമ്പായനനെ മഹാശ്വേത ശപിച്ച് ഒരു കിളിയാക്കിയതുകൊണ്ടാണ് അവൾ ദുഃഖിക്കുന്നതെന്നു ചന്ദ്രാപീഡൻ മനസ്സിലാക്കുന്നു. തന്റെ ആത്മമിത്രത്തിന്റെ ഈ ദുരവസ്ഥ അറിഞ്ഞയുടനെ, ദുഃഖത്താൽ ചന്ദ്രാപീഡൻ മരിച്ചുവീഴുന്നു. അപ്പോൾ അവിടെ മദലേഖ എന്ന തോഴിയോടുകൂടി വന്നുചേർന്ന കാദംബരി തന്റെ മൃതനായ കാമുകനെ കണ്ട് വിലപിക്കുന്ന ഭാഗമാണ് ഇവിടെ ഉദ്ധരിച്ചിരിക്കുന്നത്. ഈ ഭാഗം ആർത്തഗീതം എന്ന പദ്യഗ്രന്ഥത്തിന്റെ വിലാപം എന്ന ഭാഗത്തിൽ ഉൾപ്പെട്ടത്]

എപ്പോഴും കണ്ണുനീരിങ്ങനെയിടമുറിയാ-
തിട്ടൊലിപ്പിച്ചുകൊണ്ടി-
ട്ടിപ്പോഴേറെക്കരഞ്ഞിങ്ങൊരു നില കിടന്നാ-
ണന്തിട്ടു ഞാനോ കുഴങ്ങീ

ഇപ്പാടെന്നാൽ പ്രയാസം, സഖി! ദൃഢമിനിയാ-
മുഖ്യമാർഗ്ഗം ഗമിപ്പേൻ
മൽപ്രാണേശൻ മഹാത്മാവൊരുവഴിയിതിലേ-
ക്കിന്നു കാണിച്ചുതാനം. ൧

നാണംവിട്ടു കരഞ്ഞതില്ല വിലപി-
ച്ചീലിഷ്ടനാശത്തിനാ-
പ്രാണൻകൂടി വെടിഞ്ഞു വല്ലഭനെനി-
ക്കാമാർഗ്ഗമില്ലെന്നതോ
ന്നൂനം ദൈവതവാക്കിനാൽസ്സഖി! മഹാ-
ശേചതോ നിനക്കാപ്രിയൻ-
താനൊന്നിച്ചുമരാനൊരാശയതിനാൽ-
ജ്ജീവിപ്പതും യുക്തമാം. ൨

ഞാനേവം ദുഷ്ടദൈവം ചപലവിപുല മനോ-
രാജ്യമെല്ലാം മുടിക്കെ
സ്ഥാനേ കല്യാണമില്ലാത്തവൾ കടുവിഷമ-
പ്രാണനാലെന്തെടുക്കും
നീ നേരിട്ടെൻറ മാതാവിനമതുവിധമ-
ല്ലുന്നമെൻ നാശദുഃഖാൽ
താനേ തട്ടുന്ന ധൈര്യക്കുറവയി മദല-
ഖേ! ശമിപ്പിച്ചിടേണം. ൩

എൻഗേഹത്തിങ്കൽ നീതാൻ വിമലമണിഗവാ-
ക്ഷങ്ങൾ മാറാല ചുററാ-
തങ്ങേറിപ്പാർക്ക ഞാൻതാനെഴുതിയൊരു കുമാ-
രൻറ ചിത്രസ്വരൂപം

ഭംഗ്യാ സൂക്ഷിച്ചുവെച്ചീടണമഴകെഴുമ-
ദ്ദേഹമാകാന്തിപൂരം
മങ്ങാതേ ചിത്രമായെങ്കിലുമവനിയിൽ നി-
ല്ക്കട്ടെയാചന്ദ്രതാരം. ൪

എന്നെത്തയ്ക്കൂതലയ്ക്കൽവെച്ചു വെറുതേ
പൂജിച്ചുപോന്നുള്ളോരാ-
നന്മട്ടേന്തിന കാമദേവപടമേ
കീറിക്കളഞ്ഞേക്കണം
പോമേ നമ്മുടെ കേളിശൈലമവൻ
വാണാസ്ഥലം ശാന്തനാം
ബ്രഹ്മർഷിക്കു കൊടുക്ക മററൊരുവരും
പാർത്താൽ കണക്കല്ലതിൽ. ൫

......................................
എന്നെക്കാണാഞ്ഞു വീണ്ടും ചപലമിഴിയയ-
ച്ചെൻറ ഗേഹത്തിൽ മാഴ്കം
പൊന്നോണപ്പൈതലാളേ സഖി! സപദി വനം
കേററിവിട്ടീടവേണം
പിന്നെക്കാളിന്ദിയെൻപൈങ്കിളി മമ പരിഹാ-
സാഖ്യനാം തത്തയോടാ-
യന്നോ തമ്മിൽപ്പിണങ്ങും പതിവുടനടനി-
ല്ലാതെയാകേണമേ നീ. ൬

മുന്നം ഞാൻ മടികേററിവെച്ചു സരസം
ലാളിച്ചു കീരിക്കിടാ-
വെന്നും നിൻമടികേറിടട്ടെയകലെ-
പ്പോകാനയച്ചീടൊലാ

ഇന്നെന്തിങ്ങനെ വിസ്തരിപ്പതു ഗൃഹാ-
ചാരങ്ങളേതെങ്കിലും
തന്നെത്താനെരിതീ പടന്നു ചിതയൊ-
ന്നുണ്ടാക്കിടേണം ക്ഷണം. ൧

ആയീ ഞാൻ കരയുന്നതെത്രയിനിയും
കാരണമങ്ങുന്നുടൻ
പോയീട്ടൻപൊട്ടു കൊള്ളിക്കുട്ടിയെരിതീ!
വെയ്യൂന്റെ കേയൂരക!
തീയീ രാജകുമാരനുള്ളഴകെഴും-
മെയ്യിൽ കൊള്ളത്താവത-
ല്ലായീ ദ്രുഹമെടുത്തുകൊണ്ടു സഖിലേ
പാടുന്നതാണുത്തമം. ൨

മിത്രസ്നേഹത്തിനാലിങ്ങടലുടനെ വെടി-
ഞ്ഞീക്കുമാരൻ ഗമിച്ചി-
ട്ടിത്രയ്ക്കും ജീവനെന്തിന്നുള്ള സമയമിള-
ച്ചെന്നു ലജ്ജിച്ചിട്ടുന്നോൻ
പാർത്തീടുന്നിന്നെയെന്നിവളൊടരുളിയാ-
ണാമഹാൻ പോയതെന്നാൽ
പാർത്തീടുന്നിന്നമാന്തിച്ചവളിതി കരുതും
നിശ്ചയം ജീവനാഥൻ. ൩

# XIII

## അനന്തശയനം

[കുഞ്ചൻനമ്പ്യാരുടെ സമകാലീനനായി കൊല്ലം ൯൦൦-ാംശതാബ്ദത്തിൽ (എ. ഡി. ൧൮-ാംശതാബ്ദത്തിൽ) ജീവിച്ചിരുന്ന രാമപുരത്തു വാര്യർ ക്ലാസ്സിക്ക്. അദ്ദേഹം യഥാസ്ഥിതികപ്രസ്ഥാനത്തിൽ പെട്ട വാസനാനുഗൃഹീതനായ ഒരു കവിയാണ്. കുചേലവൃത്തം വഞ്ചിപ്പാട്ടാണ് അദ്ദേഹത്തിന്റെ പ്രസിദ്ധ കൃതി. തിരുവനന്തപുരത്തെ അനന്തശയനക്ഷേത്രത്തിന്റെ ശില്പവേലയെ കുചേലവൃത്തം വഞ്ചിപ്പാട്ടിൽനിന്നു ചുവടെ ഉദ്ധരിച്ചിട്ടുള്ള ഈ ഭാഗം വർണ്ണിക്കുന്നു. ഇതു വർണ്ണനം എന്ന പദ്യരൂപത്തിൽ ഉൾപ്പെടും.]

(നതോന്നത)

ഒറ്റക്കല്ലൊന്നോടിവന്നു മുഖമണ്ഡപീഭവിച്ചു
മറ്റൊന്നിതിൽപ്പരം മന്നക്കാജ്ഞകൊണ്ടാമോ?
കുറ്റമറ്റ തിരുക്കാപ്പു,മകത്തെമുറ്റവും, തിരു-
മുറ്റത്തുള്ള മണ്ഡപവുമമ്പലം നാലും,
ചുറ്റിനകത്തും പുറത്തും ബലിശിലകളും, വെണ്മ-
പെറ്റ വേദികയും, പൊന്നിൻകൊടിമരവും,
അറ്റത്തിങ്കലന്തരീക്ഷം പൊക്കിക്കളഞ്ഞാത്മപീഠം
പറ്റിയോരു പക്ഷിരാജപരിഷ്കാരവും,
ഇന്ദ്രനീലശിലയാ നിർമ്മിതമാം ശീവേലിപ്പന്തൽ
ഇന്ദ്രിയങ്ങൾക്കാനന്ദമാമങ്കണങ്ങളും,
ചന്ദ്രശാലാശതങ്ങളും, ചാരുതരഹർമ്മ്യങ്ങളും,
ചന്ദ്രികാചർച്ചിതങ്ങളാം പ്രാസാദങ്ങളും,
ഗോപുരം നാലും വളർന്നു വാമനന്റെ വട്ടമേറും
നൂപുരംപോലെ വിളങ്ങും പൊൻപ്രാകാരവും,

ദീപിക്കുന്നു ദിവി രത്നമയം, ചൊല്ലപ്പെട്ടതെല്ലാം
പാപിഷ്ഠകൾക്കേ കല്ലും മരവുമാവൂ.
രൂപീഭവിച്ചിട്ടുന്നതല്ലേ ശയിക്കുമാനന്ദ-
രൂപിയാം പത്മനാഭന്റെ പുരി, സഹസ്രം-
സ്തൂപികളെക്കൊണ്ടാകാശം തുളയ്ക്കുന്ന ഭാസാ വിശദം
വ്യാപിക്കുന്ന വിശാലത പുകഴ്ത്തിക്കൂടാ.
വാടകളു,മെല്ലാനാളും വസന്തശ്രീ വിളയാടും
വാടികളും, വണ്ടേറും പൂങ്കാവുകളുടെ
വാടകളും, വാപികൂപതടാകാദികളും പുറവും
വീടുകളും മാടങ്ങളും വിളങ്ങീടുന്നു.
അത്രയല്ലൂരികത്തമരാവതിയെക്കാട്ടിലതി-
ചിത്രമായ വജ്രിരാജരാജധാനിയും
പത്രിവാഹനന്റെ പുരി പെററിട്ടു പിറന്നുണ്ടാമ
പുത്രിയെന്നപോലെ പരിലസിച്ചീടുന്നു.

---

# XIV

## കൊച്ചിക്കായലിൽ രാത്രിയിൽ

[രഘുവംശം, കുമാരസംഭവം, മേഘസന്ദേശം, നാഗാനന്ദം മുതലായ സംസ്കൃതകൃതികൾ ഭാഷയിലേക്കു തർജ്ജമ ചെയ്തും, കോമപ്പൻ, കണ്ണൻ, പാക്കനാർ, കൊച്ചി ചെറിയ ശക്തൻതമ്പുരാൻ എന്നീ "പച്ചമലയാള"കാവ്യങ്ങൾ രചിച്ചും, ഭാഷാകവികളുടെ കൂട്ടത്തിൽ ഒരു നല്ല സ്ഥാനം നേടിയ ഒരു ക്ലാസ്സിക്. അഥവാ യാഥാസ്ഥിതിക കവിയാണു് കുണ്ടൂർ നാരായണമേനോൻ. അദ്ദേഹത്തിന്റെ നായകത്വത്തിൻകീഴിലാണു് "പച്ചമലയാളപ്രസ്ഥാനം" തുടങ്ങിയതു്.

കൊടുങ്ങല്ലൂർ പ്രസ്ഥാനം മുതല് പച്ചമലയാളപ്രസ്ഥാനമായി വികസിച്ചു എന്നു പറയാം. പച്ചമലയാളപദങ്ങൾ മാത്രമേ ഉപയോഗിക്കാവൂ എന്ന് ഈ പ്രസ്ഥാനക്കാർക്ക് നിർബന്ധമുണ്ട്. കോമളങ്ങളായ മലയാളപദങ്ങളെക്കൊണ്ട് അശ്ലിഷ്ടമായി സരളമായ അർത്ഥകല്പനയോടു കൂടി കാവ്യങ്ങൾ രചിക്കുന്നതിൽ കുണ്ടൂർ നാരായണമേനോൻ കാണിച്ച സാമർത്ഥ്യം മറെറാരു കവിക്കും ഉണ്ടായിരുന്നില്ലെന്നുതന്നെ പ്രായേണ പറയാം. കൊച്ചി ചെറിയശക്തൻ തമ്പുരാൻ എന്ന പച്ചമലയാളകാവ്യത്തിൽ നിന്നെടുത്ത് ചുവടെ ചേർത്തിരിക്കുന്ന ഭാഗം തീരുവ കൊടുക്കാതെ വ്യാജമായി പുകയില കടത്തിക്കൊണ്ടുപോകുന്നവരെ പിടിക്കാൻ കൊച്ചി ചെറിയശക്തൻ തമ്പുരാൻ രാത്രിയിൽ കൊച്ചിക്കായലിൽ ഒരു വഞ്ചിയിൽ പ്രവേശിക്കുന്നതിനെ വർണ്ണിക്കുന്നു. ഈ ഭാഗം വർണ്ണനം എന്ന പദ്യരൂപത്തിൽ ഉൾപ്പെടും]

പാട്ടിൽപ്പെരുങ്കളവു കണ്ടുപിടിയ്ക്കുവാനാ-
യിട്ടിങ്ങു മന്നവനറിഞ്ഞുവരുന്നുവല്ലോ
കാട്ടിക്കൊടുപ്പതിനു ഞാനിനിയെന്തിനെന്നു-
ത്തട്ടിക്കലോർത്തപടിയമ്പിളി പോയ്മറഞ്ഞു. ൧

രാവന്നു കെട്ടിയവനിങ്ങിനെ വിട്ടതോർത്തു
കൈവന്നൊരല്ലലൊടു ചിന്നിയ കൂന്തൽപോലെ
ആ വമ്പെഴുന്നൊരിരുൾക്കണ്ടൊരു മന്നവൻതൻ
കാർവാഴ്ത്തിടും മുടിയെഴും മടവാരെയോർത്തു. ൨

അത്തിങ്കൾ കെട്ടിയവരിൽച്ചിലർ മങ്ങുമാ വാ-
നത്തിങ്കൽനിന്നൊഴിയുവാൻ മടിയാൻകൊണ്ട്
തത്തിക്കളിയ്ക്കുമൊരു മാററലരാമിരുട്ടി-
ലെത്തിക്കരച്ചതിനു വന്നു കറച്ചുനിന്നു. ൩

മീനങ്ങുമിങ്ങുമിളകീട്ടിയലും വെളിച്ച-
മാ നഭ്ര ക്കുരികളൊടൊത്തൊരു പൊയ്കതന്നിൽ
മാനത്തു തിങ്കളുടെ മങ്കകളെന്നപോലെ
താനന്നു മിന്നി, മലർ ക്കുന്തലിലെന്നമട്ടിൽ. ൪

തന്നിൽക്കടന്നു തകരാറുകൾ ചെയ്വതെന്നു
നിന്നീടുമെന്നതറിയാഞ്ഞെഴുമല്ലലാലെ
വന്നീടുവോരു നെടുവീർപ്പുകളാണിതെന്നു
തോന്നീടുമാറലകളാലെയുലഞ്ഞു കായൽ. ൫

നേക്കാത്തു തണ്ടുകൾ വലിച്ചുരചാന്റെയോടി
തക്കത്തിലപ്പെരിയകായലിലായനേരം
പാക്കങ്ങറക്കമെതിലേറെ വളന്നെഴുന്ന
ക്രുക്കങ്ങളാം കടലിരപ്പവനന്നു കേട്ടു. ൬

വമ്പാന്ന കാററിലുലയും മടലായ ക്കുന്തൽ-
ത്തുമ്പാലെ കാറുതൊടുമത്തലയിട്ടിളക്കി
അമ്പാ! കരയ്ക്കു കടലൊച്ചയലച്ചയാക്കി-
യിമ്പാച്ചിപോലെയിരുളിൽച്ചില തെങ്ങുനിന്നു. ൭

മന്നിൻമണാളനെഴുനള്ളുവതോർത്തു കായൽ-
തന്നിൽപരക്കുമിരുളാ വഴി വിട്ടുമാറാൻ
ചെന്നിട്ടു നാലുപുറവും കരയിൽത്തിരക്കി
നിന്നീടുമാനില കലന്നു മരങ്ങൾ നിന്നു. ൮

# XV

## പാഞ്ചാലിയുടെ ആക്ഷേപം

[കുഞ്ചൻനമ്പ്യാരുടെ ഉൽകൃഷ്ടമായ കവിതാവൈഭവം നല്ലപോലെ പ്രത്യക്ഷപ്പെടുത്തുന്ന ഒരു ശ്രേഷ്ഠകൃതിയാണ് പതിന്നാലുവൃത്തം. ശ്രീകൃഷ്ണനെ കൌരവന്മാരുടെ അടുക്കലേക്ക് സന്ധിആലോചനയ്ക്കു് ദൂതനായി അയയ്ക്കുവാൻ പാണ്ഡവന്മാരുടെ തലവനായ യുധിഷ്ഠിരൻ നിശ്ചയിച്ചപ്പോൾ പാഞ്ചാലി ദൂതിനെ ആക്ഷേപിച്ച് കൃഷ്ണനോടു പറയുന്ന ഭാഗമാണ് പതിന്നാലുവൃത്തത്തിൽനിന്നെടുത്തു ചുവടെ ചേത്തിരിക്കുന്നതു്. ഈ ഭാഗം ആക്ഷേപഗീതം (Satire) എന്ന പദ്യരൂപത്തിൽ ഉൾപ്പെടും]

കരുണവാരിധേ കൌരവപാഴരിൽ
കരുണയാലിത്ഥം കാട്ടുന്നതോ ഭവാൻ?
ചരണദാസിയാം പാഞ്ചാലിയെക്കൂടെ
സ്മരണംചെയ്യാലും ദേവനാരായണ!
അവരു ചെയ്യുന്ന ധിക്കാരമൊക്കവേ
ഭുവനനായകാ നീയും മറന്നിതോ?
അധനിനാഥന്മാരെന്നുടെ കാന്തന്മാ-
രറിയുന്നീലൊന്നും ദേവനാരായണ!
മലകൾ കാടുകൾ തോടും പുഴകളും
കലകൾ പന്നികളെന്നിവവൃന്ദവും
സുലഭമാം ദിക്കിലെൻപ്രിയന്മാക്കിപ്പോൾ
സുഖമെന്നായ്വന്നു ദേവനാരായണ!
ഇഹലോകങ്ങളിലാഗ്രഹമെന്നതും
അഹമെന്നുള്ളൊരു ഭാവവും കൂടാതെ
മഹിതമായുള്ള വേദാന്തശീലമാ-
ന്നുപതിമാർക്കാകാ ദേവനാരായണ!

വിമതന്മാരുടെ വീൎയ്യം ശമിപ്പിപ്പാൻ
ക്ഷമയും നന്നല്ല സാമവും നന്നല്ല
സമരം ചെയ്യേണം സാഹസം ചെയ്യേണം
ശ്രമവും ചെയ്യേണം ദേവനാരായണ!
നയങ്ങൾ ചിന്തിച്ചു നാട്ടമുപേക്ഷിച്ചു
ജയവും കൂടാതെ കാലം കഴിക്കുമ്പോൾ
ഭയംകൊണ്ടിങ്ങനെ മേവുന്നയെന്നിപ്പോൾ
അയശസ്സുണ്ടാകും ദേവനാരായണ!
ബലങ്ങളില്ലാഞ്ഞോ ബന്ധുക്കളില്ലാഞ്ഞോ
വിഭവമില്ലാഞ്ഞോ വീൎയ്യമതില്ലാഞ്ഞോ
ഖലജനത്തിന്റെ കാൽപിടിച്ചീടുന്നു
വലിയ വീരന്മാർ? ദേവനാരായണ!
അപരാധം പണ്ടു വൈരികൾ ചെയ്തതും
ഉപകാരമെന്നു കല്പിച്ചു കാന്തന്മാർ
അപവാദം കേട്ടാലാധിയുമില്ലല്ലോ
നൃപതിമാൎക്കിപ്പോൾ ദേവനാരായണ!

. . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . .

കനത്ത സങ്കടത്തോടു മരുവുന്ന
ജനത്തെയോൎക്കാതെ ദൃതിനു ഭാവിച്ചു
ധനത്തെ നേടുന്ന വൈരിയെ സേവിപ്പാ-
നെഴുന്നള്ളത്തുണ്ടോ ദേവനാരായണ!
കഴിഞ്ഞവസ്തുക്കൾ മാനിക്കുമാറായി
അഴിഞ്ഞു നമ്മുടെ പൌരുഷബന്ധനം
ഒഴിഞ്ഞു ഭാഗ്യവും ധൎമ്മവും ശൎമ്മവും
വിരവിലിങ്ങനെ ദേവനാരായണ!
കുരുകുലാധിപൻ തന്നോടു മെല്ലവെ
സരസമാംവണ്ണം ദൂതരുൾചെയ്യുമ്പോൾ

മുരഹര ഭവാനെന്റെ തലമുടി
നിരുപിച്ചുകാണം ദേവനാരായണ!
അരിയെക്കൊന്നു ഞാൻ ചോരപുരണ്ടൊരു
കരതലംകൊണ്ടു നിന്നുടെ കേശത്തെ
തിരുകീടുന്നുണ്ടെന്നന്നേരം കോപംകൊ-
ണ്ടരുളി ഭീമനും ദേവനാരായണ!
വിഫലമായ്വന്നു വീരന്റെ ഭാഷിതം
വിളുതയില്ലായ്കയല്ലിഹ കാരണം
വിഗതഭാഗ്യയാമെന്നുടെ ദോഷത്താ-
ലഖിലം നിഷ്ഫലം ദേവനാരായണ!
. . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . .
പഴുതിലെന്തിനു ഞാൻ പറഞ്ഞീടുന്നു?
പഴമയുള്ളവർ നിങ്ങളെല്ലാവരും
വഴികളെല്ലാം ഗ്രഹിച്ച മഹാജനം
പഴുതിൽ ചാടുമോ? ദേവനാരായണ!
അഴകല്ലാതുള്ളോരാരംഭം കാണുമ്പോൾ
അഴൽ പിടിച്ചു പറഞ്ഞീടും നാരിമാർ
വഴിയെ ബോധിച്ചു ചൊല്ലേണമെന്നില്ല
പിഴയും വന്നീടും ദേവനാരായണ!
കിഴിയുന്നാകിലും ശത്രുജനങ്ങൾക്കു
കിഴിയും വച്ചു നമസ്കരിച്ചീടിലും
പിഴകൾ ചെയ്കിലും ദുര്യോധനാദിയെ
തൊഴുതു വാഴ്കിലും ദേവനാരായണ!
യുവതിമാൎക്കെന്തു ചോദ്യമെന്നിങ്ങനെ
ഭുവനവീരന്മാർ ചൊല്ലുമെൻ കാന്തന്മാർ
ശിവനെന്നല്ലാതെ മിണ്ടരുതിക്കാലം
ഭുവനനായക! ദേവനാരായണ!

# XVI

# മരിച്ചുകിടക്കുന്ന പ്രസേനൻ

[കേശവീയം, ആംഗലസാമ്രാജ്യം ഭാഷ, നാരായണീയം ഭാഷ, സാഹിത്യവിലാസം, രമാമാധവം നാടകം, സദാരം നാടകം മുതലായ കൃതികൾ രചിച്ച് ഭാഷാകവികളുടെ കൂട്ടത്തിൽ ഒരു ഉന്നതസ്ഥാനം കരസ്ഥമാക്കിയിട്ടുള്ള ഒരു പ്രസിദ്ധ ഗായകകവിയാണ് പരവൂർ കെ. സി. കേശവപിള്ള. ഇദ്ദേഹം കൊല്ലം ൧൦൪൩-ൽ കൊല്ലം താലൂക്കിലെ പരവൂരിൽ ജനിക്കുകയും, ൧൦൮൯-ൽ മരിക്കുകയും ചെയ്തു. ക്ലാസ്സിക്ക്, അഥവാ യാഥാസ്ഥിതികപ്രസ്ഥാനത്തിൽ പെട്ട ഇദ്ദേഹം "രാജരാജവർമ്മപ്രസ്ഥാനം" എന്ന പ്രസ്ഥാനത്തിന്റെ ഉപനായകനും കൂടിയായിരുന്നു. രാജരാജവർമ്മപ്രസ്ഥാനത്തിന്റെ നായകൻ പ്രൊഫസ്സർ ഏ. ആർ. രാജരാജവർമ്മ ആണ്. അർത്ഥാലങ്കാരങ്ങൾക്കു ദ്വിതീയാക്ഷരപ്രാസം തുടങ്ങിയ ശബ്ദാലങ്കാരങ്ങളെക്കാൾ പ്രാധാന്യം നൽകുക, സംസ്കൃതപദപ്രയോഗബാഹുല്യം കഴിയുന്നിടത്തോളം കുറയ്ക്കുക എന്നിവയാണ് രാജരാജവർമ്മപ്രസ്ഥാനത്തിന്റെ മുഖ്യ ഉദ്ദേശങ്ങൾ. "കേരളവർമ്മപ്രസ്ഥാന"ത്തിന് എതിരായിട്ടാണ് ഇതു തുടങ്ങിയതും. പ്രാസമില്ലായ്ക കാവ്യത്തിന് ഒരു ദൂഷ്യമായിത്തീരുന്നതല്ലെന്നു കാണിക്കുവാനായി കെ. സി. കേശവപിള്ള സ്യമന്തകംകഥയെ ആസ്പദിച്ചു രചിച്ച മഹാകാവ്യമായ കേശവീയത്തിൽനിന്നാണു ചുവടെ ചേർത്തിരിക്കുന്ന ഭാഗം എടുത്തിട്ടുള്ളത്. കാട്ടിൽ വച്ച് സിംഹം പ്രസേനനെ കൊന്ന് സ്യമന്തകം അപഹരിച്ചുകൊണ്ടു പോയതിനുശേഷം, അദ്ദേഹത്തെ തേടിവന്ന ശ്രീകൃഷ്ണൻ അദ്ദേഹം മരിച്ചുകിടക്കുന്നതു കണ്ട കാഴ്ചയെ ഉദ്ധൃതഭാഗത്തിൽ വർണ്ണിച്ചിരിക്കുന്നു. ഇതു വർണ്ണനം എന്ന പദ്യരൂപത്തിൽ ഉൾപ്പെടും]

മൃതിവശഗതനായ് പ്രസേനവീരൻ
കുതിരയൊടൊത്തവിടെക്കിടന്നിരുന്നു
വിധിമഹിമയലംഘനീയമാണെ-
ന്നതിദയനീയമുരച്ചിടുന്നവണ്ണം.

കടുനിണമൊഴുകിപ്പടൎന്നു പുറവും
കഠിനത പൂണ്ടു കറുത്തു നിന്നിരുന്നു;
സ്ഫുടരുചി തടവും വിശാലവക്ഷ-
സ്തടമവഗാഢതരം പിളൎന്നിരുന്നു. ൨

ഹരിതനിറമിയന്ന വാരവാണം
പല വഴി പൊട്ടി വിടൎന്നിരുന്നു മെയ്യിൽ;
വിഘടിതജഠരാന്തരത്തിൽ നിന്നും
കുടലുകൾ ചാടി വെളിയ്ക്കു വീണിരുന്നു. ൩

സുരുചിരത കലൎന്ന വില്ലുമമ്പും
കരയുഗസന്നിധിയിൽ പതിച്ചിരുന്നു;
കനവൊളി തിരളുന്ന തൊപ്പിയൂരി-
ത്തലയൊടു ചേൎന്നരികിൽ കിടന്നിരുന്നു. ൪

ഘനതതിയുടെ കാന്തിയെജ്ജയിക്കും
ഘനതരകോമളമായ കേശജാലം
പലവഴി ചിതറിപ്പിണഞ്ഞു മന്നിൽ
പൊടിയുമണിഞ്ഞു കിടന്നിരുന്നു പുറവും. ൫

മിഴി പകുതിയടഞ്ഞു കൃഷ്ണമാകും-
മണിയെ മറച്ചു നിരാഭയമായിരുന്നു
കമലിനിയെ വെടിഞ്ഞലഞ്ഞു, കത്തും
വെയിലിലലഞ്ഞു കരിഞ്ഞു പങ്കജംപോൽ. ൬

അധരയുഗളമല്പമായ് വിടൎന്നി-
ട്ടിടയിൽ വിളങ്ങിന ദന്തപങ്ക്തി കണ്ടാൽ
അധികചപലമായ മൎത്ത്യജന്മ-
സ്ഥിതിയെ നിനച്ചു ഹസിക്കയെന്നു തോന്നും. ൭

പ്രകൃതിയുടെയ ശാംബരീവിലാസം
ദൃഢമറിയുന്നവനെങ്കിലും മുകുന്ദൻ
ഝടിതി ഗളതലേ തടഞ്ഞ ബാഷ്പോൽ-
ഗമമൊട്ടു നിന്ന നിലയ്ക്കു നിന്നുപോയി. ൮

---

# XVII

## സന്ധ്യാതാരം

[ഇന്നത്തെ സുവകവികളിൽ അഗ്രഗണ്യനായ ജി. ശങ്കരക്കുറുപ്പ് അവർകൾ ഒരു തനി റൊമാൻറിക്ക്, അഥവാ കാല്പനികകവിയാണ്. ഇതുവരെ പ്രസ്താവിച്ചിട്ടുള്ള റൊമാൻറിക്ക് കവികളിൽ—കുമാരനാശാനിൽ പോലും—ക്ലാസ്സിക്ക് പ്രസ്ഥാനത്തിൻെറ ഏതാനും പ്രേരണകൾ കാണാവുന്നതാണ്. വാസനാനുഗൃഹീതനായ ശ്രീമാൻ ശങ്കരക്കുറുപ്പിൽ ക്ലാസ്സിക്ക് പ്രസ്ഥാനത്തിൻെറ ഒരു തരിപോലും കാണുന്നതല്ല. അദ്ദേഹത്തിൻെറ പ്രധാന പദ്യകൃതികൾ സൂര്യകാന്തി, സാഹിത്യകൗതുകം, ധർമ്മരശ്മി, വിലാസലഹരി, സ്വപ്നസൌധം മുതലായവയാകുന്നു. അദ്ദേഹത്തിൻെറ ഒടുവിലത്തെ കവനങ്ങളിൽ രൂപകാതിശയോക്തി, അഥവാ ധ്വന്യാത്മകങ്ങളായ പ്രയോഗങ്ങൾ പ്രചുരമായി കാണാവുന്നതാണ്. "സന്ധ്യാതാരം" എന്ന ഖണ്ഡകാവ്യത്തിൻെറ പ്രഥമഭാഗമാണ് ഇവിടെ ചേർത്തിരിക്കുന്നത്. ഇതു് ആത്മഗീതം എന്ന പദ്യരൂപത്തിൻെറ ഗീതം എന്ന ശാഖയിൽ ഉൾപ്പെടും]

(മഞ്ജരി)

ആരു നീയാനന്ദകന്ദമേ? ലോകത്തിൽ
വാരുത ചാർത്തിന പൊട്ടുപോലെ
വാരുണദിക്കിൻെറ കർണ്ണാവതംസമാം
വാരുററ വാടാമലരുപോലെ

ശ്യാമള നിശ്ചല ശുദ്ധജലപൂർണ്ണ-
വ്യോമതീർത്ഥത്തെ വണങ്ങിപ്പോകെ
ചേണഞ്ചും വാസരലക്ഷ്മിയറിയാതെ
വീണതാം രത്നാംഗുലീയംപോലെ!

വേല വെടിഞ്ഞും പൊടിഞ്ഞ വിയർപ്പാലാ-
ലോലനറുമുത്തണിഞ്ഞും ലോകം
ആനന്ദനാമകമാസവമാകണ്ഠം
പാനം കഴിച്ചതിമത്തമായി
ലാളനീയാകൃതേ! നോക്കുന്നു വിശ്രാമ-
വേലയ്ക്കകംപടി നിൽക്കും നിന്നെ!

നാണം കുണുങ്ങുന്ന നായികതന്നല്പ-
ശോണമധുരമാം ഫാലത്തിലേ
സ്വേദകണികയെ വിട്ടലമദ്ഭുതോ-
ന്മാദം കവിഞ്ഞെഴും കാമുകാക്ഷി
പാടല പശ്ചിമദിക്കു വിളക്കും നി-
ന്നോടണയുന്നിതുൽഫുല്ലമായി
ഉത്സവദായികയാകും യുവജന
വത്സലരാത്രിയൊത്തെത്തും നിന്നെ
മുഗ്ദ്ധനീലാളക മാലയൊതുക്കിയും,
സ്നിഗ്ദ്ധനിബിഡമിമ നനഞ്ഞും,
ഹർഷവികസിതനേത്രത്താലുന്മുഖ-
കർഷകബാലികയാദരിപ്പൂ!
ഓമനപ്പൈതലിൻ ചെമ്പവിഴപ്പൊളി-
ക്കോമളച്ചുണ്ടിലെ വെണ്ണിലാവിൽ
അഞ്ജനക്കൺമുന നില്പീലത്യദ്ഭുത-
പുഞ്ജമേ, നീയന്തിച്ചോപ്പിൽ നില്ക്കേ

കാളുന്ന കോപത്തോടാഞ്ഞ,രിതൻ നേൎക്കു
വാളുലച്ചെത്തുന്ന വീരയോധൻ,
നീയേവം പ്രത്യക്ഷമാവുകിൽ വാളൂന്നു
പോയേറെ നേരം നിശ്ചേഷ്ടം നിൽക്കും!
തീക്കനൽ ചാട്ടുന്ന കണ്ണുകളീ നരും
പാൽക്കതിരേററു കുളിൎത്തുപോകും!
നിന്മുഖദൎശനത്താലേ,മതിമറ-
ന്നുന്മുഖനായ്പ്പോകുമാട്ടിടയൻ,
സ്ഫീതമാമാഹ്ലാദമുള്ളിലൊതുങ്ങാതേ
ഗീതമധുരമാക്കുന്നു മാൎഗ്ഗം!
ക്രൂടിയ ദാരിദ്ര്യദാവാഗ്നിജ്വാലയാൽ
വാടിയ ചുണ്ടാം തളിരിൻമദ്ധ്യേ
സുന്ദരമന്ദഹാസാങ്കുരം നീ വിശ്വാ-
നന്ദന,സഞ്ജാതമാക്കിക്കൊൾവൂ!
പാരമഴിഞ്ഞു കിടക്കുന്ന പൊൻനിറ-
നീരാളകഞ്ചുകം ചാൎത്തും സന്ധ്യാ
ചന്തം വളൎന്നു നിൻ നേൎക്കതിപേലവ-
ച്ചെന്തളിരംഗുലി നീട്ടി നിൽപ്പൂ;
വാട്ടുമോ തൊട്ടാകിലെന്ന ഭയത്താലോ
വായ്ക്കുന്ന സംഭ്രമാൽ കൈവലിപ്പൂ!

---

# XVIII

## ചന്ദ്രോദയം

[അകാലചരമം പ്രാപിച്ച പ്രതിഭാശാലിയായ കവി വി. സി. ബാലകൃഷ്ണപ്പണിക്കരുടെ ജനനസ്ഥലം മലബാർജില്ലയിലെ ഏറനാട്ടു താലൂക്കിലുള്ള ഊരകം അംശവും, ജീവിതകാലം കൊല്ലം ൧൦൬൪ മുതൽക്ക് ൧൦൮൮ വരെയും ആകുന്നു. വിശ്വരൂപം, ഒരു വിലാപം, ഇന്ദുമതീസ്വയംവരം മുതലായവയാണ് അദ്ദേഹത്തിന്റെ പ്രധാന കൃതികൾ. ബാലകൃഷ്ണപ്പണിക്കർ ഒരു ക്ലാസ്സിക്, അഥവാ യഥാസ്ഥിതിക കവിയാണെങ്കിലും, അദ്ദേഹത്തിന്റെ വിശ്വരൂപം എന്ന കൃതിയിൽ റൊമാൻറിക്, അഥവാ കാല്പനികപ്രസ്ഥാനത്തിന്റെ ലക്ഷണങ്ങളിൽ ചിലതു കാണാവുന്നതാണ്. അദ്ദേഹത്തിന്റെ ഏററവും ശ്രേഷ്ഠമായ കൃതി വിശ്വരൂപമാകുന്നു. അതിലെ ചന്ദ്രോദയവർണ്ണനമാണ് ചുവടെ ചേർത്തിരിക്കുന്നതു്. ഇതു വർണ്ണനം എന്ന പദ്യരൂപത്തിൽ ഉൾപ്പെടും]

പാശ്ചാത്യപദ്ധതി പിടിച്ചുഴലും ജനത്തെ-
പ്പുത്തിച്ചുകൊണ്ടു നിജ ഗോപ്രസരം പരത്തി
പൂർവ്വാശയാം കമനിതൻ തിലകായമാനൻ
പീയൂഷദീധിതി ജനോത്സവമൊത്തുദിച്ചു. ൧

നിത്യം തമോജനനിയായ് ജഡഭാവമാന്നും,
മിത്രക്ഷയത്തിനൊരു കാരണമായിരുന്നും,
അത്യന്തമോഹകരിയായുമണഞ്ഞ സന്ധ്യ
സമ്പത്തുപോലെ സഹസാ തിരിയെഗ്ഗമിച്ചു. ൨

അംഭോദരാശികളകന്നമൃതദ്രവത്തി-
ലാമഗ്നമാംബരമകന്മഷമായ് വിളങ്ങീ
ആവൃത്തിശൂന്യപദമെത്തുവതിന്നടുത്തോ-
രാത്മാനുഷംഗിയുടെ മാനസമെന്നപോലെ. ൩

സർവ്വജ്ഞമൌലിമണിയായെഴുമോഷധീശൻ
തങ്കൈകളാൽ തിമിരമാശു ഹരിച്ചുമൂലം
പൂർവ്വാശയാം കമനി പൂർണ്ണവിലാസപൂർവ്വം
പൂവെണ്ണിലാവണി മൃദുസ്മിതമാർന്നു മിന്നി. ൪

പൌരസ്ത്യസിന്ധുവിലെ വൻതിരമാല തള്ളി
വാനിൽക്കയററിയൊരു വെൺനുരപോലെയായും,
കാററത്തുനിന്നുദയപർവ്വതശൃംഗഭൂവിൽ
പൂക്കൈതതൻപൊടി പറന്നതുപോലെയായും, ൫

രാജാവുദിച്ചതു നിനച്ചു മുഷിഞ്ഞ വേഷം
കൈവിട്ടു കൂടിയ ജനാവലിപോലെയായും,
പൂവെണ്ണിലാവൊളി പുരണ്ടൊരുവെണ്മ പൂണ്ടും
ചിന്നിച്ചുമഞ്ഞ ചെറുകാറുകളുല്ലസിച്ചു. ൬
(യുഗ്മകം

സ്വാഭാവികം മദമിരട്ടി വളർത്തിടുന്ന
'ചന്ദ്രപ്രഭാരസ'മകത്തു ചെലുത്തിയപ്പോൾ
പണ്ടേ കിടന്ന പതറിക്കരയോടടിച്ചു
കൂത്താടുമംബുധി കവിഞ്ഞലറിക്കളിച്ചു. ൭

പാടേ പരന്ന പൊടിവെണ്മണലാ നിലാവു
തട്ടിത്തിളങ്ങി മറിയുന്നതു കണ്ടുവെങ്കിൽ
ഭൂഗർഭവിക്രിയകളാലുടനുൽഗമിച്ച
വെള്ളിത്തടാകമതു നൂതനമെന്നു തോന്നും. ൮

# XIX

# അസ്ഥി

[വ്യസനാനുഗൃഹീതനായ ഇന്നത്തെ ഒരു യുവകവിയാണ് കല്ലൂന്മാർ തൊടി രാമുണ്ണിമേനോൻ അവർകൾ. ഈററില്ലത്തിലെ മൈതാനം, അസ്ഥി, ശിരോവാതിറ്റു മുതലായ ഖണ്ഡകാവ്യങ്ങൾ അദ്ദേഹം രചിച്ചിട്ടുണ്ട്. ഒരു റൊമാൻറിക്, അഥവാ കാല്പനികകവിയാണ് ശ്രീമാൻ രാമുണ്ണിമേനോൻ. ഇവിടെ ചേർത്തിട്ടുള്ള "അസ്ഥി" എന്ന കവിത ആത്മഗീതം എന്ന പദ്യഗ്രന്ഥത്തിന്റെ ഗീതം എന്ന ശാഖയിൽ ഉൾപ്പെടും]

(പാന)

മാനത്താരഹോ! തങ്കമഷിയിലി-
മ്മാതിരിയെഴുതുന്നതു നിത്യവും,
ചോരുന്നതഴ; കല്ലെങ്കിലാനന്ദ-
ച്ചാറുകൊണ്ടാമെഴുതിയതിക്കൃതി!
എന്തു ഭാഷയിലാണീയെഴുത്തുക,-
ളെന്തിതിൻശീ,ലതൊന്നുമറിഞ്ഞീല;
എങ്കിലു;മതിൽ നിന്നേതു മട്ടിലോ-
യെന്മനസ്സിൽ പതിഞ്ഞു രണ്ടക്ഷരം.
അസ്ഥിയുണ്ടേടോ മർത്ത്യാ നിൻ മീതെയായ്
ശക്തിയൊ,—ന്നഖിലത്തിനും മീതെയായ്
തൽകൃതങ്ങളിലൊക്കെയുമുണ്ടാവും
നോക്കുകിലതിൻ കൈവിരൽപ്പാടുകൾ.
വാരഞ്ചും മഴവില്ലു,മിപ്പോൾപ്പനി-
നീരലയും രവിച്ചോരാക്കയ്യിനെ

വാഴ്ത്തുകയാ,ണനാദികാലം മുതൽ
പേർത്തുപേർത്തുമീയാനന്ദഗാഥകൾ.
ഭേദമില്ലിവയ്ക്കർത്ഥത്തി,ലെങ്ങു നീ-
യേതു ഭാഷയിൽ വായിച്ചാലും ശരി!
കേവലമിതിൻ തർജ്ജിമയാവണം
പാവനമായ നിന്നുടെ വേദവും.
പാടലില്ലേ പുലരിയതിൽച്ചില-
യേടുകളിങ്ങു പൈങ്കിളിയൊച്ചയിൽ?
വിശ്വമോഹനമാകുന്നോ,രമ്മധു-
നിഷ്യന്ദികളാം ദിവ്യഗാനങ്ങളേ
ഉള്ളലി,ഞ്ഞിളകാതെകണ്ടീ നെടും-
കല്ലുകൾപോലും ഹാ! ചെവിക്കൊള്ളുന്നു!
പല്ലവച്ചുണ്ടനക്കിയുംകൊണ്ടു പൂ-
വല്ലികൾ തലയാട്ടുന്നു നിന്നഹോ!
പുണ്യജന്മാക്കളാകിന വാരിളം-
പുല്ലുകളാനന്ദാശ്രു പൊഴിക്കുന്നു.
ത്വന്മയീലതിൽനിന്നുന്നിനോകാന്ത-
പ്രേമമല്ലീ കിനിയുന്നു ദൈവമേ!
ഞാ,നതു നുകർന്നെന്തു ചെയ്യേണ്ടു ഹാ!
കേണു മണ്ണിൽ കിടന്നുരുളട്ടേയോ?
പത്രമില്ലല്ലോ വിണ്ണുപദത്തിലാ-
ബ്ഭക്തഗാനങ്ങൾ പാടിപ്പറക്കുവാൻ.

---

# XX

## പ്രഭാതം

[ക്ലാസ്സിക്ക് അഥവാ യാഥാസ്ഥിതികമാർഗ്ഗത്തിലൂടെ സൽകാവ്യങ്ങൾ രചിച്ച് ഭാഷയെ സേവിച്ചുവരുന്ന ഒരു കവിയും പണ്ഡിതനുമാണ് വടക്കുംകൂർ രാജരാജവർമ്മരാജാ അവർകൾ. രഘുവീരവിജയം, രാഘവാഭ്യുദയം എന്നീ മഹാകാവ്യങ്ങൾ അദ്ദേഹം രചിച്ചിട്ടുണ്ട്. വിശ്വാമിത്രൻ ദശരഥന്റെ അടുക്കൽ ചെന്ന് ശ്രീരാമലക്ഷ്മണന്മാരെ യാഗരക്ഷയ്ക്കായി കൂട്ടിക്കൊണ്ടുപോകുന്നതു മുതൽക്ക് ശ്രീരാമൻ പരശുരാമവിജയാനന്തരം അയോദ്ധ്യയെ പ്രാപിക്കുന്നതുവരെയുള്ള രാമായണകഥയെ ആസ്പദിച്ച് അദ്ദേഹം രചിച്ചിട്ടുള്ള "രാഘവാഭ്യുദയ"ത്തിന്റെ ൧൭-ാംസർഗ്ഗത്തിൽ നിന്ന് എടുത്തിട്ടുള്ളതാണ് ഇവിടെ ചേർക്കുന്ന ഭാഗം. സീതാസ്വയംവരദിവസത്തെ പ്രഭാതം ഇതു വർണ്ണിക്കുന്നു. ഇതു കേരളവർമ്മപ്രസ്ഥാനത്തിന് നല്ലൊരു ഉദാഹരണമാണ്. ഇതു വർണ്ണനം എന്ന പദ്യരൂപത്തിൽ ഉൾപ്പെടും]

സ്മരാകുലിതകാമിനീചടുലഘർമ്മനിമ്മഗ്നരായ്
പരാഗഭസിതം ധരിച്ചളികുലാക്ഷമാലോജ്ജ്വലർ
വിരാജിതപയോജിനീഗൃഹഗണങ്ങളിൽ തത്ര നിർ-
ഭരാഭയൊടു മാരുതദ്വിജർ വഹിച്ചു ഭിക്ഷാസുഖം. ൧

അമായരുചി പൂർവ്വദിക്കമനി തക്കമോടക്കനാം-
കുമാരനെ ഹിതേന താൻ പ്രസവമേൽക്കവേ ദിക്കുകൾ
സമാകലിതകൗതുകം കുരവയിട്ടു പക്ഷിസ്വനാദ്
ദ്രുമാളി ഹിമബിന്ദുവാം നവമുദശ്രു വീഴ്ത്തീ തദാ. ൨

ഹിതാലുദയപർവ്വതാസനഗനർക്കനെത്തക്കപോ-
ലതാന്തിയൊടുഷഃപുരോഹിതനണഞ്ഞു കാഞ്ചൊജ്ജനം
ചിതാഭമഭിഷേകമദ്രിവസനാഥനായ്ച്ചെയ്വു; തൽ-
സ്രുതാഗ്ര്യകനകാംബുവാതപമിഷേണ വീഴുന്നിതാ! ൩

അകത്തധികമുൽക്കടം ഭ്രമരവൃന്ദമാം വൻവിഷം
പകന്നതരുണാംശുവാം പുത്രമരുന്നതൻസേവയാൽ
തികച്ചുമുടനേ വമിച്ചൊരു പയോജിനിത്തയ്യലാ-
ളകണ്ടകിതചിത്തയായ്ത്തെളിവുമുററുമേററീടിനാൾ. ൪.

. . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . . .

വെളുപ്പുടയ മഞ്ഞുനീർക്കണിക ലേശലേശങ്ങളാ-
യിളന്തരുവിലാടിടും ചെറിയ പല്ലവാഗ്രങ്ങളിൽ
മിളദ്രുധിരഭാസ്സെഴും വെയിലു തട്ടിടുമ്പോളക-
ക്കളം കുളിരമാവിധം ചരിലസിപ്പു വൎണ്ണോജ്ജ്വലം. ൧

വഹദ്വസുമനോജ്ഞനായുദയമാന്ന രാജിയ്ക്കുമീ-
യഹസ്കരനെ വീക്ഷണത്തിന ഹിതേന ലാക്കാക്കയാൽ
മഹസ്സകലുമിന്ദുവെജ്ജലവരാശയാം വേശ്യ നിസ്പൃഹം സപദി തള്ളിവിട്ടിനകരാഗ്രസംലഗ്നയായ്. ൨

പറക്കമുരുപൂമ്പൊടിയ്ക്കുടയ ചാൎത്തു മെയ്യാകവേ
പരത്തിയുമിടയ്ക്കു തേൻവെള്ളിയിൽ വീണുടൻ മുങ്ങിയും
ചരദ്ഭ്രമരനിസ്വനാൽ തെളിമയററ വാക്കോതിയും
മരുത്തൃശ്ശികുതൂഹലത്തൊടു വഹിപ്പു ലീലോത്സവം. ൩

സമൎത്ഥനിഹ കാലനാമരിയ ചരിത്രകാരാഗ്രിമൻ
ഹിമദ്രവമൊഴിച്ചു തേച്ചുനവലമായ ദിഗ്ഭിത്തിയിൽ
ക്രമത്തൊടിനതൂലികാഞ്ചലമണച്ചു വൎണ്ണാഞ്ചിതം
സഗ്രദിനചിത്രമുന്നെഴുതിടുന്നു കാണ്കെദ്ഭുതം. ൪

# XXI

# നിശാഗാനം

[ഇന്നു ജീവിച്ചിരിക്കുന്ന മഹിളാമണികളായ ഭാഷാകവികളിൽ ഒരു ഉയൎന്ന സ്ഥാനം തന്റെ സരസഃകോമളമായ ഖണ്ഡകാവ്യങ്ങളാൽ കരസ്ഥമാക്കിയിട്ടുള്ളവരാണ് ശ്രീമതി കടത്തനാട്ട് മാധവിഅമ്മ. റൊമാൻറിക്ക്, അഥവാ കാല്പനികപ്രസ്ഥാനത്തിൽ ഇവരുടെ ഖണ്ഡകാവ്യങ്ങൾ ഉൾപ്പെടും. ഒരുവൾ ചന്ദ്രനെ നോക്കി പാടുന്ന പാട്ടാണ് ഇവിടെ ഉദ്ധരിച്ചിട്ടുള്ളത്. ഇത് ആത്മഗീതം എന്ന കാവ്യരൂപത്തിന്റെ ഗീതം എന്ന ശാഖയിൽ ഉൾപ്പെടും]

(മഞ്ജരി)

മാനത്തിൽ, ദൂരത്തായ് മിന്നിത്തിളങ്ങുമെ-
ന്നോമനത്തങ്കമേ! തിങ്കളേ! നീ,
മാമലമേലിലും കാർമേഘംതന്നിലും
പൂമെയ് മറച്ചെന്തേ നില്പതിപ്പോൾ?
പുഞ്ചിരി തഞ്ചുമപ്പൊൻമുഖം കാണാഞ്ഞു
സഞ്ചിതതാപത്താൽ നെഞ്ചിടറി
വെമ്പി, വിളൎത്തു കൺ കൂമ്പിക്കരയും നി-
ന്നാമ്പലിൻവേദന കാണ്മീലല്ലീ?
തെല്ലിടയുള്ളങ്ങിങ്ങായ് മുല്ലപ്പൂ വെല്ലുമ-
ച്ചെല്ലക്കരം ഭവാൻ നീട്ടിടുമ്പോൾ
ആശാഭരിതയായ്, ലേശം വിടൎന്നു ഞാൻ
ക്ലേശാന്തകാംക്ഷയാൽ നോക്കിനില്ക്കും
കണ്ണും കരളും കടന്നു കവൎന്നു നീ
തിണ്ണം മറയുമക്കാർമുകിലിൽ.
പാലൊളികോലുമപ്പൂമേനികളുള്ളിലായ്
പാവനരശ്മിതൻചോട്ടിലായി

പാഴ്ക്കരിങ്കല്ലുപോൽ പാരം കടുപ്പമോ
പാഥോജജാതൻ പടച്ചുവിട്ടു?
അയ്യോ! പിഴച്ചുപോയ് വയ്യാത്ത വാക്കുക-
ളിയ്യാമ്പൽ ചൊല്ലിപ്പോയല്ലലാലെ
പാലൊളിത്തേൻ പാററിപ്പാരിടം പാടെ താൻ
പാവനമാക്കുമെൻ പാരിജാതം
അന്ധയെന്നാക്ഷേപചിന്തയ്ക്കു പാത്രമായ്
ഹന്ത! ഭവിക്കയോ! ശാന്തം പാപം!
പ്രേമാഭിരാമനാമോമനത്തിങ്കളേ!
ഞാനിതാ മാപ്പിനായ് താണിരപ്പൂ!
തെററന്നപ്പൊന്മുഖം പ്രത്യക്ഷമാകാത്ത
തെററങ്ങേതല്ല, ഞാൻ സമ്മതിച്ചു
മുററിസ്സമുദായമായിട തിങ്ങിയ
കുററക്കാർ താനത്രേ കുററക്കാരൻ.
പാളും പകലോൻെറ കാളുന്നോരാതപ-
ക്കോളും കടുത്തൊരിക്കുളിരുളും
മൌനമായ് ശാന്തമായേവം പൊറുക്കുവാൻ
ഞാനൊരു ശക്തിയാൽ പ്രേരിതയായ്
ചന്ദ്രികാസുന്ദരമന്ദസ്മിതപ്രഭ
ചിന്നിപ്പരത്തുമപ്പൊന്നമ്പിളി
കാറാം കരിമ്പടം കീറിപ്പുറത്തേക്കു
കാണായ് വരുന്നൊരക്കാലം കാത്തു
വാഴും ഞാൻ നൈരാശ്യപ്പാഴ്ച്ചുഴിതന്നിലായ്
വീഴുമോ? വീണാലും താണുപോമോ?
പ്രേമാഭിരാമനാമോമനത്തിങ്കളേ!
ഞാനിതാ മാപ്പിനായ് താണിരപ്പൂ.

# XXII

# പച്ചക്കൊടിക്കീഴിൽ

[ഇന്നത്തെ സാമുദായികജീവിതത്തിൽ സ്വയം പരാജയം പററിയോ, അന്യരുടെ പരാജയം കണ്ടോ, അതിനോടു കഠിനമായ വെറുപ്പു തോന്നുന്ന മനുഷ്യർക്കു് രണ്ടു മാർഗ്ഗങ്ങൾ സ്വീകരിക്കാവുന്നതാണു്. ഒന്നു് സമുദായത്തെ ഉടച്ചു വാർക്കുന്നതിനുള്ള ഒരു സമരമനഃസ്ഥിതിയും, മറേറതു് തൻെറയും തന്നെപ്പോലെയുള്ളവരുടേയും പരാജയത്തെപ്പററി സദാ വിലപിച്ചുകൊണ്ടു് മരണത്തെ സസന്തോഷം കാത്തുകൊണ്ടിരിക്കുന്നതുമാണു്. ഈ രണ്ടുതരം പരാജയമനഃസ്ഥിതികളേയും ആസ്പദിച്ചു് കവിത രചിക്കുന്ന പ്രസ്ഥാനത്തിനു് പരാജയപ്രസ്ഥാനമെന്നു് പൊതുവേ പേരു കൊടുക്കാവുന്നതാണു്. ആദ്യത്തെ സമരമനഃസ്ഥിതി കാണിക്കുന്ന പ്രസ്ഥാനത്തിനു് പരാജയസമരപ്രസ്ഥാനമെന്നും, രണ്ടാമത്തെ വിലാപപൂർണ്ണമായ പ്രസ്ഥാനത്തിനു് പരാജയവിലാപപ്രസ്ഥാനമെന്നും പ്രത്യേക നാമങ്ങൾ നൽകാം. റൊമാൻറിക്കു്, അഥവാ കാല്പനികപ്രസ്ഥാനത്തിൻെറ ഒരു വകഭേദമായി ഇതിനെ കരുതാം. മനുഷ്യൻെറ സാദ്ധ്യതകളിൽ പരാജയവിലാപപ്രസ്ഥാനത്തിനു തീരെ വിശ്വാസമില്ലായ്കയാൽ, ഇതു പരാജയസമരപ്രസ്ഥാനത്തെക്കാൾ അധികം റൊമാൻറിക്കു് പ്രസ്ഥാനത്തിൽ നിന്നു് അകന്നുനിൽക്കുന്നു. ഭാഷയിലെ നവീനമായ ഒരു പ്രസ്ഥാനത്തിൻെറ ഉപജ്ഞാതാവായി യുവകവിയായ ശ്രീമാൻ ബോധേശ്വരനെ പരിഗണിക്കാം. എന്നാൽ അദ്ദേഹത്തിൻെറ കവിതയുടെ പോക്കു് മുകളിൽ ആദ്യമായി പ്രസ്താവിച്ച സമരമനഃസ്ഥിതിയെ അനുകൂലിച്ചുള്ളതാകുന്നു. ലളിതമായ കവിതാരീതിയുള്ള ഈ യുവകവി ഹൃദയാങ്കുരം, സ്വതന്ത്രകേരളം, ആദർശാരാമം മുതലായ കൃതികൾ രചിച്ചിട്ടുണ്ടു്. ഇവിടെ ഉദ്ധരിച്ചിട്ടുള്ള ഭാഗം ഹൃദയാങ്കുരത്തിൽ ചേർത്തിട്ടുള്ള പച്ചക്കൊടിക്കീഴിൽ എന്ന ഖണ്ഡകാവ്യത്തിൻെറ ഉത്തരഭാഗമാണു്. മുഹമ്മദീയരുടെ രണ്ടാമത്തെ ഖലീഫയും, ഇസ്ലാമിനു വേണ്ടി സിറിയാ, മെസൊപ്പൊട്ടേമ്യാ, പേർഷ്യാ, ഈജിപ്റ്റ്, പാലസ്റ്റൈൻ എന്നീ രാജ്യങ്ങൾ പിടിച്ചടക്കിയ

വീരനും, സുപ്രസിദ്ധ ചക്രവർത്തിയുമായ ഒമറെ പറ്റിയുള്ള ഒരു ഐതിഹ്യത്തെ ആസ്പദിച്ചാണ് പ്രസ്തുത ഖണ്ഡകാവ്യം രചിച്ചിട്ടുള്ളത്. മഹാനായ ഒമറിന്റെ അനിതരസാധാരണമായ കർത്തവ്യബോധം ഇതു കാണിക്കുന്നു. ഉദ്ധൃതഭാഗം ആഖ്യാനം എന്ന പദ്യരൂപത്തിൽ ഉൾപ്പെടും]

ധരണിയെങ്ങുമേ മുസ്ലീമിൻധർമ്മ-
ഭരണം നന്നെന്നു പുകഴുമ്പോൾ
പെരുതാം രാജ്യങ്ങൾ നൃപതിവംശങ്ങൾ
തെരുതെരെയങ്ങു തകരുമ്പോൾ
പലിശ വാങ്ങുന്ന മുതലാളന്മാരോ
ശലഭതുല്യരായെരിയുമ്പോൾ
. . . . . . . . . . . . . . . . . . . . . . . . . . . . . . . .
ഒരു കൊടിക്കീഴിലൊരു വിശ്വാസത്തിൽ
സകലജാതിയുമണയുമ്പോൾ!
വിപുലസാമ്രാജ്യനികുതികൊണ്ടങ്ങു
ഖജന,യാകയും നിറയുമ്പോൾ—
ഒരുദിനമന്നാൾ പെരുനാളും വന്നു
നഗരമുല്ലസിച്ചിളകയായ്!
മൃദുതരങ്ങളാം പുതിയ വസ്ത്രങ്ങൾ
പരിമളങ്ങളുമമിതമായ്
സുതരാമങ്ങനിശതുലകൌതുകാൽ
ജനതതി വാഴമളവിങ്കൽ
ഗുണമെഴുമോമർ, കുലപതിയുടെ
പ്രണയഭാജനരമണിയാൾ
അരുണമാം കവിൾ ചെറുത്തു മങ്ങിയും
കരിമിഴികളിൽ ജലമാർന്നും

മധുരകോമളമൃദുലമേനിയെ
വിധുരമാക്കുന്നൊരുടയാട
കൃപയെഴും ഭർത്തൃനികടെ കാട്ടിയും
പരിഭവിച്ചുമങ്ങുരചെയ്തു:
"പെരുനാളല്ലയോ! അവനിനായകാ!
ചെറുതു കാണുകെൻ വസനത്തെ
അരുമക്കുഞ്ഞുങ്ങൾക്കണിവാനുമില്ല
പുതുതായുള്ളൊരു തുണിപോലും!
പുരിയിൽ വാഴുന്ന ജനമിന്നേവരും
സുരജനംപോലെ കഴിയുമ്പോൾ
പെരിയ ക്യാലിഫിൻ, പ്രണയിനികളേഹോ
പുതിയൊരാടയ്ക്കു വകയില്ലേ?"
ചെറുതും ചാഞ്ചല്യമിയലാതന്നേരം
കരുണയാണ്ടൊരു ധരണീശൻ
പ്രിയനോടോതിനാൻ മഹിതധർമ്മമാം
കനിയിലൂറിന പരമാർത്ഥം.
"ഇവനെഴുന്നതാം തൊഴിലിൻകൂലിയി-
ന്നിതുവരെയ്ക്കുള്ളതഖിലവും
ഖജനാ,യിൽനിന്നിങ്ങിവനു ലബ്ധമായ്,
കമനീയാളെ നീ കരയുന്നോ?"
ഇതുകേട്ടംഗന സപദി ചോദിച്ചാൾ
"ഇനി നാളേയ്ക്കുള്ള തുകയെന്നാൽ
അരുതോ വാങ്ങുവാനതിൽനിന്നിന്നെൻറ
പുടകയൊന്നിനു വകകാണാം."
"ചപലയായിതും പറയുന്നെന്തു നീ
ഇവനു നാളെയും ഭുവി വാസം
ധ്രുവമെന്നെങ്ങിനെ കരുതാം വല്ലഭേ!
ജഗദീശേച്ഛകളറിയാ നാം."

ഫലവ്യ

സുചരിതയാകും തരുണി തന്നുടെ
പരിഭവം നീങ്ങിത്തെളികയായ്
ജനമെന്നും വാഴ്ത്തും നിലയിൽ വാണവർ
ഭുവനകാന്തിതൻ കതിരുകൾ!!
അവനീശസവനപ്രണയത്തിന്നൊരു
വിരളമാതൃകാനിലയമേ,
വിപുലസാമ്രാജ്യപതിയാം രാജർഷേ,
കൃപതൻവാരിധേ, വിജയിക്ക!
ഭുവനവാടി തന്നൊരു കോണിലൊരു
ചെറുകുടീരത്തിലമരും നിൻ
സവിധേ വന്നെങ്ങൾ കുളിർബാഷ്പം തൂകി-
യഭിഷേകം ചെയ്യാം മഹിതാത്മൻ!
സുഭഗയാം നിജ പ്രണയിനി തന്റെ
സ്മരണ ലോകത്തിൽ നിലനിർത്താൻ
ഗതശങ്കം രാജ്യധനമെല്ലാം വാരി
കുളിർമാടം തീർത്ത മുഗളേശാ,
മുസ്ലീമിൻധർമ്മപതിയാണങ്ങെന്നും
വസനം നൽകാത്ത, നൃപതിയും!
വലിയ സാമ്രാജ്യപതികൾ തീർത്തുള്ള
നിലയനങ്ങളിൻനികടെ പോയ്
നരരെ നിങ്ങൾ തൻ ചുടുബാഷ്പം തൂകിൻ!
അതിലായ് മേടകളൊഴുകട്ടെ!!

# XXIII

## പ്രകൃതിയിലേക്ക്

[പരാജയത്തിൽനിന്നും സദാ വിലപിച്ചുകൊണ്ടിരിക്കുന്ന ഒരു മനഃസ്ഥിതിയെ ആസ്പദിച്ചുള്ള പരാജയവിലാപപ്രസ്ഥാനം ഭാഷയിലെ പരാജയപ്രസ്ഥാനത്തിന്റെ ഒരു ശാഖയായി ഉണ്ടെന്നു മുൻകുറിപ്പിൽ ചൂണ്ടിക്കാണിച്ചിരുന്നല്ലോ. ഈ പരാജയവിലാപപ്രസ്ഥാനത്തിന്റെ ഉപജ്ഞാതാക്കളിൽ ഒരാളായ ശ്രീമാൻ ചങ്ങമ്പുഴ കൃഷ്ണപിള്ളയുടെ ഒരു കവിതയാണ് ഇവിടെ ചേർത്തിരിക്കുന്നത്. "ബാഷ്പാഞ്ജലി'' മുതലായ കൃതികൾ ഇദ്ദേഹം രചിച്ചിട്ടുണ്ട്. നഗരജീവിതം വിട്ട് പ്രകൃതിയോട് അടുപ്പമുള്ള ഗ്രാമജീവിതം നയിക്കുവാനുള്ള കവിയുടെ ആഗ്രഹമാണ് ഇവിടെ ചേർത്തിരിക്കുന്ന കവിത പ്രകാശിപ്പിക്കുന്നത്. ഇത് ആത്മഗീതം എന്ന പദ്യരൂപത്തിന്റെ ഗീതം എന്ന ശാഖയിൽ ഉൾപ്പെടുന്നതാണ്]

നൊന്തിടുന്നെന്മനം—നിർദ്ദയ,മേവ,മെൻ
ചിന്തേ, നീയെന്നെ ഞെരിക്കരുതേ!
എന്നും നിനക്കു വഴിപ്പെടുന്നില്ലേ ഞാ-
നിന്നൊന്നു നീയെന്നെ വിട്ടയയ്ക്കൂ.
അക്കൊച്ചുപൂമ്പാററയൊന്നിച്ചപ്പൂങ്കാവിൽ
തൽക്കാലം ഞാനൊന്നു പോയ്‌വരട്ടെ!

മന്ദിരവാടിയിലെന്നെയും കാത്തതാ
വന്നു നിൽക്കുന്നു വസന്തലക്ഷ്മി.
മഞ്ഞക്കണിക്കൊന്നപ്പൂങ്കുലക്കൈലേസ്സാൽ,
മന്ദസ്മിതാസ്യയായ്, മാടി മാടി

എന്നെയങ്ങോട്ടു വിളിക്കുകയാണവർ
ചെന്നിരുന്നിത്തിരി സല്ലപിക്കാൻ.
കിട്ടില്ലതിനനുമതിയെന്നോ?—ഹാ!
കഷ്ട,മിതെന്തൊരു പാരതന്ത്ര്യം!

വിസ്മയനീയമായെത്തുന്നു വാനോളം
വിശ്രമത്തിൻെറ മണിയൊലികൾ.
ദേവാലയാങ്കണം വിട്ടതാ പോകുന്നു
ഭാവപ്രസന്നന്മാർ, ഭാഗ്യവാന്മാർ.
ഈ 'രവിവാര'മാമോടക്കുഴലിൽ നി-
ന്നൂറിവരുന്ന മധുരഗീതം
മുക്കിക്കുടിച്ചു മതിമറന്നങ്ങനെ
നിൽക്കുന്നു കർഷകമന്ദിരങ്ങൾ.
ഒക്കത്തു മൺകുടം വെച്ചുകൊ,ണ്ടപ്പുഴ-
വക്കത്തു വന്നെത്തും പെൺകൊടിമാർ
മന്ദാക്ഷമല്പം പുരണ്ട മനോഹര-
മന്ദസ്മിതങ്ങളാൽ സൽക്കരിക്കെ;
കാട്ടുപുല്ലൂതി രസിക്കുന്നു, തൈമര-
ച്ചോട്ടിലിരുന്നുകൊ,ണ്ടാട്ടിടയൻ!

മസ്തിഷ്കം ചൂടുപിടിക്കുമാ,റിങ്ങിതാ
പുസ്തകക്കെട്ടുമായ് ഞാനിരിപ്പൂ;
ജീവിതത്തിന്നു നടന്നുപോവാനുള്ള
പൂവണിപ്പാത തിരഞ്ഞെടുക്കാൻ!
എന്നിട്ടും, സംസ്കാരസമ്പന്നനാണു ഞാ-
നെന്നിട്ടും, സംതൃപ്തനല്ലപോലും!
എന്നെപ്പുലർത്തും പ്രകൃതിയെക്കൈവെടി-
ഞ്ഞെന്നോ ഞാൻ തീരെ സ്വതന്ത്രനായി!

പിന്നോയുമങ്ങോട്ടു ചെല്ലുകയാണെങ്കി-
ലെന്നോടവർക്കിനിയെന്തു തോന്നും?

കണ്ടില്ല, ദേവി, ഞാൻ പുസ്തകമൊന്നിലും
ചെണ്ണിട്ടുനിൽക്കുന്ന ശാന്തിയൊന്നും,
മേടയ്ക്കകത്തെങ്ങും കേട്ടില്ല, ദേവി, ഞാൻ
പാടിപ്പുറക്കും പ്രമോദമൊന്നും.
പങ്കയ്ക്കു കീഴിലെ നിദ്രയിൽ കിട്ടീല
തങ്കക്കിനാവെനിക്കൊന്നുപോലും.
വഞ്ചിതനായി ഞാ,നില്ലെനിക്കില്ലൊരു
നെഞ്ചിടിപ്പേലാത്ത വിശ്രമവും!

ഹാ, നിന്നെത്തെല്ലിട വിസ്മരിച്ചെങ്കിലും
ഞാനിതാ വീണ്ടും വരുന്നു, ദേവി!
കണ്ണീർകണങ്ങളിൽ കൂടിയിതുവിധ-
മെന്നഴലോരോന്നും നീങ്ങി നീങ്ങി
നഗ്നഹൃദയനായ്, നിർമ്മലനിർവ്വാണ-
മഗ്നനായ് മാറി, നിന്നങ്കഭൂവിൽ
വിസ്മൃതനെങ്കിലും, ശൈഥില്യമേലാത്ത
വിശ്രമം കൊൾകിൽ, കൃതാർത്ഥനായ് ഞാൻ!! ....

---

